# കച്ചമണിക്കിലുക്കം

## (ജീവിതവും കലയും - പദ്മശ്രീ വാഴേങ്കടകുഞ്ചുനായർ)

## ഇന്ദിരാബാലൻ

भारत संस्कृति



Malayalam Language

Kachamani Kilukkam
(Biography of Vazhenkada Kunchu Nair)

by Indira Balan

Published in February 2019

by Bharath Sanskrithi Foundation,
# XVIII / 1068, Thenganal, Behind Fire Station,
Narasimha Puram, Kanjikode West Post,
Palakkad - 678 623
Email : bharathsanskrithi@gmail.com
Phone : 94805 13686



Cover Design & Layout
Omega, Bangalore

Printed at
Vibgyor Imprints, Farook, Kozhikode

Price. Rs. 125/-

# അവതാരിക

ഇരുപതാം നൂറ്റാണ്ടിന്റെ മദ്ധ്യദശകങ്ങളിൽ കഥകളി ലോകത്ത് തന്റെ പ്രതിഭകൊണ്ട് പ്രഥമസ്ഥാനം വഹിച്ചിരുന്ന ഒരാചാര്യന്റെ ജീവതത്തെ അടുത്തുനിന്ന് കണ്ട ഒരാൾ ആ ജീവിതകഥ ഉള്ളിൽ തട്ടുന്ന രീതിയിൽ വിവരിച്ചിരിക്കുന്ന ഒരു കൃതിയാണ് ഇപ്പോൾ എന്റെ മുമ്പിൽ ഇരിക്കുന്നത്. ഇത് വായിക്കുമ്പോൾ രണ്ട് തരത്തി ലുള്ള ആശയമാണ് നമുക്ക് ഉൾക്കൊള്ളാൻ കഴിയുന്നത്.

ഒരു ജീവിതകഥയെ, അതിന്റെ വികാരവിചാരഭേദങ്ങളെ വേണ്ട തുപോലെ അവതിരിപ്പിച്ച്, അനുവാചകന്ന് ഒട്ടും മടുപ്പ് തോന്നാത്ത ഭാഷയിൽ വിവരിക്കുന്ന ഈ ഗ്രന്ഥത്തിന്റെ രചനാതന്ത്രമാണ് ആദ്യത്തേത്. ഒരാളുടെ ജീവിതത്തിലെ പല കാര്യങ്ങളിലും മറ്റൊരു ത്തന്ന് താല്പര്യമോ, ആഭിമുഖ്യമോ ഉണ്ടായിക്കൊള്ളണമെന്നില്ല. അതകൊണ്ടുതന്നെ ഒരു ജീവചരിത്രം അവതരിപ്പിക്കുമ്പോൾ വായ നക്കാരന് മടുപ്പ് ഉണ്ടാകാൻ സാദ്ധ്യതയേറേയാണ്. ഈ അവസ്ഥമ റികടക്കാൻ പ്രധാനമായും മൂന്ന് ഉപായങ്ങളാണ് ഉള്ളത്.

പ്രസാദാത്മകമായ ഭാഷയുടെ ഉപയോഗം കൊണ്ടും, സുഗമമായ അർത്ഥഗ്രഹണ സാമർത്ഥ്യം കൊണ്ടും ഇഴമുറിച്ചിൽ വരാതെ വായി ച്ചുതീർക്കാൻ പറ്റുന്ന തരത്തിലുള്ള രചനാതന്ത്രം ഉപയോഗിക്കുക എന്നതാണ് ആദ്യത്തെ ഉപായം.

കഥാനായകന്റെ ജീവിതത്തിലെ വിവിധ മൂഹൂർത്തങ്ങളിൽ പ്രധാനപ്പെട്ടവയും, വായനക്കാർക്കുകൂടി താൽപ്പര്യം ഉണ്ടാകുന്നവ യുമായ സംഭവപരമ്പരകൾ തിരഞ്ഞെടുത്ത് അവതരിപ്പിക്കുക എന്ന താണ് രണ്ടാമത്തെ ഉപായം.

ചിലപ്പോൾ ഇത്തരത്തിലുള്ള ചില സംഭവങ്ങൾ വായനക്കാർക്ക് അത്ര താല്പര്യം ജനിപ്പിക്കുന്നതായിക്കൊള്ളണമെന്നില്ല. അപ്പോൾ മുൻ സൂചിപ്പിച്ചതായ രചനാവിശേഷംകൊണ്ട് ആ അവസ്ഥയെ അതിജീവിക്കുകയാണ് കരണീയമായത്. ഇത് മൂന്നാമത്തേത്,

കച്ചമണികിലുക്കംഎന്ന ഈ പുസ്തകത്തിന്റെ ഏറ്റവും

ശ്രദ്ധേയമായ പ്രത്യേകത ഈ മൂന്ന് കാര്യങ്ങൾ വേണ്ടതുപോലെ നിർവഹിച്ച ഒരു ഗ്രന്ഥമാണ് എന്നതാണ്.

ഇതിന്റെ കർത്താവായ ശ്രീമതി ഇന്ദിരാബാലന് ഒട്ടും മടുപ്പ് ഉള വാക്കത്തതായ ഒരു ഭാഷാശൈലി ഉണ്ടെന്ന് പ്രത്യേകം എടുത്തുപറയേണ്ടിയിരിക്കുന്നു. യുക്തങ്ങളായ വാക്കുകളുപയോഗിച്ച് ഭാവനാത്മകങ്ങളായ പ്രയോഗവൈശിഷ്ട്യംകൊണ്ട് എറ്റവും സുഗമമായ വായനാനുഭവം ഉണ്ടാക്കുന്ന ഒരു ഗ്രന്ഥമാണിത് എന്ന് എടുത്തുപറയേണ്ടിയിരിക്കുന്നു. ഇതിന്ന് നിരവധി ഉദാഹരണങ്ങൾ ഈ ഗ്രന്ഥത്തിൽ നിന്ന് എടുത്തുദ്ധരിക്കാവുന്നതാണ്. എന്നാൽ അവയുടെ ബാഹുല്യംനിമിത്തം ഞാനതിന്ന് മുതിരുന്നില്ല. മാത്രമല്ല, ഈ ഗ്രന്ഥത്തിലുടനീളം ആ അവസ്ഥ നിലനിന്നുവരുന്നതിനാൽ ഏതുഭാഗവും ഉദാഹരണമായി ഉപയോഗിക്കാവുന്നതുമാണ്. അതുകൊണ്ടുതന്നെ ഇത് വായിക്കുന്ന ഏതൊരുവനും ഈ ഗുണം നേരിട്ടനുഭവിക്കാവുന്നതാണ്.

ഈ ഗ്രന്ഥത്തിന്റെ നായകനായ മഹദ്വ്യക്തി യശഃശരീരനായ അതുല്യ കഥകളി ആചാര്യനായ പദ്മശ്രീ വാഴേങ്കട കുഞ്ചുനായർ എന്ന കുഞ്ചു ആശാനാണ്. അദ്ദേഹത്തിന്റെ പുത്രിയാണ് ഗ്രന്ഥകർത്താവ് എന്നതും ഇവിടെ സൂചിപ്പിക്കട്ടെ.

കൃത്യമായ അച്ചടക്കത്തോടെ, പ്രഗത്ഭരായ ഗുരുക്കന്മാരുടെ കീഴിൽ നിഷ്ക്കർഷയോടേയും, ശുഷ്ക്കാന്തിയോടേയും നീണ്ട കാലം അഭ്യസിച്ച് അതിപ്രഗത്ഭമായ കഥകളി എന്ന കലയെ അഭ്യസിച്ചെടുക്കുകയും, അതിനെ തന്റെ ജീവിതത്തിന്റെ തന്നെ ഒരു ഭാഗമാക്കിയെടുക്കുകയും, സ്വായത്തമാക്കിയ കലാപ്രസ്ഥാനത്തിൽ വേണ്ടതുപോലെ മനനംചെയ്ത് തന്റേതായ ഒരു ശൈലി ഉണ്ടാക്കിയെടുക്കുകയും, അത് ഏറ്റവും ഭംഗിയായി അരങ്ങത്ത് അവതരിപ്പിച്ച് ധാരാളം ആരാധകരെ സൃഷ്ടിച്ചെടുക്കുകയും, ആ ശൈലിയെ പ്രഗത്ഭന്മാരായ ശിഷ്യന്മാർക്ക് പകർന്ന്കൊടുത്ത് ശാശ്വതമാക്കുകയും ചെയ്ത ഒരു പ്രഗത്ഭ കഥകളി ആചാര്യനാണ് വാഴേങ്കട കുഞ്ചു ആശാൻ. അതുകൊണ്ടുതന്നെ വളരെ വിചിത്രവും, അസാധാരണങ്ങളും, ഉള്ളിൽ തട്ടുന്നതുമായ അനുഭവങ്ങൾ നിറഞ്ഞതാണ് അദ്ദേഹത്തിന്റെ ജീവിതം. അവ വായനക്കാർക്ക് ആകാംക്ഷയും താല്പര്യവും ജനിപ്പിക്കുന്നതാണ് എന്നതിൽ സംശയമില്ല. മാത്രമല്ല അത്തരം മുഹൂർത്തങ്ങൾ തിരഞ്ഞെടുത്ത് അവതരിപ്പിക്കുന്നതിന്

ശ്രീമതി ഇന്ദിര പ്രത്യേകം ശ്രദ്ധിച്ചിട്ടുമുണ്ട്. അതിനാൽ ഒട്ടും മടുപ്പ് തോന്നാതെ ഈ ഗ്രന്ഥം വായിച്ച് തീർക്കാവുന്നതാണ്.

ആദരണീയങ്ങളും അനുകരണീയങ്ങളുമായ ചെയ്തികളുള്ള ഒരു മഹത്‌വ്യക്തിയുടെ ജീവതകഥയെ അടയാളപ്പെടുത്തുമ്പോൾ, ആ ജീവതത്തിലെ സംഭവങ്ങൾ ഒന്നിന്ന് പുറകേ മറ്റൊന്നായി നിരത്തിവെച്ചാൽ പോര. ശേഷമുള്ളവർക്ക്, അവരുടെ ഭാവിജീവിതം കൂടുതൽ ശോഭനവും, കാര്യക്ഷമവും ആക്കിത്തിർക്കുന്നതിന് സഹായകമായ രീതിയിൽ വേണം ആ അവതരണം. എന്നാൽ മാത്രമേ ഇത്തരം സംരംഭംകൊണ്ട് സമൂഹത്തിന്ന് എന്തെങ്കിലും പ്രയോജനമുണ്ടാകയുള്ളു. ഇവിടെ രണ്ട് കാര്യങ്ങൾ പരിഗണനാർഹമാണ്. പ്രതിപാദ്യവിഷയമായ ഇവിടത്തെ നായകന്റെ ചെയ്തികൾ ആദരണീയങ്ങളും അനുകരണീയങ്ങളുമാണ് എന്നത്. ആ ചെയ്തിക്ക് അർഹമായ ഊന്നലും, പ്രാധാന്യവും കൊടുത്താണോ ഇവിടത്തെ വിവരണം നടത്തിയിട്ടുള്ളത് എന്നത് രണ്ടാമത്തേത്. ഈ പുസ്തകം ശ്രദ്ധാപൂർവം വായിക്കുകയാണങ്കിൽ ഈ രണ്ട് കാര്യങ്ങളും വേണ്ടതുപോലെ നിർവഹിക്കപ്പെട്ടതായി മനസ്സിലാക്കാവുന്നതാണ്.

എന്നാൽ അത്തരം ഒരു സൃഷ്ടിയെ പൊതുജനസമക്ഷം അവതരിപ്പിക്കുമ്പോൾ ആ സൃഷ്ടിക്കാസ്പദമായ വ്യക്തിയെ വേണ്ടതുപോലെ അനുസ്മരിക്കാതിരിക്കുന്നത് ഏറ്റവും അനുചിതവും ഗുരുത്വദോഷത്തെ ഉണ്ടാക്കുന്നതുമായിരിക്കും. അപ്പോൾ അത്തരം വ്യക്തിയെ അനുസ്മരിക്കുക എന്നുപറയുമ്പോൾ അവരുടെ ജീവിതാദർശങ്ങൾ, പ്രവർത്തികൾ എന്നിവ വിലയിരുത്തി നമുക്ക് വേണ്ടത് ഉൾക്കൊള്ളാനുള്ള ശ്രമം നടത്തുകയാണ് വേണ്ടത്.

കുഞ്ചു ആശാന്റെ ജീവിതം ഉയർന്ന വ്യക്തിത്വം കൊണ്ടും, തറവാടിത്തംകൊണ്ടും, പാണ്ഡിത്യംകൊണ്ടും, ആശായ്മകൊണ്ടും ഒക്കെ ആദരണീയമാണ് എന്നുള്ളതിന്ന് സംശയമില്ല. മാത്രമല്ല, ഒരായുസ്സുകൊണ്ട് കഥകളിയെ ഉപാസിച്ച അദ്ദേഹത്തിന്റെ ജീവിതം സാമാന്യജനങ്ങൾക്ക്, കഥകളികലാകാരന്മർക്ക് പ്രത്യേകിച്ചും അനുകരണീയമാണ് എന്നുള്ളതിന്നും ആശങ്കയ്ക്കവകാശമില്ല. ഈ കാരണത്താലും ആ ജീവിതത്തെ ഒന്നനുസ്മരിക്കുകയെന്നുള്ളത് ഇത്തരുണത്തിൽ എന്റെ കടമയായി ഞാൻ കരുതുന്നു. സ്വന്തം ജീവിത്തിൽ അദ്ദേഹത്തിന് നേരിടേണ്ടിവന്ന പ്രതിസന്ധികൾ, അവ അദ്ദേഹം അതിജീവിച്ച വിധം എന്നിവയെല്ലാം ഈ ഗ്രന്ഥത്തിൽ

വിസ്തരിച്ച് ചർച്ചചെയ്യുന്നുണ്ട്. അത്കൊണ്ട് അവയെല്ലാം ആവർത്തിക്കുന്നതിൽ യുക്തിയില്ല. അതിനാൽ അത്തരം ഒരു നടപടിക്ക് ഞാനൊരുമ്പെടുന്നില്ല. എന്നാൽ അദ്ദേഹം സ്വന്തം ജീവിതംകൊണ്ട് കാണിച്ചുതന്ന ഒരു തത്വസംഹിതയുണ്ട്. അത് എപ്രകാരം ആദരണീയവും അനുകരണീയവുമാകുന്നു എന്ന് നാം പരിശോധിച്ചറിയേണ്ടതുണ്ട്. അത്തരം ഒരു നടപടികൂടി നടത്തുന്നത് ഇവിടെ തികച്ചും അനുയോജ്യമാകുമെന്ന് എന്നിക്ക് തോന്നുന്നതിനാലാണ് ഈ ഒരു സംരംഭത്തിന്ന് ഞാനൊരുങ്ങിത്.

കഥകളിയെകുറിച്ച് അതിപ്രഗത്ഭങ്ങളായ രണ്ട് ഗ്രന്ഥങ്ങളെഴുതിയ ശ്രീ. കെ. പി. എസ് മേനോൻ തന്റെ ഗ്രന്ഥമായ കഥകളിരംഗം എന്ന പുസ്തകത്തിൽ, ഏകദേശം നാന്നൂറുകൊല്ലക്കാലം നീളമുള്ള കഥകളിയുടെ ചരിത്രത്തെ ഏഴ് ആയി വിഭജിച്ചാണ് പറയുന്നത്. അതാത് കാലത്ത് ജീവിച്ചിരുന്ന പ്രഗത്ഭനായ ഒരു കലാകാരന്റെ പേര് ചേർത്തിയാണ് ഓരോ കാലത്തേയും അദ്ദേഹം വേർതിരിച്ച് അവതരിപ്പക്കുന്നത്. രാമനാട്ടത്തിന്റെ കാലം എന്നാണ് ആദ്യത്തെ കാലഘട്ടം. അത് കൊട്ടാരക്കരത്തമ്പുരാന്റെ കാലഘട്ടമാണ്. തുടർന്ന് ചില പ്രാചീനനടന്മാരുടെ കാലത്തെയാണ് സൂചിപ്പിക്കുന്നത്. ആ കാലഘട്ടത്തിന് ആരുടേയും പേര് നല്കുന്നില്ല. തുടർന്ന് ഓരോ കാലഘട്ടത്തേയും ആ കാലത്ത് ജീവിച്ചിരുന്ന ഒരു പ്രഗത്ഭന്റെ പേരിലാണ് അടയാളപ്പെടുത്തുന്നത്. കോട്ടയത്ത് തമ്പുരാൻ, കപ്ലിങ്ങാട്ട് നമ്പൂതിരി, ഇട്ടീരിപ്പണിക്കർ, കുഞ്ചുകർത്താവ്, പട്ടിക്കാന്തൊടി രാവുണ്ണിമേനോൻ എന്നിവരാണ് ആ പ്രഗത്ഭന്മാർ. അതിനുശേഷം വരുന്ന കാലത്തിൽ ഒരു പ്രത്യേക ആചാര്യൻ പ്രഗത്ഭനായി ഉരുത്തിരിഞ്ഞ് വന്നിട്ടില്ലാത്തതിനാൽ ആധുനികർ എന്നാണ് അവസാനകാലഘട്ടത്തെ അദ്ദേഹം വിളിച്ചത്. എന്നാൽ അദ്ദേഹം തുടർന്ന് ജീവിച്ചിരിക്കുകയും ആ ഗ്രന്ഥത്തിന്ന് പുതിയ പതിപ്പുകൾ വേണ്ടിവരുകയും ചെയ്യുകയാണെങ്കിൽ അദ്ദേഹം തീർച്ചയായും ആധുനികരുടെ കാലമായി അടയാളപ്പടുത്തിയ ഈ വർത്തമാനകാലത്തിന്ന് വാഴേങ്കടയുടെ കാലം എന്ന് പേരിടുമെന്നാണ് എന്റെ അഭിപ്രായം. ഞാനങ്ങിനെ അഭിപ്രായപ്പെടാൻ ചില കാരണങ്ങളുണ്ട്.

കുഞ്ചുആശാൻ അദ്ദേഹത്തിന്റെ കാലത്തെ ഏറ്റവും പ്രഗത്ഭനായ ഒരു കഥകളിനടനായിരുന്നു.

ആ കാലത്ത് അദ്ദേഹത്തോളം പ്രാഗൽഭ്യമുള്ള മറ്റ്ചില കഥകളിനടന്മാരും ഉണ്ടായിരുന്നു എന്നുള്ളത് ശരിയാണ്. എന്നാൽ വളരെ

നിഷ്ക്കർഷയോടെ താൻ പഠിച്ചെടുത്ത കലയെ അദ്ദേഹം വേണ്ടതു പോലെ ഉൾക്കൊള്ളുകയും, അതിന്റ മുകളിൽ വളരെ കാലം മനനം ചെയ്ത് തന്റേതായ ഒരു ശൈലി ഉണ്ടാക്കിയെടുക്കുകയും ചെയ്തു.

ആ കാലത്ത് കേരളത്തിലെ ഏറ്റവും പ്രഗത്ഭങ്ങളായ രണ്ട് കഥ കളിസ്ഥാപനങ്ങളിൽ പ്രധാന അദ്ധ്യാപകനായി നീണ്ടകാലം ഇരുന്ന് പ്രഗത്ഭരായ നിരവധി ശിഷ്യന്മാരെ ഒരുക്കൂട്ടിയെടുത്തു.

ആ ശിഷ്യന്മാർ കേരളത്തിന്റെ അങ്ങോളമിങ്ങോളമുള്ള പ്രദേശ ത്തുനിന്ന് വന്നവരായിരുന്നു.

അവരിൽ കൂടി താൻ തയ്യാറാക്കിയെടുത്തതായ ശൈലി കഥകളി യരങ്ങത്ത് സ്ഥാപിച്ചെടുക്കുകയും ആ ശൈലിക്ക് കേരളത്തിൽ മുഴു വൻ പ്രചാരം ഉണ്ടാവുകയും ചെയ്തു.

ഈ വക കാരണങ്ങളാൽ അദ്ദേഹം ജീവിച്ചിരുന്നതായ കാലഘട്ട ത്തിന്ന് അദ്ദേഹത്തിന്റെ പേര് കൊടുത്ത്, കെ. പി. എസ്. മേനോന്റെ പുസ്തകത്തിന് ഒരു അനുബന്ധം ചേർക്കാവുന്നതാണ്.

അദ്ദേഹത്തിന്റെ ശൈലി എന്തെന്ന് വിശദീകരിക്കുന്നതിന്ന് മുമ്പായി ആ കാലത്തെ കഥകളിയുടെ സങ്കേതങ്ങളുടെ അഥവാ ശാസ്ത്രീയതയുടെ അവസ്ഥ അഥവാ സ്വഭാവം എന്താണെന്ന് പരി ശോധിക്കുന്നത് ഉചിതമായിരിക്കും എന്ന് കരുതുന്നു.

ആദ്യം ഈ കല രാമനാട്ടമായിരുന്നു. കോട്ടയത്ത് തമ്പുരാന്റെ കാലത്ത് അത് കഥകളിയായി മാറുകയും, സമാനങ്ങളായ ഇതരകല കളിൽ നിന്ന് കഥകളിയെ വേർതിരിച്ചറിയാൻ പാകത്തിനുള്ള ലക്ഷ ണസമാനങ്ങളായ ഗുണകർമ്മങ്ങൾ സ്വരൂപപ്പെട്ടുവരുകയും ചെയ്തു. തുടർന്ന് ആശാന്മാർക്ക് പ്രധാന്യം കൂടുതലുള്ള ഒരു കാല ഘട്ടമാണ് ഉണ്ടായിരുന്നത്. അതിന്നുശേഷം കഥകളിസംബന്ധിയായ പ്രവർത്തനങ്ങൾ സ്ഥാപനവൽക്കരിക്കപ്പെട്ട കാലമായി. ആ കാല ത്തിന്റെ ആരംഭത്തിലാണ് കുഞ്ചുആശാൻ ജീവിച്ചിരുന്നത്. അദ്ദേഹ ത്തിന്റെ കഥകളി ആദർശത്തിലും, ജീവിതത്തിലും, പി. എസ്. വി. നാട്യസംഘം, കേരളകലാമണ്ഡലം എന്നീ രണ്ട് സ്ഥാപനങ്ങൾക്ക് അതിയായ സ്വാധീനമുണ്ടെന്ന് നിസ്തർക്കമാണ്.

അതിന് ദൃഷ്ടാന്തമാണ് താഴെ പറയുന്ന വസ്തുതകൾ :

1. ഒരു കഥകളിയാശാൻ എന്നനിലക്ക് കഥകളിയെ ഉദ്ധരിക്കുന്ന തിന്നുള്ള ഏതൊരു പരിശ്രമവും ചെയ്യുന്നതിന്നുള്ള അധികാ രവും സ്വാതന്ത്ര്യവും കുഞ്ചു ആശാനുണ്ടയിരുന്നു എന്നുമാത്ര

മല്ല ആയത് നിർവഹിക്കുന്നതിന്ന് എല്ലാവിധത്തിലുള്ള പിൻതുണയും നല്കുന്നതിന്ന് സന്നദ്ധമായ സ്ഥാപനങ്ങളും ഉണ്ടായിരുന്നു എന്ന് കാര്യം.

2. കുഞ്ചു ആശാൻ കലാമണ്ഡലത്തിൽ ആശാനായി പ്രവർത്തിക്കുന്നകാലത്ത് നിത്യവും വൈകുന്നേരങ്ങളിൽ പൈങ്കുളം രാമചാക്യാർ, കിള്ളിമംഗലം വാസദേവൻ നമ്പൂതിരിപ്പാട് (സൂപ്രണ്ട്), കുഞ്ചു ആശാൻ എന്നീ മൂന്നുപേർ കൂടിയിരുന്ന് സൗന്ദര്യശാസ്ത്രസിദ്ധാന്തങ്ങളെ കുറിച്ച് നടത്തിവന്നിരുന്ന സൗഹൃദസംഭാഷണങ്ങളെക്കുറിച്ച് ആ കാലത്ത് കലാമണ്ഡലം സൂപ്രണ്ട് ആയിരുന്ന കിള്ളിമംഗലം വാസുദേവൻ നമ്പൂതിരിപ്പാട് കൂടെകൂടെ ഓർക്കാറുണ്ട്. കുഞ്ചു ആശാന്റെ ദർശനങ്ങൾ ഉരുത്തിരിച്ചെടുക്കുന്നതിൽ ഈ സംഭാഷണങ്ങൾ കാര്യമായ സംഭാവനകൾ ചെയ്തിട്ടുണ്ടായിരിക്കണം. അതിന്ന് അവസരമൊരുക്കിയത് കലാമണ്ഡലമെന്ന സ്ഥാപനമാണ്.

3. ആശാൻ ആ കാലത്ത് നല്ലനിലയിൽ നടന്നിരുന്ന രണ്ട് സ്ഥാപനങ്ങളായ കേരളകലാമണ്ഡലത്തിലും, പി. എസ്സ്. വി. നാട്യസംഘത്തിലും ആണ് ആശാനായിരുന്നിരുന്നത്. അതിൽനിന്ന് വളരെ പ്രഗത്ഭരായ നിരവധി ശിഷ്യന്മാരെ വാർത്തെടുക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു. അങ്ങിനെ കഥകളിരംഗത്തെ അവനവന്റെ വ്യക്തിത്വം വേർതിരിച്ചറിയുന്നതരത്തിലുള്ള ഒരു ശൈലി ഉണ്ടാക്കിയെടുത്ത് അതിന് സ്ഥിര പ്രതിഷ്ഠ നല്കാൻ അദ്ദേഹത്തിന് കഴിഞ്ഞു.

കുഞ്ചു ആശാന്റെ ശൈലി അടിസ്ഥാനപരമായി കല്ലുവഴിചിട്ടതന്നെയാണ്. ഈ ചിട്ട അദ്ദേഹത്തിന്റെ കാലമായപ്പോഴേക്കും രണ്ട് ഘട്ടങ്ങൾ പിന്നിട്ട് മൂന്നാമത്തെ ഘട്ടത്തിലേക്ക് എത്തിനില്ക്കുകയായിരുന്നു. അത് താഴെ പറയും പ്രകാരത്തിലാണ്.

1. കല്ലുവഴിചിട്ടയുടെ ആരംഭഘട്ടമെന്നത് കുന്നത്തൂർ ചെറിയ ഇട്ടീരിപ്പണിക്കരുടെ കാലമാണ്. കല്ലുവഴിചിട്ടയുടെ അടിസ്ഥാന ലക്ഷണങ്ങൾ (standards) നിർണ്ണയിക്കപ്പെടുന്ന കാലമായിരുന്നു അത്. ആ കാലത്ത് പ്രചാരത്തിലുണ്ടായിരുന്ന രണ്ട് പ്രധാനപ്പെട്ട ചിട്ടകളായിരുന്നു, കല്ലടിക്കോടൻ ചിട്ടയും, കപ്ലിങ്ങാടൻ ചിട്ടയും. ഇതുരണ്ടിനേയും വേണ്ടതുപോലെ സമന്വയിപ്പിച്ച് പുതിയ ഒരു ചിട്ടയ്ക്ക് തുടക്കം കുറിച്ചത് ചെറിയ ഇട്ടീരിപണിക്കരാണെന്ന് പറയാം. ഇദ്ദേഹത്തിന്റെ ശിഷ്യനാണ്, കല്ലുവഴി

ചിട്ടയുടെ ഉപജ്ഞാതാക്കളായ ഇട്ടിരാരിച്ചിമേനോൻ, നല്ലൂര് ഉണ്ണീരി മേനോൻ എന്നിവരുടെ ആശാനായിരുന്ന ദശമുഖൻ എന്ന് പ്രസിദ്ധനായ ശങ്കുപ്പണിക്കർ എന്നത് പ്രത്യകം ശ്രദ്ധേയമാണ്.

2. തുടർന്ന് കുയിൽത്തൊടി ഇട്ടിരാരിച്ചിമേനോൻ, നല്ലൂര് ഉണ്ണീരി മേനോൻ, കരുമനശ്ശേരി കൃഷ്ണൻകുട്ടി ഭാഗവതർ, കുറുംകാട് കൃഷ്ണൻ നമ്പൂതിരി തുടങ്ങിയവരുടെ കാലത്താണ് ഈ ചിട്ടയുടെ വർഗ്ഗീകരണം (classification), അതിനനുസ്സരിച്ചുള്ള വിഭാഗീകരണം (codefication) എന്നിവ നടന്നത്. ഇന്ന ഇന്ന കഥകൾ, രംഗങ്ങൾ, ചിട്ടകൾ മുതലായവ കല്ലുവഴിചിട്ടയിൽ ഇന്നപ്രകാരത്തിൽ ആയിരിക്കുമെന്ന് കണക്കാക്കി അവയെ മറ്റുള്ളവയിൽ നിന്ന് വെവ്വേറെയാക്കി അടുക്കിവെച്ചത് ഈ കാലത്താണ്. ഇവരുടെ തലമുറയുടെ തൊട്ടുപിന്നിലുള്ള തലമുറയിലെ അതിപ്രഗത്ഭനായ കഥകളി ആചാര്യൻ പട്ടിക്കാം തൊടി രാവുണ്ണിമോനോനാണ് ഈ മേഖലയിൽ ഏറ്റവും കാര്യമായ സംഭാവനകൾ നല്കിയത്.

3. തുടർന്നുവന്ന തൊട്ടടുത്ത തലമുറയിലെ ആചാര്യനാണ് വാഴേങ്കട കുഞ്ചു ആശാൻ. വേർതിരിഞ്ഞ് നില്ക്കുകയും ഇതര പ്രസ്ഥാനങ്ങളിൽനിന്ന് വേറിട്ട് അറിയാൻ പാകത്തിനുള്ള ലക്ഷണസമുച്ചയങ്ങൾ സ്വരൂപപ്പെടുകയും ചെയ്തപ്പോൾ ആ ചിട്ടയ്ക്ക് വേണ്ടതായ പ്രചാരണമാണ് അടുത്ത് വേണ്ടതായ നടപടി. അതാണ് കുഞ്ചു ആശാൻ ഏറ്റടുത്തത്. ഇദ്ദേഹത്തിനു പുറമേ പട്ടിക്കാംതൊടി ശിഷ്യന്മാരായ കീഴ്പ്പടം കുമാരൻ നായരാശാൻ, കലാമണ്ഡലം രാമൻകുട്ടിനായരാശാൻ, കലാമണ്ഡലം പത്മനാഭൻ നായരാശാൻ എന്നിവരേയും ഇവിടെ സ്മരിക്കേണ്ടതുണ്ട്. ഇവരുടെ ഇത്തരത്തിലുള്ള പ്രവർത്തനങ്ങൾക്ക് കാര്യമായ പിൻതുണ നല്കിയത് അവർ സേവനമനുഷ്ഠിച്ചിരുന്ന കഥകളി സ്ഥാപനങ്ങളാണ് എന്ന് പ്രത്യേകം എടുത്തുപറയേണ്ടിയിരിക്കുന്നു.

അതായത് തന്റെ രണ്ടുതലമുറമുമ്പായി ആവിർഭവിച്ച താരതമ്യേന പരിഷ്കൃതവും, സൗന്ദര്യാത്മകവുമായ ചിട്ടയുടെ ഒരു ശക്തനായ വക്താവും, പ്രയോക്താവുമാണ് വാഴേങ്കട കുഞ്ചു ആശാൻ. മാത്രമല്ല ആ ചിട്ടയുടെ പ്രചാരണകർമ്മവും അദ്ദേഹം ഏറ്റെടുത്ത് നടത്തികൊണ്ടിരിക്കുമ്പോൾതന്നെ തന്റേതായ ഒരു ശൈലി സൃഷ്ടി

ച്ചെടുക്കുകയും, പ്രഗത്ഭരായ ശിഷ്യന്മാരിൽകൂടി ആയതിന് സ്ഥിരപ്രതിഷ്ഠ നേടിയെടുക്കുകയും ചെയ്തു.

കളരിയിൽ സ്വന്തമായ വഴക്കങ്ങൾ ഉണ്ടാക്കിയെടുത്തവനും, കല്ലുവഴിചിട്ട എന്ന പ്രസിദ്ധമായ ചിട്ട സ്വരൂപിച്ചെടുക്കുന്നതിൽ കാര്യമായ പങ്കുവഹിച്ചിട്ടുള്ളവനും, അതിപ്രഗത്ഭനായ വേഷക്കാരനുമായിരുന്ന പട്ടിക്കാംതൊടി രാവുണ്ണിമേനോന്റെ ശിഷ്യനാണ് കുഞ്ചു ആശാൻ. പഠനക്കാലം കഴിഞ്ഞ് അവനവന്റേതായ വേഷങ്ങൾ കെട്ടാൻ തുടങ്ങിയപ്പോൾ മുതൽ അദ്ദേഹം തന്റേതായ ഒരിടം കണ്ടെത്തുന്നതിന്നുള്ള ശ്രമങ്ങൾ തുടങ്ങിയിരുന്നു. ആശാൻ പഠിപ്പിച്ചുതന്നതിനെ ആധാരമാക്കിനിർത്തി കല്ലുവഴിചിട്ടയുടെ അടിസ്ഥാന സിദ്ധാന്തങ്ങൾക്ക് അകത്തുനിന്നുകൊണ്ടുതന്നെ തന്റേതായ ഒരു വഴി അദ്ദേഹം വെട്ടിത്തെളിച്ചെടുത്തു എന്നത് പ്രത്യേകം എടുത്തുപറയേണ്ടതുണ്ട്. ആ വഴിയുടെ സ്വഭാവമെന്തെന്ന് പരിശോധിക്കാവുന്നതാണ്.

1. അരങ്ങത്ത് പാത്രസൃഷ്ടിനടത്തുമ്പോൾ, ആ കഥാപാത്രങ്ങളിൽ മനുഷ്യസഹജമായ വികാരവിചാരങ്ങൾ കൂടി കൂട്ടിച്ചേർത്തു (supper impose ചെയ്തു) അദ്ദേഹം എന്നതാണ് ഒരു പ്രധാന പ്രത്യേകത.

   സാധാരണ കഥകളിയരങ്ങത്തുള്ള കഥാപാത്രങ്ങളെല്ലാം അമാനുഷരായിരിക്കും. മനുഷ്യരായ കഥാപാത്രങ്ങളെ തന്നെ കഥകളിയുടേതായ രംഗപാഠങ്ങളെകൊണ്ട് അമാനുഷത്വത്തിലേക്ക് മാറ്റുകയാണ് കഥകളിയരങ്ങത്ത് നടക്കുന്നത്. രാമനാട്ടകാലത്ത് രാമഭക്തിമഹാത്മ്യം വർണ്ണിക്കുന്നതിന്റെ ഭാഗമായി, ആ കഥകളിലുടനീളം ഭക്തിക്ക് മാത്രമെ സ്ഥാനമുണ്ടായിരുന്നുള്ളു. എന്നാൽ കോട്ടയത്തുതമ്പുരാൻ തന്റെ കഥകളിൽ കൂടുതൽ മനുഷ്യത്വമുള്ള കഥാപാത്രങ്ങളെ ആവിഷ്ക്കരിക്കുകയും, മനുഷ്യന്റെ വിവിധ വികാരവിചാരങ്ങളെ ആവിഷ്ക്കരിക്കുന്നതിന്റെ ഭാഗമായി ശൃംഗാരം, കരുണം, വീരം, അത്ഭുതം മുതലായ മറ്റ് രസങ്ങൾകൂടി ആവിഷ്ക്കരിക്കുകയും ചെയ്തിരുന്നു. അതായത് കോട്ടയത്തുതമ്പുരാന്റെ കാലത്തുതന്നെ ഇത്തരത്തിലുള്ള മനുഷ്യത്വത്തെ ആവിഷ്ക്കരിക്കുന്നതിന് തുടങ്ങിയിരുന്നു.

   തുടർന്ന് കല്ലടിക്കോടൻ ചിട്ടയും കപ്ലിങ്ങാടൻ ചിട്ടയും ആവിർഭവിച്ചു. ആ രണ്ട് ചിട്ടകളും കഥകളിയുടെ പ്രയോഗാംശത്തിൽ കാര്യമായ ശ്രദ്ധചെലുത്തുകയും അതിനാൽ കഥകളിയുടെ

രംഗപാഠങ്ങളിൽ കാര്യമായ പരിഷ്ക്കാരങ്ങൾ വരുത്തുകയും മാത്രമാണ് ചെയ്തത്. ആ രണ്ടു ചിട്ടകളും കഥകളിയ്ക്ക് സംഭാവനചെയ്ത കാര്യങ്ങൾ പ്രത്യേകം എടുത്ത് പരിശോധിച്ചാൽ ഇത് മനസ്സിലാകുന്നതാണ്. അതായത് കല്ലടിക്കോടൻ ചിട്ടയും കപ്ലിങ്ങാടൻ ചിട്ടയും പ്രമേയപരമായ പരിഷ്ക്കാരങ്ങൾ ഒന്നുംതന്നെ ചെയ്തിട്ടില്ല. അവർ പ്രയോഗത്തിലാണ് കാര്യമായ പരിഷ്ക്കാരങ്ങൾ വരുത്തിയത്. എന്തിനേറെ ഒരു പുതിയ ആട്ടക്കഥപോലും അവർ ആരംഭിച്ചിട്ടില്ല.

എന്നാൽ പട്ടിക്കാംതൊടി രാവുണ്ണിമേനോനാണ് പിന്നീട് ഈ വഴിക്ക് ചിന്തിച്ചത്. അദ്ദേഹം പാരമ്പര്യ ഭാരതീയ സൗന്ദര്യ ശാസ്ത്രം കൂടുതൽ കാര്യക്ഷമമായി പഠിക്കണമെന്ന് ഉറയ്ക്കുകയും അതിനായി കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരുടെ അടുത്ത് കുറെകാലം താമസിക്കുകയും ചെയ്തു. അങ്ങിനെ രസഭാവങ്ങൾ കഥകളിയുടെ ചിട്ടയുടെ സഹായത്താൽ എങ്ങിനെ ആവിഷ്ക്കരിക്കാം എന്ന് അദ്ദേഹം ആലോചിക്കുകയും അത്തരത്തിലുള്ള നിരവധി പരിഷ്ക്കാരങ്ങൾ വരുത്തുകയും ചെയ്തു.

ആ വഴി പിൻതുടർന്ന കുഞ്ചുആശാൻ കുറെകടി മുമ്പോട്ട് പോയി എന്നാണ് ഞാൻ പറഞ്ഞ് വരുന്നത്.

പട്ടിയ്ക്കാംതൊടി ഇതിവൃത്തത്തിലാണ് മുകളിൽ സൂചിപ്പിച്ചതായ രസങ്ങൾ ഒട്ടിച്ച് ചേർക്കാൻ ശ്രമിച്ചത്. കഥകളിയരങ്ങത്ത് പ്രമേയം മൂന്ന് മടക്കായാണ് സ്ഥിതിചെയ്യുന്നത്. ഒന്നാമത്തേത് അതിന്റെ കഥ. പുരാണങ്ങളിൽനിന്നോ ഇതിഹാസങ്ങളിൽ നിന്നോ അടർത്തിയെടുത്ത കഥകളോ കഥാഭാഗങ്ങളോ ആണ് ഈ കഥ. തുടർന്ന് ഈ കഥയെ അടിസ്ഥാനമാക്കി ആട്ടക്കഥാകരൻ സൃഷ്ടിനടത്തുന്നു. ആ സൃഷ്ടിയിൽ ആട്ടക്കഥാകാരന് യുക്തമെന്ന് തോന്നുന്നതായ പല വ്യതിയാനങ്ങളും ഉണ്ടാകും. ഇതിനെ നമുക്ക് ഇതിവൃത്തം എന്ന് വിളിക്കാം. ഈ ഇതിവൃത്തത്തെ അടിസ്ഥാനമാക്കി ആട്ടം, കൊട്ട്, പാട്ട്, പെട്ടി, ചുട്ടി എന്നീ അഞ്ചു വിഭാഗത്തിൽ പെട്ട കലാകാരന്മാർ സൃഷ്ടി നടത്തുന്നു. ഈ സൃഷ്ടിയാണ് കഥകളി. ഇതിനെ പാരമ്പര്യ ഭാരതീയ സൗന്ദര്യ ശാസ്ത്രത്തിൽ വസ്തു എന്നാണ് വിളിക്കുന്നത്. ഇതിലെ ഇതിവൃത്തത്തിനെ ആശ്രയിച്ചാണ് പട്ടിക്കാംതൊടി രാവുണ്ണിമേനോൻ രസഭാവങ്ങളെ കൂട്ടിച്ചേർക്കുന്നതിന്നുള്ള ശ്രമങ്ങൾ നടത്തിയത്.

എന്നാൽ കുഞ്ചു ആശാൻ വസ്തുവിനെ ആശ്രയിച്ചാണ് രസഭാവങ്ങൾ കൂട്ടിച്ചേർക്കുന്നതിനുള്ള ശ്രമങ്ങൾ നടത്തിയത്. അതായത് ഇതിവൃത്തത്തിൽനിന്ന് അന്യമായ കഥകളി സൃഷ്ടിക്കുന്നേടത്താണ് അദ്ദേഹത്തിന് ശ്രദ്ധയുണ്ടായിരുന്നത്. അതിനാൽ അദ്ദേഹത്തിന്റെ ഭാവാഭിനയത്തിൽ കഥകളി വിട്ടുപോയിരുന്നില്ല.

ഇവിടെ മനുഷ്യന്റെ വികാരവിചാരങ്ങൾ ആവിഷ്ക്കരിക്കുക എന്ന് പറയുമ്പോൾ ശ്രദ്ധിക്കേണ്ട ചിലകാര്യങ്ങളുണ്ട്. വികാരവിക്ഷോഭങ്ങളുണ്ടാകുമ്പോൾ സാധാരണ മനുഷ്യർ പെരുമാറുന്നതുപോലെ പെരുമാറുക എന്നതല്ല ഇവിടെ ഉദ്ദേശിക്കുന്നത്. ആ വികാരവിക്ഷോഭങ്ങൾ കഥകളിയുടെ ചിട്ടവട്ടങ്ങൾക്കനുസൃതമായി തന്നെ ആവിഷ്ക്കരിക്കുക എന്നാണ് ഇവിടെ ഉദ്ദേശിക്കുന്നത്. കഥകളിയ്ക്ക് അന്യമായതൊന്നും കുഞ്ചുആശാന്റെ പ്രയോഗത്തിൽ കാണുകയില്ല.

അതായത് കഥകളിയുടെ ചിട്ടകളോടുകുടി മനുഷ്യസഹജമായ വികാരവിചാരങ്ങൾ വേർതിരിച്ചെടുക്കാൻ പറ്റാത്ത തരത്തിൽ കൂട്ടിക്കലർത്തുക (blending)യല്ല അദ്ദേഹം ചെയ്തത്. എപ്പോൾ വേണമെങ്കിലും അടർത്തിയെടുക്കാൻ പറ്റുന്ന തരത്തിൽ ഒട്ടിച്ച് വെയ്ക്കുകയാണ് (supper impose) ചെയ്തത്. അതിനാൽ കഥകളിയുടെ അടിസ്ഥാനപരമായ ഗുണങ്ങൾക്ക് ഇതുമൂലം കോട്ടം തട്ടുന്നില്ല.

ഈ കാര്യത്തിൽ അതായത് മനുഷ്യസഹജങ്ങളായ വിചാരവികാരങ്ങൾ കഥകളിയരങ്ങത്ത് കൂട്ടിച്ചേർക്കുക എന്ന കാര്യത്തിൽ അദ്ദേഹത്തിന്റെ പ്രധാനശിഷ്യന്മാരെല്ലാം ഒരുപോലെ ശ്രദ്ധിച്ചിരുന്നവരാണ്. അതിൽ കോട്ടയ്ക്കൽ ശിവരാമനെ പ്രത്യേകം എടുത്തുപറയേണ്ടതാണ്.

2. **ഇതിനൊപ്പംതന്നെ അദ്ദേഹം ശ്രദ്ധിച്ചിരുന്ന മറ്റൊരു കാര്യമാണ് ഔചിത്യം എന്നത്.**

മുമ്പ് സൂചിപ്പിച്ചതായ മനുഷ്യസഹജമായ വികാരവിചാരങ്ങളെ കഥകളിയരങ്ങത്തേക്ക് ആനയിയ്ക്കുന്നതിനൊടൊപ്പംതന്നെ അത് വേണ്ടതുപോലെ ആകുന്നതിന് അദ്ദേഹം പരമാവധി ശ്രദ്ധിച്ചിരുന്നു. അതായത് കഥകളിവേഷത്തിന്റെ നില ഒട്ടും തന്നെ താഴാതിരിക്കുന്നതിന്ന് ശ്രദ്ധിച്ചുകൊണ്ടാണ് അദ്ദേഹം പ്രസ്തുത കർമ്മം നിർവഹിച്ചത്.

ഒരു വേഷത്തെ സംബന്ധിച്ചടത്തോളം ഒരു തിരഞ്ഞെടുത്ത രംഗത്തിൽ താഴെ പറയുന്ന ആറ് കാര്യങ്ങൾ പരമപ്രധാനമാണ്. ഇവയുടെ അടിസ്ഥാനത്തിലാണ് ആ കഥാപാത്രത്തിന്ന് യോജിച്ച നടപടികൾ നിശ്ചയിക്കുന്നത്. ഈ യോജിച്ച നടപടികളിൽനിന്ന് അന്യമായി ചെയ്യുന്നതാണ് അനൗചിത്യം. കുഞ്ചു ആശാൻ ഈ യോജിപ്പ് വളരെ പ്രാധാന്യത്തോടെ ശ്രദ്ധിച്ചിരുന്നു. എന്നുമാത്രമല്ല അത്തരം കാര്യങ്ങളിൽ തന്റേതായ ഒരു ശൈലിതന്നെ ഉണ്ടാക്കിയെടുത്തിരുന്നു.

a. **വേഷമേതാണ് എന്നത്**

കഥകളിയിൽ പച്ച, കത്തി, താടി, മിനുക്ക് എന്നിങ്ങളെ വിവിധതരത്തിലുള്ള വേഷങ്ങളുണ്ട്. അവയിൽ ആ രംഗത്തിൽ ആരാണ് എന്നത് പ്രത്യേകം കണക്കിലെടുക്കേണ്ടതുണ്ട്.

b. **എന്താണ് പറയുന്നത് എന്നത്**

ആ വേഷം പറയുന്ന കാര്യം എന്താണ് എന്നത് ശ്രദ്ധേയമാണ്. പോരിന്ന് വിളിയാണോ, നായകന്റെ നായികയോടുള്ള സല്ലാപമാണോ, അതുപോലുള്ള മറ്റേതെങ്കിലുമാണോ എന്നത് കണക്കിലെടുക്കണം.

c. **ആർ ആരോട് പറയുന്നു എന്നത്**

ഇത് മൂന്ന് തരത്തിലുണ്ട്. ആദ്യത്തേത് ഏത് വേഷം ഏത് വേഷത്തിനോട് പറയുന്നു എന്നതാണ്. പച്ച മിനുക്കിനോട്, പച്ച താടിയോട്, മിനുക്ക് പച്ചയോട് കത്തി മിനുക്കിനോട് ഇങ്ങനെ വിവിധതരത്തിലുള്ള combinations വരാം, അതിൽ ഏതാണ് എന്നത്.

അടുത്തത് കഥാപാത്രങ്ങൾ തമ്മിലുള്ള ബന്ധമാണ് പ്രശ്നം. അതായത് അച്ഛൻ മകനോട്, മകൻ അച്ഛനോട്, ഭർത്താവ് ഭാര്യയോട്, നായകൻ ശത്രുവിനോട് എന്നിവ ഇത് രണ്ടാമത്തേതാണ്.

നായകൻ നായികയോട് അല്ലെങ്കിൽ പ്രതിനായകനോട്. അതുമല്ലെങ്കിൽ ഒട്ടും പ്രാധാന്യമില്ലാത്ത കഥാപാത്രത്തിനോട്. അതുപോലെത്തന്നെ പ്രധാന്യം കുറഞ്ഞ കഥാപാത്രം പ്രധാനപ്പെട്ട കഥാപാത്രത്തോട്. ഈ ക്രമത്തിൽ വരുന്നത് മൂന്നാമത്തേത്.

d. **താളം എന്താണ് എന്നത്**

അടന്ത, ചെമ്പട എന്നീതാളങ്ങൾ കൂടുതൽ ഉപയോഗിച്ച് ശീലിച്ചതിനാലാകാം അവയ്ക്ക് കൂടുതൽ പ്രയോഗസാദ്ധ്യ തയുണ്ട്. അതുകൊണ്ടുതന്നെ അവ അരങ്ങത്തെ ആവി ഷ്ക്കാരത്തെ കാര്യമായി സ്വാധീനിക്കുന്നതാണ്.

e. **കാലം എന്താണ് എന്നത്**

ഇവിടെ കാലം എന്നത്കൊണ്ട് താളത്തിന്റെ കാലമാണ് ഉദ്ദേശിക്കുന്നത്. താളത്തിന്റെ കാലം അരങ്ങത്തെ മൊത്ത മായ ഭാവത്തെ സ്വാധീനിക്കുമെന്നുള്ളതിന് സംശയമില്ല. യുദ്ധപദങ്ങളൊന്നും പതിഞ്ഞകാലത്തിൽ പറ്റുകയില്ലെന്ന് പ്രത്യേകം എടുത്തുപറയേണ്ടതില്ലല്ലോ.

f. **അംഗിരസം എന്താണ് എന്നത്.**

കഥകളിയരങ്ങത്ത് തൗര്യത്രികത്തിന്റെ സഹായത്തോടെ ഒരു രസത്തെ സ്ഥായിനിർത്തുന്നതായി കാണാം പല പ്പോഴും സ്ഥായിനിർത്താനുപയോഗിക്കുന്ന ഉപാധികൾ വിഭാവാദികളായിക്കൊള്ളണമെന്നില്ല. പ്രസിദ്ധമായ സല ജ്ജോഹമെന്ന പദത്തിൽ വീരരസം സ്ഥായിയായി നില്ക്കു ന്നത് ആ പദത്തിന്റെ രംഗപാഠങ്ങളെകൊണ്ടാണ്. അവി ടുത്തെ സ്ഥായി രസം വീരമാണ്. അത് ആവിഷ്ക്കരിക്കു ന്നതിന് ആലംബമായി നില്ക്കേണ്ട ആലംബനവിഭാവമായ ജേതവ്യൻ (വീരരസത്തിന്റെ ആലംബനവിഭാവം ജേതവ്യ നാണ്) അരങ്ങത്തില്ല. ആ പദം ആവിഷ്ക്കരിക്കുന്ന അർജുനന്റെ ജേതവ്യന്മാർ കൗരവന്മാരാണ്. ആ കഥയിലാ കട്ടെ നിവാതകവചകാരകേയന്മാരും. ഇവർ രണ്ടുപേരും ആ അരങ്ങത്ത് ഇല്ല. അപ്പോൾ രസാവിഷ്ക്കാരത്തിന്ന് ആ വേഷം ആശ്രയിക്കുന്നത് തൌര്യത്രികത്തെയാണ്. അങ്ങിനെ സ്ഥായിയായി നിർത്തപെടുന്ന രസത്തെയാണ്, അതായത് വിഭാവാദികളെ ആശ്രയിക്കാതെ സ്ഥായി നിർ ത്തുന്ന രസത്തെയാണ്, ഇവിടെ അംഗിരസം എന്നതു കൊണ്ട് ഉദ്ദേശിക്കുന്നത്. ഇതിനെ ബാധിക്കുന്നതരത്തി ലുള്ള ഏത് നടപടിയും ഔചിത്യത്തെ ബാധിക്കുന്നതാണ്.

ഈ ആറ് കാര്യങ്ങളെ വേണ്ടതുപോലെ കണക്കിലെടു ത്താണ് ഒരോ രംഗത്തിലേയും കഥാപാത്രങ്ങളുടെ രംഗപാ ഠങ്ങൾക്ക് കുഞ്ചുആശാൻ രൂപം കൊടുത്തിരിക്കുന്നത്.

മുകളിൽ പറഞ്ഞവയിൽ ഏതെങ്കിലും ഒന്നിന് ഒരു ചെറിയ പോറലെങ്കിലും വരുത്തുന്നതരത്തിലുള്ള ഒരു നടപടി കുഞ്ചു ആശാന്റെ പക്കൽനിന്ന് ഉണ്ടാകില്ലെന്ന് ഉറപ്പിച്ച് പറ യാവുന്നതാണ്.

ഔചിത്യത്തിന്റെ മുകളിൽ ഇത്ര നിഷ്ക്കർഷ പാലിച്ച പ്പോൾ വന്നുകൂടിയ മറ്റൊരു ഗുണമാണ് ഒതുക്കം എന്നത്.

ഇത് രണ്ട് തരത്തിൽ ഉണ്ട്. പ്രയോഗപരമായും പ്രമേയപര മായും.

കഥകളിയുടെ രംഗപാഠങ്ങൾ അനുഷ്ഠിക്കുന്ന കാര്യത്തിൽ ഔചിത്യത്തിന്റെ അടിസ്ഥാനത്തിൽ ചില അച്ചടക്കങ്ങൾ നിർബന്ധമായും പാലിക്കേണ്ടിയിരിക്കുന്നു. ഉദാഹരണ ത്തിന് കിർമ്മീരവധത്തിൽ ധർമ്മപുത്രരുടെ പദത്തിൽ വരുന്ന വട്ടം വെച്ച് കലാശം തന്നെ. അത് എടുക്കുന്നതിൽ നിർബന്ധമായും ചില മിതത്വം പാലിക്കാൻ പറയുന്നുണ്ട്. അതുപോലെ ഒട്ടും അധികമാകാതെകണ്ട്, എന്നാൽ ആവ ശ്യമുള്ളത്ര കഥകളി രംഗപാഠങ്ങൾ സമന്വയിപ്പിക്കുന്നതി നെയാണ് ഇവിടെ സൂചിപ്പിച്ചത്.

പ്രമേയപരം എന്നുപറയുമ്പോൾ മനോധർമ്മം ആടുന്നതു പോലുള്ള സന്ദർഭങ്ങളെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. നളചരിതം രണ്ടാംദിവസത്തിലെ വേർപാട് രംഗംപോലുള്ള രംഗങ്ങൾ കൃത്യമായ വിഷയങ്ങൾ മാത്രം ഉൾപ്പെടുത്തി അധികം വലിച്ചു നീട്ടാതെ ആവിഷ്ക്കരിക്കുക എന്ന് കാര്യം. കുഞ്ചു ആശാന്റെ വേർപാട് രംഗം അഭിനയം അവ സാനിച്ചാൽ കുറച്ചുകൂടി ആകാമായിരുന്നു എന്നു തോന്നു മത്രെ. അതാണ് അവിടത്തെ പ്രമേയപരമായ ഔചിത്യ ത്തിന്റെ പരമാവധി.

3. **അതുപോലെ തന്നെ കണക്കിലെടുക്കേണ്ട വിഷയമാണ് അദ്ദേഹം കൈകാര്യം ചെയ്യുന്ന വിഷയങ്ങൾ. മനോധർമ്മാട്ട ങ്ങളുടെ സമയങ്ങളിൽ കൂട്ടുവേഷക്കാരനെ ബുദ്ധിമുട്ടിക്കുന്ന തരത്തിൽ ചോദ്യങ്ങൾ ചോദിക്കുക മുതലായവ അദ്ദേഹം ചെയ്യാറില്ല. അതുപോലെ അശ്ലീലമായതോ അനുചിതമായ തോ ആയ കാര്യങ്ങളൊന്നും അദ്ദേഹം അരങ്ങത്ത് പ്രയോ ഗിച്ചിരുന്നില്ല.**

4. **ഇതുകൊണ്ട് അദ്ദേഹത്തിന് പാത്രസൃഷ്ടിയിൽ മൗലികമായ ഒരു വഴി ആവിഷ്ക്കരിച്ചെടുക്കാൻ കഴിഞ്ഞു.**

**ഇതും രണ്ട് തരത്തിൽ ഉണ്ട്.**

ആദ്യത്തേത് നിലവിലുള്ള കഥാപാത്രങ്ങളെ നൂതനമായ രീതിയിൽ ആവിഷ്ക്കരിക്കുകയെന്നതാണ്. അതിന്ന് ഉദാഹരണമായി അദ്ദേഹത്തിന്റെ നളചരിതം രണ്ടാം ദിവസത്തിലെ നളനെ എടുക്കാവുന്നതാണ്. കലി ബാധിച്ചതിന്ന് ശേഷമുള്ള അദ്ദേഹത്തിന്റെ ആ വേഷത്തിന്ന് പ്രത്യേകതകൾ ഉണ്ടായിരുന്നു എന്ന് പണ്ടുള്ളവർ പറഞ്ഞുകേട്ടിട്ടുണ്ട്. കലി ബാധിച്ചതിന്നുശേഷം ഒരു ഭ്രാന്തനെപോലെ ചെയ്യുന്നകാര്യങ്ങളെല്ലാം നളനല്ല മറ്റൊരു വ്യക്തിയാണ് എന്ന് തോന്നിക്കുന്ന തരത്തിൽ ആണ് അദ്ദേഹം ആവിഷ്ക്കാരം നടത്തിയിരുന്നത്.

ഈ വകുപ്പിൽപ്പെടുത്തി കണക്കാക്കേണ്ട അദ്ദേഹത്തിന്റെ മറ്റൊരു വേഷമാണ് കീചകൻ. ഇന്ന് നാം കാണുന്ന കീചകന്മാരിൽനിന്നെല്ലാം വളരെ വ്യത്യസ്തനായ ഒരു കീചകനായിരുന്നു അദ്ദേഹത്തിന്റേത് എന്ന് പറഞ്ഞുകേട്ടിട്ടുണ്ട്. ഒരു വിടനും ക്രൂരനുമായ ഒരുവൻ എന്നതിൽനിന്ന് വ്യത്യസ്തമായി സൈരന്ധ്രിയുടെ സൗന്ദര്യാതിരേകത്താൽ സമനിലവിട്ട, താനെന്താണ് ചെയ്യുന്നത് എന്ന് വേണ്ടതുപോലെ ആലോചിക്കാൻ കഴിയാതെ പോയ, അധികാരവും കുറച്ച് പോക്കിരിത്തവുമുള്ള ഒരുവൻ എന്ന നിലക്കാണ് ആദ്ദേഹം കീചകനെ ചിത്രീകരിച്ചിരുന്നത് എന്ന് പറഞ്ഞ് കേട്ടിട്ടുണ്ട്.

അടുത്തത് പുതിയ കഥാപാത്രങ്ങളെ കണ്ടെത്തിയെന്നുള്ളതാണ്. കുഞ്ചു ആശാനായി കഥകളിരംഗത്ത് പ്രചാരത്തിൽ വന്ന ചില കഥകളും അതിലെ വേഷങ്ങളുമുണ്ട്. രുഗ്മാംഗദചരിതം, അതിലെ രുഗ്മാംഗദൻ, സന്താനഗോപാലവും അതിലെ ബ്രാഹ്മണനും, നളചരിതം നാലാം ദിവസവും അതിലെ ബാഹുകനും ഒക്കെ അത്തരത്തിലുള്ളവയാണ്. കഥകളി ദർശനത്തിന്ന് ഇണങ്ങുന്നവയും ഔചിത്യബോധത്തോടെ പ്രയോഗിച്ചാൽ നന്നാവുന്നവയും ആണെന്ന് അദ്ദേഹത്തിന്ന് ബോദ്ധ്യം വന്ന കഥകളേയും വേഷങ്ങളേയും കണ്ടെത്തി അവയ്ക്ക് ഒരു രംഗപാഠം തയ്യാറാക്കി എന്നുള്ളത് അദ്ദേഹത്തിന്റെ ഏറ്റവും കനപ്പെട്ട സംഭാവനയായി കണക്കാക്കണം. ഇതിൽ രുഗ്മാംഗദൻ, ബാഹുകൻ എന്നിവ കുഞ്ചുക്കുറുപ്പായിട്ടാണ് മലബാറിൽ പ്രചാര

ത്തിൽ വന്നത് എന്നത് ശരിതന്നെ. എന്നാൽ ഈ വേഷങ്ങളുടെ ഇന്ന് പ്രചാരത്തിലുള്ള എല്ലാ രംഗപാഠങ്ങളും കുഞ്ചുആശാൻ തയ്യാറാക്കിയതാണ്.

ഇതേ കൂട്ടത്തിൽ പെടുത്തി കണക്കാക്കേണ്ടതാണ് സീതാസ്വയംവരത്തിലെ പരശുരാമനും. സീതാസ്വയംവരം ഒരു പുതിയ കഥയല്ല. എന്നാൽ മുമ്പ് പ്രചാരത്തിലുണ്ടായിരുന്ന ആ കഥ പലകാരണങ്ങൾ കൊണ്ട് ഇല്ലാതാവുകയായിരുന്നു. അതിന് ഒരു പുതിയ രംഗപാഠം തയ്യാറാക്കി അരങ്ങത്ത് അദ്ദേഹം ആവിഷ്ക്കരിച്ചുതുടങ്ങി. ഏകദേശം ഇതേ സമയത്തുതന്നെ കലാമണ്ഡലത്തിൽ വെച്ച് രാമൻകുട്ടി ആശാനും സീതാസ്വയം വരം ചിട്ടപ്പെടത്തുകയുണ്ടായി. രണ്ടും തമ്മിൽ ചില വ്യത്യാസങ്ങളില്ലെന്നില്ല. അതിൽ ഏത് ശ്രേഷ്ഠമെന്നുതും ഇപ്പോഴത്തെ ചർച്ചാവിഷയമല്ല.

കുഞ്ചുആശാൻ നല്ലൊരു കഥകളി ആശാൻ കൂടി ആയിരുന്നു. അദ്ദേഹത്തിന്റെ ശൈലിയെപ്പറ്റി ചർച്ചചെയ്യുമ്പോൾ അദ്ദേഹത്തിന്റെ ആശായ്മകൂടി കണക്കിലെടുക്കേണ്ടതാകുന്നു. ആശാൻ എന്നുപറയുമ്പോൾ നല്ലൊരു അദ്ധ്യാപകൻ എന്നും നല്ലൊരു കഥകളി പണ്ഡിതൻ എന്നും അർത്ഥം പറയാവുന്നതാണ്. ഈ രണ്ട് ഏണ്ണം കൊണ്ടും കിട്ടിയ ഗുണങ്ങൾ:

1. നല്ലൊരു ശിഷ്യസമ്പത്ത് ഉണ്ടായി.

വളരെ നിഷ്ക്കർഷയോടെ നടക്കുന്ന കളരികളോടുകൂടി പി. എസ്സ്. വി. നാട്യസംഘം, കേരളകലാമണ്ഡലം എന്നീ രണ്ട് സ്ഥാപനങ്ങളിൽ പ്രധാന അദ്ധ്യാപകനായി ഇരിക്കാനുള്ള ഭാഗ്യം കുഞ്ചുആശാന് ലഭിച്ചു എന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്. അതുകൊണ്ടാണ് പ്രഗത്ഭരായ നിരവധി ശിഷ്യന്മാരെ മെനെഞ്ഞെടുക്കാൻ അദ്ദേഹത്തിന്ന് കഴിഞ്ഞത്. ശ്രീ. കലാമണ്ഡലം വാസുപിഷാരോടി, കോട്ടയക്ക്ൽ കൃഷ്ണൻകുട്ടിനായർ, കോട്ടയ്ക്കൽ ഗോപിനായർ, കോട്ടയ്ക്കൽ ശിവരാമൻ, നെല്ലിയോട് വാസുദേവൻ നമ്പൂതിരി തുടങ്ങി കഥകളിരംഗത്ത് സ്ഥിരപ്രതിഷ്ഠ നേടിയ നിരവധി ശിഷ്യന്മാരെ അദ്ദേഹം സ്വരൂപിച്ചെടുത്തിട്ടുണ്ട്. മുകളിൽ പേരെടുത്തുപറഞ്ഞവർ ആകെയുള്ളവരിൽ ചിലർമാത്രമാണ്.

2. തന്റേതായ ഒരു ശൈലി സ്വരൂപിച്ചെടുത്ത് പ്രചരിപ്പിച്ചു.

മുമ്പ് സൂചിപ്പിച്ചതുപോലെ പട്ടിക്കാംതൊടിയിൽ നിന്ന് സ്വാംശീ

കരിച്ച കാര്യങ്ങൾ ഉപയോഗിച്ച് അവനവന്റേതായ ഒരു പുതിയ ശൈലി അദ്ദേഹം ഉരുത്തിരിച്ചെടുത്തു അതിന്റെ ചില ഗുണ കർമ്മങ്ങളാണ് മാനുഷികമായ വിചാരവികാരങ്ങൾ കഥകളി അരങ്ങത്തെ കഥാപാത്രങ്ങളിൽ supper impose ചെയ്തു, രുഗ്മംഗദചരിതം മുതലായ കഥകളുടെ രംഗപാഠങ്ങൾ. അത്തര ത്തിരലുള്ള ഒരു ശൈലി തയ്യാറാക്കി എന്നുമാത്രമല്ല ആയത് കൊണ്ടുനടക്കുന്നതിന്ന് പ്രാപ്തരായ ശിഷ്യന്മാരെ അഭ്യസിപ്പി ച്ചെടുത്തു എന്നുള്ളതാണ് ഇവിടത്തെ പ്രസക്തമായ വിഷയം.

3. താരതമ്യേന സാർവലൗകികമായ ഒരു ചിട്ട ഉരുത്തിരിഞ്ഞുവരു ന്നതിന്നുള്ള ശ്രമങ്ങളിൽ പങ്കുകൊള്ളാനായി.

കഥകളിയുടെ കളരി സ്ഥാപനവൽക്കരിച്ചതിനുശേഷം ആദ്യം ഉണ്ടായ ആശാന്മാരിൽ ഒരാളാണ് കുഞ്ചുആശാൻ. അതിൽ കലാമണ്ഡലത്തിൽ സേവനം അനുഷ്ഠിക്കുന്ന കാലത്ത് കേരള ത്തിന്റെ മറ്റുപ്രദേശങ്ങളിലുള്ള കഥകളി സമ്പ്രദായങ്ങളുമായി ബന്ധപ്പെടാനും അരങ്ങ് പങ്കിടാനും മറ്റും അദ്ദേഹത്തിന്ന് ധാരാളം അവസരം കിട്ടിയിട്ടുണ്ട്. ഒരു സ്ഥാപനം എന്ന നിലക്ക് പ്രവർത്തനത്തിന്റെ ഫലമായി കഥകളിയുടെ നിലവിലുള്ള ചിട്ട കളുടെ ഒരു സങ്കലനം ക്രമേണ സംഭവിക്കാൻ തുടങ്ങിയിട്ടു ണ്ടെന്നുവേണം കരുതാൻ. ഇന്നത്തെ കലാമണ്ഡലം കളരിയിൽ നിന്ന് പുറത്തുവരുന്ന കഥകളിക്കാരെ സൂക്ഷ്മമായി നിരീക്ഷി ച്ചാൽ അത്തരത്തിലുള്ള ഒരു പുതിയ ശൈലി, കലാമണ്ഡലം ശൈലി ഉരുത്തിരിഞ്ഞുവരുന്നുണ്ടെന്ന് അനുമാനിക്കാവുന്ന താണ്. ആയത് വേണ്ടതുപോലെ രൂപപ്പെട്ടുവരുന്നതേയുള്ളു എന്നതും ശരിയാണ്. അത്തരം ഒരു പ്രതിഭാസത്തിന്ന് ആരംഭം കുറിച്ച പല നടപടികൾക്കും അദ്ദേഹത്തിന് കാരണമാകാൻ കഴിഞ്ഞിട്ടുണ്ട്.

4. കഥകളിയുടെ പ്രബോധനതന്ത്രങ്ങളിൽ അവനവന്റേതായ ചില നൂതന പദ്ധതികൾ ആവിഷ്ക്കരിച്ചു.

വളരെ പഴയതും അപരിഷ്കൃതവുമായ ഒരു അദ്ധ്യാപനശൈലി യാണ് കഥകളി ഏറ്റെടുത്തിരുന്നത്. ഇവിടെ അപരിഷ്കൃതം എന്നത് ഒട്ടും മോശമായ അർത്ഥത്തിലല്ല ഉപയോഗിച്ചിരിക്കുന്ന ത്. കാലം മാറുന്നതിന്നനുസ്സരിച്ച് പല രംഗങ്ങളിലും പല തര ത്തിലുള്ള മാറ്റങ്ങൾ സംഭവിച്ചപ്പോൾ കഥകളിയുടെ അദ്ധ്യാപന തന്ത്രത്തിൽ കാര്യമായ മാറ്റങ്ങൾ വന്നിരുന്നില്ല. അതുകൊണ്ട്

വേണ്ടത്ര പരിഷ്കൃതമല്ല കഥകളിപഠനത്തിന്റെ പ്രബോധനത ന്ത്രങ്ങൾ എന്നുമാത്രമാണ് ഉദ്ദേശിക്കുന്നത്. എന്നാൽ ആ രംഗത്ത് കാര്യമായ ചിലമാറ്റങ്ങൾ വരുത്തിയത് കുഞ്ചു ആശാനാണ്. അതിൽ പ്രധാനമായ ഒന്ന് അദ്ദേഹം കോട്ടയ്ക്കൽ കളരിയിൽനിന്ന് തുടങ്ങിവെച്ചു. അതെന്താണ് എന്നാണെങ്കിൽ :

ആദ്യകാലത്ത് ചൊല്ലിയാട്ട കളരിയിൽ ആശാൻ ചൊല്ലിയാടുന്ന കുട്ടികളുടെ ഇടയിൽ നടന്ന് അവരുടെ പിഴവുകൾ തീർക്കുകയാണ് ചെയ്തിരുന്നത്. എന്നാൽ കുഞ്ചു ആശാൻ ആ പതിവ് മാറ്റി. അദ്ദേഹം കുട്ടികൾക്ക് അഭിമുഖമായി ഒരു കസേലയിട്ടിരുന്ന് വേണ്ടതുപോലെ ശ്രദ്ധിച്ച് പിഴവുകൾ തീർക്കാൻ തുടങ്ങി. കണ്ണുസാധകം, മുദ്രകളരി, മെയ്യുറപ്പടവുകളുടെ കളരി, ഇളകിയാട്ടം, കലാശങ്ങൾ എന്നിവ വെവ്വേറെ കളരികളിൽ പഠിപ്പിക്കുമ്പോൾ വേണ്ടതുപോലെ ശ്രദ്ധിച്ച് കോട്ടം തീർത്തുവരണം. എന്നിട്ട് വേണം ചൊല്ലിയാടാൻ തുടങ്ങാൻ അവിടെ മൊത്തമായ ആവിഷ്ക്കാരത്തിൽ വരുന്ന കോട്ടങ്ങളാണ് തീർക്കേണ്ടത്. അതിന്ന് മുന്നിൽ നിന്ന് നോക്കി നിരീക്ഷിച്ച് വേണം ചെയ്യാൻ. അദ്ദേഹം ഈ ഏർപ്പാട് കോട്ടയക്കൽ കളരിയിൽ നിന്ന് ആരംഭിച്ചതാണെന്ന് പറയപ്പെടുന്നു. 1983 – ൽ അമേരിക്കയിൽ Gardnar വിദ്യഭ്യാസചിന്തകൻ Multiple inteligents എന്ന സിദ്ധാന്തം ആവിഷ്ക്കരിക്കുന്നതിന്ന് മൂന്ന് ദശകങ്ങൾക്കു മുമ്പായിത്തന്നെ കുഞ്ചു ആശാൻ അത്തരത്തിലുള്ള ചില നടപടികൾ തുടങ്ങി വെച്ചു എന്നുള്ളത് അത്ര നിസ്സാരമായ കാര്യമല്ല. തുടർന്ന് കലാമണ്ഡലത്തിലും ഇതു തുടരുകയുണ്ടായി. ഇപ്പോൾ ബഹുഭൂരിപക്ഷം ഈ പദ്ധതിയാണ് നടന്നു വരുന്നത് എന്നാണ് അറിയാൻ കഴിയുന്നത്.

5. പുതിയ ചില ആട്ടപ്രകാരങ്ങൾ സൃഷ്ടിച്ചെടുത്തു.

കഥകളിയുടെ സൗന്ദര്യസങ്കല്പത്തെകുറിച്ച്, അതിന്റെ രംഗപാഠങ്ങളെ കുറിച്ച്, നമ്മുടെ പാരമ്പര്യത്തെ കുറിച്ച് ഒക്കെ കൃത്യമായ ധാരണകളുണ്ടാവുകയും, മുമ്പ് സൂചിപ്പിച്ചതുപോലെ കഥകളി അരങ്ങിലെ ഔചിത്യത്തെ കുറിച്ച് കൃത്യമായ ഒരു സങ്കല്പമുണ്ടാവുകയും ചെയ്തതിനാൽ അരങ്ങത്തെ പലകാര്യങ്ങളിലും, അദ്ദേഹം സ്വന്തം യുക്തിക്കനുസരിച്ച് ചില മാറ്റങ്ങൾ വരുത്തുവാൻ തുടങ്ങി. അതിൽ പ്രത്യേകം എടുത്തുപറയേണ്ടതായ ഒന്ന്, കാലകേയവധത്തിലെ പ്രസിദ്ധമായ ജനകാ തവ

ദർശനാൽ എന്ന പദത്തിലെ കുടിലതയകതാരിൽ എന്ന ഭാഗത്ത് അദ്ദേഹമായി വരുത്തിയ പരിഷ്ക്കാരമാണ്. പ്രസ്തുത പദത്തിൽ, 'കുടിലതയകതാരിൽ' എന്നു തുടങ്ങുന്ന ഭാഗത്ത്, ശത്രുക്കളെ നശിപ്പിയ്ക്കുക എന്നു കാണിയ്ക്കുന്നേടത്ത്, 'ശൗര്യഗുണ'ത്തിൽ കാണിയ്ക്കുന്നതുപോലെ, ശത്രുവിനെ വീഴ്ത്തി, മാറുപിളർന്ന്, രക്തം കുടിയ്ക്കുന്നതാണ് കാണിച്ചിരുന്നത്. എന്നാൽ കുഞ്ചു ആശാൻ അതിനെ മാറ്റി രണ്ടുകയ്യു കൊണ്ടും അമ്പെയ്യുന്നതാക്കി മാറ്റി. പ്രത്യേകം കാൽവെപ്പും അതിന്ന് ചിട്ടപ്പെടുത്തിയിട്ടുണ്ട്. കഥകളിയുടെ അടിസ്ഥാന ചിട്ടകളെ കൈവിടാതെകണ്ട് എങ്ങിനെ ഒരു പരിഷ്ക്കാരം വരുത്താം എന്നുള്ളതിന്ന് ഏറ്റവും പ്രകടമായ ഒരു ഉദാഹരണമാണത്. ഇപ്പോൾ കോട്ടയ്ക്കൽ, കലാമണ്ഡലം കളരികളിൽ ഈ പുതിയ ചടങ്ങാണ് ശീലിച്ചുവരുന്നത്.

മുമ്പ് സൂചിപ്പിച്ച സീതാസ്വയംവരത്തിലെ പരശുരാമനും, കീചകനും ഒക്കെ ഈ വകുപ്പിൽ പെടുത്തി കണക്കാക്കാവുന്നതാണ്.

രുഗ്മാംഗദചരിതം, സന്താനഗോപാലം, നളചരിതം നാലാം ദിവസം എന്നീ കഥകൾക്കും ഇന്ന് പ്രചാരത്തിലുള്ള ആട്ടപ്രകാരങ്ങൾ കുഞ്ചു ആാശാൻ തയ്യാറാക്കിയതിനെ അടിസ്ഥാനപെടുത്തിയിട്ടുള്ളതാകുന്നു.

6. ധാരാളം ലേഖനങ്ങൾ തയ്യാറാക്കി പ്രകാശനം ചെയ്യുന്നതിന് കഴിഞ്ഞു.

അദ്ദേഹത്തിന്റെ സമകാലികരായ കഥകളി ആചാര്യന്മാരിൽ ഏറ്റവും ഫലപ്രദമായി ആശയവിനിമയം നടത്താൻ കഴിവുള്ള ഒരാളായിരുന്നു കുഞ്ചു ആശാൻ. കാര്യമായ സ്ക്കൂൾ വിദ്യാഭ്യാസമൊന്നും കിട്ടിയിട്ടില്ലെങ്കിലും മലയാളം നന്നായി സംസാരിക്കുന്നുതിനും ലേഖനങ്ങൾ എഴുതുന്നതിനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. സദാസമയവും കഥകളിയും അതിനോടനുബന്ധിച്ച വിഷയങ്ങളും ആയിരുന്നു അദ്ദേഹത്തിന്റെ മനസ്സിൽ. അതിനാൽ പലകാര്യങ്ങളും ചിന്തിക്കുകയും അവയുടെ അടിസ്ഥാനത്തിൽ തനിക്ക് തോന്നുന്ന കാര്യങ്ങൾ അപ്പപ്പോൾ കുറിച്ചുവെക്കുന്ന ശീലം അദ്ദേഹത്തിന്ന് ഉണ്ടായിരുന്നു. ആവശ്യത്തിന്നനുസരിച്ച് ഈ കുറിപ്പുകളെ ആശ്രയിച്ച് ലേഖനങ്ങൾ തയ്യാറാക്കി സുവനീറുകളിലേക്കും, സാമകാലിക പ്രസിദ്ധീകരണങ്ങളിലേക്കും അയച്ചുകൊടുക്കകയും ചെയ്തിരുന്നു.

അദ്ദേഹത്തിന്റെ എഴുത്തിന്റെ പ്രത്യേകതകൾ എന്ന് പറയുന്നത്, പ്രധാനമായും ആർജവവും നെഞ്ഞൂക്കുമാണ്. തനിക്ക് പറയാനുള്ളത് എന്താണ് എന്നത് അദ്ദേഹത്തിന്ന് വ്യക്തമാണ്. അതിന്നുള്ള ന്യായങ്ങൾ അദ്ദേഹത്തിന്റെ കൈവശമുണ്ടാവുകയുംചെയ്യും. അവയുടെ അടിസ്ഥാനത്തിൽ വ്യക്തതയോടെ കാര്യങ്ങൾ അവതരിപ്പിക്കാൻ അദ്ദേഹത്തിന്ന് കഴിഞ്ഞിരുന്നു. ഇതാണ് ആർജവം എന്നതുകൊണ്ട് ഉദ്ദേശിച്ചത്. തനിക്ക് പറയാനുള്ളത് ആരുടെ മുമ്പിലായാലും ശങ്കകൂടാതെ പറയാനുള്ള നെഞ്ഞൂക്കും അദ്ദേഹത്തിന്നുണ്ടായിരുന്നു. കുമ്മിണിമാഷടെ പുറപ്പാട് എന്ന പുസ്തകത്തിന്നെഴുതിയ മുഖവുരയും, അദ്ദേഹത്തിന്റെ ലേഖനസമാഹാരമായ കഥകളിവെട്ടവും തികഞ്ഞ ഉദാഹരണങ്ങളാണ്.

ഈ പ്രകാരത്തിൽ പ്രഗത്ഭനായിരുന്ന കുഞ്ചുആശാന്റെ ജീവിതത്തിന്റെ പ്രയോഗികതലത്തിലുള്ള വശമാണ് ഇന്ദിരാബാലൻ ഇവിടെ തയ്യാറാക്കിയിട്ടുള്ളത്. അതിന്ന് രണ്ട് ഗുണങ്ങളൂണ്ടെന്ന് എടുത്തു പറയേണ്ടിയിരിക്കുന്നു.

ഇത്തരം പ്രതിഭകൾ ഉണ്ടായിരുന്ന ഒരു മഹത് വ്യക്തി സ്വന്തം ജീവിതത്തിൽ എങ്ങിനെ സ്വരൂപപ്പെട്ടുവരുന്നു എന്നതിന്റെ വ്യക്തമായ ചിത്രം ഈ ഗ്രന്ഥത്തിലുണ്ട്.

ആ സ്വരൂപപ്പെടലിന്റെ കഥ ഒട്ടും മടുപ്പ് കൂടാതെ എന്നാൽ ഭാവനാത്മകമായ ഭാഷയിൽ അവർ അവതിരിപ്പിച്ചിട്ടുണ്ട്.

ആയതിനാൽ ഈ ഗ്രന്ഥം പൊതുജന സമക്ഷം സമർപ്പിക്കുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. ഈ ഗ്രന്ഥത്തിന്ന് എല്ലാവിധ മംഗളങ്ങളും ആശംസിച്ചുകൊണ്ട് ഞാൻ ഈ കർമ്മം സവിനയം ഇവിടെ നിർവഹിക്കുന്നു.

കോട്ടയ്ക്കൽ
10-01-2018
MOB : 9746326460

ഡോ. ടി. എസ്. മാധവൻ കുട്ടി
ത്രിക്കോവിൽ
സാവിത്രി നഗർ, കോട്ടപ്പടി
കോട്ടയ്ക്കൽ, മലപ്പുറം ജില്ല

**ഇന്ദിരാ ബാലൻ :** കഥകളി നാട്യാചാര്യൻ പത്മശ്രീ വാഴേങ്കട കുഞ്ചുനായരുടേയും പടിഞ്ഞാറെ വെളിങ്ങോട്ട് ലക്ഷ്മിക്കുട്ടിയമ്മ യുടേയും ഇളയ മകൾ. വാഴേങ്കട നോർത്ത് യു.പി. സ്കൂൾ, ചെർപ്പുളശ്ശേരി ഗവൺമെന്റ് ഹൈസ്ക്കൂൾ എന്നിവിടങ്ങളിൽ സ്കൂൾ പഠനം. പി.ടി. എം. ഗവൺമെന്റ് കോളേജ് അങ്ങാടിപ്പുറം, ശ്രീ പുന്നശ്ശേരി നീലകണ്ഠ ശർമ്മ സംസ്കൃത കോളേജ് പട്ടാമ്പി എന്നിവിട ങ്ങളിൽ കലാലയ പഠനം. 1988ൽ മലയാള സാഹിത്യത്തിൽ ബിരു ദാനന്തര ബിരുദം നേടി. 1989 മുതൽ ബാംഗ്ലൂരിൽ താമസിക്കുന്നു.

**പുസ്തകങ്ങൾ:**

| | | |
|---|---|---|
| **കൃഷ്ണപക്ഷം** | കവിതകൾ | കഥാരംഗം, ബാംഗ്ലൂർ |
| **വർഷമുകിലുകൾ** | കവിതകൾ | കൈരളി ബുക്സ് |
| **ഭഗ്നബിംബങ്ങൾ** | കഥകൾ | പൂർണ്ണ പബ്ലിക്കേഷൻ |
| **വെയിൽപക്ഷികൾ** | ലേഖനങ്ങൾ | ബുദ്ധ ബുക്സ് |
| **വാഴേങ്കട കുഞ്ചുനായർ** | ജീവചരിത്രം | കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് |
| **പ്രയാണം** | കവിതകൾ | പുലിസ്റ്റർ ബുക്സ് |

**കുടുംബം:**

ഭത്താവ്.... ആർ. ബാലൻ

മക്കൾ..... രഞ്ജിത്, സൗമ്യ, വിഷ്ണു....

**Indira Balan,**
E-3, 4th Floor, Shanthinikethan Apts,
S.M. Road, T. Dasarahalli, Bangalore 560 057

Mob: 8971910472

Email : indira.indeevaram@gmail.com

# നന്ദിപൂർവ്വം

കഥകളി രംഗത്തെ കുലപതികളിലൊരാളായ അച്ഛനെക്കുറിച്ചുള്ള ഈ ജീവചരിത്രം ഞാൻ പഠിച്ച് തയ്യാറാക്കിയിട്ടുള്ളതാണ്. ചെറിയ കുട്ടിയായിരുന്ന എനിക്ക് അച്ഛന്റെ ഒരു വേഷവും കാണാൻ സാധിച്ചി ട്ടില്ല. മുതിർന്നതിന് ശേഷമാണ് അച്ഛനെന്ന മഹാനായ കലാകാരനെ കേട്ടറിവിലൂടേയും വായിച്ചറിവിലൂടേയും മനസ്സിലാക്കിയിട്ടുള്ളത്. അപ്പോഴേക്കും അച്ഛൻ ഈ ലോകത്തോട് യാത്ര പറഞ്ഞിരുന്നു. അച്ഛൻ യാത്രയാകുമ്പോഴെനിക്ക് പതിന്നാല് വയസ്സായിരുന്നു.

ഈ ജീവചരിത്രത്തിൽ അച്ഛന്റെ ജീവിതവും കലയും മനസ്സിലാക്കി യതിനോടൊപ്പം എന്റേതായ സ്വതന്ത്രമായ ചില വീക്ഷണങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ട്. കച്ചമണിക്കിലുക്കത്തിന്റെ രചനാവേളയിൽ അതിന് ആധാരമായി പല മഹത് വ്യക്തികളുടേയും രചനകളിലൂടെ സഞ്ചരിച്ചു. അവരുടെ കലാദർശനങ്ങളും നിരീക്ഷണങ്ങളും ചെറു തായി കടം കൊണ്ടിട്ടുണ്ട്. ഒപ്പം എന്റെ സഹോദരരും അച്ഛന്റെ പല ശിഷ്യൻമാരും കഥകളിയാസ്വാദകരും കഥകളി പണ്ഡിതരും എഴുത്തു സൗഹൃദങ്ങളും കഥകളി കലാകാരൻമാരുമൊക്കെ പറഞ്ഞു തന്നും പുസ്തകങ്ങൾ അയച്ചു തന്നും രചനക്കു വേണ്ട പ്രോത്സാഹനങ്ങൾ നൽകിയിട്ടുണ്ട്. ആധികാരികമായ ഒരു പഠനം തന്നെ ആമുഖമായി എഴുതിത്തന്ന കലാചിന്തകനും കഥകളി പണ്ഡിതനും ആയുർവ്വേദ ഡോക്ടറുമായ കോട്ടക്കൽ ശ്രീ ടി. എസ്. മാധവൻകുട്ടി സാറിനോട് അകൈതവമായ നന്ദി രേഖപ്പെടുത്തുന്നു. ആശംസയെഴുതിത്തന്ന പ്രശസ്ത എഴുത്തുകാരി ശ്രീമതി കെ.പി. സുധീരക്കും ഹൃദയത്തിന്റെ ഭാഷയിൽ നന്ദി. ആദ്യന്തം എനി ക്കൊപ്പം നിന്ന എല്ലാവർക്കും പ്രത്യേകം പ്രത്യേകം കൃതജ്ഞത ! ഈ ഗ്രന്ഥത്തിന്റെ പ്രസാധനത്തിന് തയ്യാറായ പാലാക്കാട് ഭാരത് സംസ്കൃതി ഫൗണ്ടേഷനും കൂപ്പുകൈ !

# ആത്മീയ തൃഷ്ണകളുടെ മഹത്വശൃംഗങ്ങൾ

ഇന്ദിരാബാലനുമായുള്ള എന്റെ ആത്മബന്ധം മൃദുലമൃദുലമായ സൗരഭ്യം പരത്തുന്ന ഒന്നാണ്. എഴുത്തുകാരിയായ അവരെ ഞാൻ പരിചയപ്പെട്ടശേഷമാണ്, അവർ വിഖ്യാതനായ കഥകളികലാകാര നായിരുന്ന പത്മശ്രീ വാഴേങ്കട കുഞ്ചുനായരുടെ മകളാണെന്ന് അറി യുന്നത്. അല്പസ്വല്പം കഥകളി ഭ്രാന്തുള്ള എനിക്ക് അദ്ദേഹം ആരാധ്യ പുരുഷനാണ്. അപ്പോഴാണ് വിഖ്യാതനായ അച്ഛനെക്കുറിച്ച് മകൾ എഴുതുന്നത് ഫേസ് ബുക്കിൽ വായിക്കുന്നത്. അല്പം ആശ്ച ര്യത്തോടെയാണ് ഞാൻ പല അധ്യായവും വായിച്ചത്. അതിനേക്കാൾ എന്നെ അമ്പരിപ്പിച്ചത്, ആ പുസ്തകത്തെക്കുറിച്ച് ഞനൊരു കുറിപ്പ് എഴുതണം എന്ന് ഇന്ദിര പറഞ്ഞപ്പോഴാണ്.

ഒരു കാലഘട്ടത്തിലേക്ക് തിരിച്ചുപിടിച്ച വാൽക്കണ്ണാടിയാണ് ഇന്ദിര യുടെ **'കച്ചമണിക്കിലുക്കം'.** വാഴേങ്കട കുഞ്ചുനായരോട് എനിക്ക് പണ്ടേയുള്ള ആരാധന ഇത് വായിച്ചപ്പോൾ കൂടുകയാണ്.

കുട്ടിയായ കുഞ്ചുവിന്റെ ബാല്യകാലത്തെ ദാരിദ്ര്യത്തിന്റെ തീപ്പൊള്ള ലേറ്റ ജീവിതവും, പ്രാഥിമിക വിദ്യാഭ്യാസത്തിന്ശേഷം കുട്ടി തന്ന ത്താൻ സ്ക്കൂളിൽ ചെന്ന് ചേർന്നതുമൊക്കെ ഉൾക്കണ്ണീരോടെ മാത്രമേ നമുക്ക് വായിക്കാനാവൂ. അമ്മയുടെ അതിവാത്സല്യമാണ് കൃഷ്ണനെ കുഞ്ചുവാക്കിയത്. പഠിത്തത്തിനിടയിൽ കാന്തള്ളൂരമ്പല ത്തിനടുത്തുള്ള കഥകളി പഠിപ്പിക്കുന്ന മഠവും, അവിടുത്തെ ശിക്ഷ ണങ്ങൾ കൊതിയോടെ കണ്ടുനിന്ന ബാലകനേയും, അവന്റെ മനസ്സി ലുണർന്ന കച്ചമണികളുടെ കിലുക്കവും വായനക്കാരനെ ഒരേ സമയം ആനന്ദിപ്പിക്കുകയും ദുഃഖിപ്പിക്കുകയും ചെയ്യുന്നു. കഥകളി നടക്കു ന്നയിടങ്ങളിൽ ചെന്ന് അണിയറക്കുള്ളിൽ ചുറ്റിപ്പറ്റി നടന്ന് വേഷ ക്കാരെ തൊട്ടുനോക്കുകയും ചുട്ടിക്കാരുമായി ചങ്ങാത്തം കൂടുകയും ചെയ്തകുട്ടി. കുട്ടിയുടെ ഈ അമിത താൽപ്പര്യം കണ്ട്, 'എന്താ കഥ കളി പഠിക്കുന്നോ' എന്ന ആശാന്റെ ചോദ്യം. അവിടെ ഒരു കഥകളി നടൻ പിറക്കുകയായിരുന്നു. അനേകമനേകം വേഷങ്ങൾ ഉജ്ജ്വലമായ ഭാവാഭിനയത്തിലൂടെയും, ചടുലമായ ചലനങ്ങളിലൂടെയും ദേശത്തും വിദേശത്തുമായി അനേകം അരങ്ങുകളിൽ ആവിഷ്കരിച്ച ആ മഹാനടന് പിന്നെ അന്ത്യശ്വാസം വരെ കഥകളി തന്നെയായിരുന്നു ജീവിതം. മലയാളത്തിന്റെ തനത് കലയായ കഥകളിയെ പഠിപ്പിക്കു കയും ലോകത്തിന് സമർപ്പിക്കുകയും ചെയ്ത മഹാകവി വള്ളത്തോ ളിന്റെ കഥകളിക്കമ്പം പ്രശസ്തമാണ്. കലാമണ്ഡലത്തിന്റെ സ്ഥാപക

നായ കവിക്ക് കഥകളിയിലെ സാഹിത്യവും, അർത്ഥവും, മുദ്രയും മനഃപാഠമായിരുന്നു. അദ്ദേഹത്തിന്റെ സംസ്കൃത പാണ്ഡിത്യവും ഹൃദയവിശാലതയും സഹൃദയത്വവും കേമമായിരുന്നു. അന്ന് കഥ കളി ചൊല്ലിയാട്ടത്തിൽ സ്കീമും, ടൈംടേബിളും ഒന്നുമില്ല. സാഹിത്യ പഠനവും നിർബ്ബന്ധമായിരുന്നില്ല. വള്ളത്തോളാണ് ഇത് നിർബ്ബന്ധമാ ക്കിയത്. കലാമണ്ഡലത്തിലെ ആദ്യകാല സാഹിത്യ അധ്യാപകൻ കുട്ടികൃഷ്ണമാരാരായിരുന്നുവെന്ന് കേട്ടിട്ടുണ്ട്. പ്രാഥമിക വിദ്യാ ഭ്യാസം പോലുമില്ലാതെ കുട്ടികളായിരിക്കെതന്നെ കഥകളി പഠിക്കാൻ ചെന്ന വിദ്യാർത്ഥികളായിരുന്നു അന്നധികവും. അവർക്ക് കോട്ടയം കഥകളും നളചരിതവും മറ്റും അർത്ഥബോധത്തോടെ ചൊല്ലിയാടു വാൻ, സാഹിത്യ പരിശീലനം വേണം. ചരണങ്ങൾ ചൊല്ലുമ്പോൾ മുദ്ര പഠിക്കണം. നടന്മാർ പദം അറിഞ്ഞിരിക്കണം. വാഴേങ്കട കുഞ്ചു നായർ കലാമണ്ഡലത്തിൽ അന്യ സംസ്ഥാനക്കാരെ കഥകളി ചൊല്ലി യാടിച്ചതായി കേട്ടിട്ടുണ്ട്. ബംഗാളികളായിരുന്നുവത്രെ അധികവും.

നിരവധി കളിയരങ്ങുകളിലൂടെ മികച്ച കഥകളി നടനും അനേകം വിദ്യാർത്ഥികൾക്ക് ആശാനും, അനേകങ്ങളുടെ ആരാധന പാത്രവുമാ യിരുന്ന വാഴേങ്കട കുഞ്ചുനായരെപ്പറ്റി സമ്പൂർണ്ണമായൊരു ചിത്രം വരച്ചിടുവാൻ ഈ മകൾ ശ്രമിക്കുന്നുണ്ട്.

രാഷ്ട്രം പത്മശ്രീ കൊടുത്താദരിച്ച ഈ മഹാനടന്റെ വേഷങ്ങൾ അന്നത്തെ കഥകളി ഭ്രമക്കാരാരും മറക്കാനുമിടയില്ല. നളൻ, ബാഹു കൻ, രുഗ്മാംഗദൻ, ബ്രാഹ്മണൻ തുടങ്ങി അദ്ദേഹം പകർന്നാടിയ വേഷങ്ങൾ ലോകം എന്നും നന്ദിയോടെ ഓർക്കും.

അച്ഛന്റെ ജീവിതവിശുദ്ധിയും, കർക്കശമായി അനുവർത്തിച്ച ചിട്ട കളും ഔചിത്യബോധവുമെല്ലാം ഈ മകൾ വർണ്ണിച്ചെഴുതിയിട്ടുണ്ട്. കലയുടെ മഹത്വമാർഗ്ഗത്തിലൂടെയാണ് അദ്ദേഹത്തിന്റെ ആത്മാവ് ചരിച്ചത്. ഐന്ദ്രിയ സുഖതൃഷ്ണകളിലല്ല കഥകളി കലാകാരന്മാ രുടെ ജീവിതം. ആത്മീയതയുടെ മഹത്വശൃംഗങ്ങളിലേക്കുള്ള ഒരു അനശ്വരപ്രയാണമാണത്. അവിശ്രമമായ പരിശ്രമവും, നിതാന്തമായ പ്രയത്നങ്ങളും!

ഒരു മകൾക്ക് അച്ഛനോടുള്ള സ്നേഹം മധുരാർദ്ര സൗരഭ്യമായി താളുകളിൽ പരന്നൊഴുകുന്നതായി നമുക്കു തോന്നും, ഈ കൃതി വായിക്കുമ്പോൾ അവസാനത്തെ അർത്ഥത്തിൽ കലയുടേയും മാനവ സ്നേഹത്തിന്റേയും മഹോജ്ജ്വല ദർശനമായിരുന്നു ആ അച്ഛൻ.

കഥകളിയെ സ്നേഹിക്കുന്നവരും, കലയെ ഹൃദയത്തോട് ചേർത്തു വെക്കുന്നവർക്കുമായി ഇന്ദിരാ ബാലൻ ഒരുക്കിയ ഈ കച്ചമണി കിലുക്കം ശ്രവിക്കുവാൻ, വായനക്കാരേ, വരു, ഇതിലേ.

കോഴിക്കോട് | സ്നേഹത്തോടെ
28-04-2018 | കെ.പി. സുധീര

# 1

വാനിന്റെ വിസ്തൃതമായ മണ്ഡലത്തിലാണല്ലോ നക്ഷത്രങ്ങൾ വന്നുവീണ് പ്രകാശം ചൊരിയുന്നത്. ജന്മംകൊണ്ട് മനുഷ്യരിൽ ചിലർ സൂര്യനായും ചന്ദ്രനായും നക്ഷത്രങ്ങളായും ഭൂമിയിലെ അൽപ്പകാലത്തെ മിന്നാമിനുങ്ങുകളായും പ്രകാശം ചൊരിയാറുണ്ട്. സൂര്യ ചന്ദ്ര നക്ഷത്രശോഭകൾ കാലവിപര്യയങ്ങൾക്കുള്ളിൽ മറഞ്ഞാലും അതിന്റെ തേജസ്സ് ഭൂമിയിലെ അനന്തരകാലത്തെ തേജോമയമാക്കും. അതാണ് ആ ശോഭകളുടെ ഓജസ്സ്. ഓരോ മേഖലകളിലും അത്തരം സൂര്യതേജസ്സുകൾ കാലത്തെ പ്രതിനിധീകരിക്കാറുണ്ട്.

വള്ളുവനാട്ടിലെ പ്രകൃതിമനോഹരമായ ഒരു ഗ്രാമമാണ് പാലക്കാട് ജില്ലയിൽ ചെർപ്പുളശ്ശേരിക്കടുത്തുള്ള കാറൽ മണ്ണ എന്ന കൊച്ചു ദേശം. കൂട്ടത്തിൽ കൂടുതൽ നായന്മാരും നമ്പൂതിരിമാരും താമസിക്കുന്നയിടം. നായർത്തറവാടുകളിലധികവും സാമ്പത്തികമായി ശോഷിച്ചുപോയിരുന്നു. നായന്മാർ നമ്പൂതിരിയില്ലങ്ങളിൽ കാര്യസ്ഥപ്പണിയും, ദാസ്യവൃത്തിയും ആയി കഴിഞ്ഞിരുന്ന ഒരു കാലം. അങ്ങിനെ ശോഷിച്ചുപോയ ഒരു ശാഖയിൽ പെട്ട തറവാടായിരുന്നു "ചേനമ്പുറത്ത് വീട്." ദാരിദ്ര്യവും പരിദേവനങ്ങളും ഇരുൾ പടർത്തിയ ഇടനാഴിയിൽ തങ്ങളുടെ ഇല്ലായ്മയിലും വല്ലായ്മയിലും ഒതുങ്ങിക്കൂടിയിരുന്നവർ. ചേനമ്പുറത്തു വീട്ടിലെ അംഗമായിരുന്നു ഇട്ടിച്ചിരിയമ്മയും അവരുടെ ജ്യേഷ്ഠസഹോദരി കുഞ്ഞുകുട്ടിയമ്മയും. വാഴേങ്കടയിലുള്ള ഒരാളായിരുന്നു കുഞ്ഞികുട്ടിയമ്മയുടെ ഭർത്താവ്. അവർ ഭാര്യയേയും മക്കളെയും വാഴേങ്കടയിലേക്കു കൊണ്ടുപോയപ്പോൾ അനിയത്തി ഇട്ടിച്ചിരിയമ്മയും മകനും ഒറ്റപ്പെട്ടു. ഭർത്താവും അടുത്തില്ല. കുഞ്ഞിക്കുട്ടിയമ്മ സഹോദരിയേയും മകൻ നാരായണനേയും വാഴേങ്കടയിലേക്ക് ഒപ്പം കൂട്ടി. വാഴേങ്കടയിൽ വെച്ച് ഇട്ടിച്ചിരിയമ്മയുടെ ഭർത്താവ് മരിച്ചു. കുറച്ചുകാലങ്ങൾക്കുശേഷം നിരാശ്രയായ ഇട്ടിച്ചിരിയമ്മയെ നെടുമ്പെട്ടി വീട്ടിൽ ഗണപതിനായർ വിവാഹം കഴിച്ച് ഭാര്യയേയും അവരുടെ മകനേയും സംരക്ഷിച്ചു.

തൃക്കടീരി മനക്കലെ കാര്യസ്ഥനായിരുന്നു ഗണപതിനായർ. ജീവിതം ഒരു പുഴപോലെ ഒഴുകുമ്പോൾ അവർക്കൊരു മകൻ ജനിച്ചു. 1085 ചിങ്ങമാസത്തിലെ അഷ്ടമിരോഹിണി നാളിൽ വാഴേങ്കടയിലെ മാതാത്ത് വീട്ടിൽ വെച്ച്. ആ ദിവസത്തെ പ്രത്യേകതയാൽ അവർ മകന് കൃഷ്ണനെന്നു പേരിട്ടു. പക്ഷേ അമ്മയുടെ നാവിൻ തുമ്പിലെപ്പോഴും അവനെ 'കുഞ്ചു'വെന്ന് വാത്സല്യപൂർവ്വം നീട്ടി വിളിച്ചു. അപ്പോഴും ജീവിതം പ്രതിസന്ധിയിൽ തന്നെ. സ്വന്തമായൊരു വീടില്ല. വലിയമ്മയുടെയും മക്കളുടേയും ഉദാരതയിൽ തന്നെ കഴിയുന്നു. ഇടയ്ക്കൊക്കെ അവിടെ ഉയരുന്ന കാർമേഘങ്ങൾ. സ്വന്തമാണെങ്കിലും ഓരോ കുടുംബങ്ങളാകുമ്പോൾ അവിടെ എപ്പോഴൊക്കെയോ പിളർപ്പുകളും വിള്ളലുകളും ആരംഭിക്കുന്നു. അച്ഛൻ ഇടയ്ക്കു മാത്രം വന്നുപോകുന്ന ഒരതിഥിയെപ്പോലെ. കുഞ്ചുവും അമ്മയും ജ്യേഷ്ഠനും മാത്രം അവിടെ. അപ്പോഴാണ് വലിയമ്മയുടെ മരണം നടന്നത്. അതോടു കൂടി അവിടെ താമസിക്കുവാൻ നിർവാഹമില്ലതായി. അവിടെ നിന്നും എത്രയും വേഗം മാറിത്താമസിക്കുകയെന്നത് അനിവാര്യമായി. അവസാനം അച്ഛന്റെ കഠിനാദ്ധ്വാനത്തിന്റെ ഫലമായി കാറൽ മണ്ണയിൽ ഒരു വീടെടുത്ത് അവിടേക്കു തന്നെ ഇട്ടിച്ചിരിയമ്മ മക്കളെയും കൂട്ടിപ്പോന്നു. അമ്മയുടെ ബ്രഹ്മാലയ ദാസ്യവും അച്ഛന്റെ കാര്യസ്ഥപ്പണിയും കൊണ്ട് കിട്ടുന്ന തുച്ഛമായ വരുമാനത്തിൽ ആ അമ്മ ജീവിതത്തെ പിടിച്ചുനിർത്തി. വ്യക്തമായ ചില കള്ളികൾക്കുള്ളിൽ അപ്പോൾ ജീവിതത്തെ തളച്ചിടേണ്ടി വരുന്നു. ഇല്ലെങ്കിൽ ജീവിതത്തിന്റെ ത്രാസിനെ ഒരുമിച്ചുനിർത്താൻ കഴിഞ്ഞെന്നു വരില്ല. വീട്ടിലെ വീർപ്പുമുട്ടിക്കുന്ന അന്തരീക്ഷത്തിൽ നിന്നും കുഞ്ചുവിന്റെ ഏട്ടൻ ജോലി തേടി മദിരാശിയിലേക്ക് പോയി. അഞ്ചു വയസ്സുള്ള കുഞ്ചുവും അമ്മയും മാത്രമായി വീട്ടിൽ. അച്ഛൻ ഇടയ്ക്കു വരും വല്ലതും കൊടുക്കും. ജീവിതത്തിന്റെ അരക്ഷിതാവസ്ഥയിലും അച്ഛനമ്മമാർ മകന് സ്നേഹം വാരിക്കോരി വിളമ്പി. അഞ്ചു വയസ്സായ കുഞ്ചുവിനവർ അന്നത്തെ കാലത്തെ ആചാരപ്രകാരമുള്ള പ്രാഥമിക വിദ്യാഭ്യാസം നൽകി. പക്ഷെ തുടർന്ന് പഠിപ്പിക്കാൻ ആഗ്രഹമുണ്ടായിരുന്നെങ്കിലും അതിനുള്ള നിവൃത്തി ആ പാവപ്പെട്ട മാതാപിതാക്കൾക്കുണ്ടായിരുന്നില്ല. നിസ്സഹായതയുടെ ഉള്ളുരുക്കങ്ങളിൽ പിടയുമ്പോഴും തങ്ങളുടെ അല്ലലുകൾ കുഞ്ചുവറിയരുതെന്ന് അവരാഗ്രഹിച്ചു. പക്ഷേ മകന്റെ മനസ്സിൽ തുടർന്ന് പഠിക്കാനുള്ള ആഗ്രഹം അദമ്യമായി വളരുകയായിരുന്നു. വിദ്യ നേടുക എന്നത് ആത്മദാഹമായി. മനസ്സിന്റെ ത്വരയെ മുൻനിർത്തി

കുഞ്ചു നടന്നു. വെള്ളിനേഴി ഹയർ എലിമെന്ററി സ്ക്കൂളിലേക്ക്. അവിടെ ആരുമറിയാതെ നാലാം ക്ലാസ്സിൽ പോയി ചേർന്നു. പിന്നീ ടാണ് അച്ഛനും അമ്മയും ഈ വിവരം അറിഞ്ഞത്. കുഞ്ചുവിനെ അറിയാവുന്ന ചില അദ്ധ്യാപകരും കൂട്ടുകാരും ഇതിനായി സഹാ യിച്ചു. അക്കാലത്തു തന്നെ വേറേ ചില മോഹങ്ങളും കുഞ്ചുവിനെ പിടി കൂടി. പഠിത്തത്തോടൊപ്പം കഥകളിയും ചിത്രകലയും ഇഷ്ട പ്പെട്ടു. എല്ലാം പഠിക്കണമെന്നുണ്ട്. പക്ഷേ ഏതിനും ഇണങ്ങാത്ത സാഹചര്യം! എല്ലാ മോഹങ്ങളും ഉള്ളിലടക്കി.

സ്ക്കൂളിലേക്കുള്ള പോക്കുവരവ് കാന്തള്ളൂരമ്പലത്തിന്നടുത്തുള്ള കഥകളി പഠിപ്പിക്കുന്ന മഠത്തിന് മുമ്പിലൂടെയാണ്. വീട്ടിൽ നിന്നു സ്ക്കൂളിലേക്ക് ദൂരമേറെയുണ്ട്. കൂട്ടിനാരുമില്ലാത്തതിനാൽ പല പ്പോഴും അമ്മതന്നെ ഒപ്പംപോയി. പക്ഷെ പല വൈകുന്നേരങ്ങളിലും മകൻ വൈകിയെത്തുമ്പോൾ അമ്മക്കാധി കൂടും. പാടവരമ്പത്തും തോട്ടുവക്കിലും ഇടവഴിയിലും അമ്മ മകനെ കാത്തുനില്ക്കലും മകൻ വൈകിവരലും പതിവായി. കളരിയിലെ കഥകളി ശിക്ഷണം കണ്ടു നില്ക്കുന്നതൊരു പതിവായി. അതിന്നിടയിൽ മറ്റൊരു സ്ക്കൂ ളിലേക്ക്മാറി. കെ.ടി നാണു എഴുത്തച്ഛന്റെ കീഴിൽ പഠനം തുടർന്നു. .......കേളികൊട്ടുയരുന്ന കഥകളിയും മയിൽപീലിവർണ്ണങ്ങൾ വിടർ ത്തുന്ന ചിത്രങ്ങളുടെ ക്യാൻവാസും മനസ്സിനെ മാറി മാറി ഭരിച്ചു കൊണ്ടിരുന്നു. സക്കൂൾ വിട്ടുപോരുമ്പോൾ കേൾക്കുന്ന കച്ചമണി കളുടെ കിലുക്കം മനസ്സിൽ വിവിധ വിചാരവികാരങ്ങളുടെ ആരോഹ ണങ്ങൾ സൃഷ്ടിച്ചു. അവിടെനിന്നും കേട്ട വാദ്യസംഗീതവിസ്മയങ്ങ ളിൽ മുഴുകിപ്പോയ മനസ്സിനെ പലപ്പോഴും കുലുക്കിയുണർത്താനാ വാതെ കളരിവാതില്ക്കൽ അറിയാതെ എത്രയോ നേരം നിന്നുപോ വുന്നതൊരു പതിവായി. അമ്പലമുറ്റത്തെ അരയാൽച്ചില്ലകളിലെ കിളികളുടെ സ്വരജതികളിൽപോലും കഥകളിശീലുകളുടെ പല്ലവി കൾ. ഇളകുന്ന ആലിലകളിൽ കലാശച്ചുവടുകളുടെ നൃത്തതരംഗ ങ്ങൾ. അങ്ങിനെ ചില ചിത്രങ്ങൾ കുഞ്ചുവിന്റെ മനസ്സിൽ ആഴത്തിൽ പതിഞ്ഞു.

കേരളത്തിൽ തെക്കും വടക്കുമായി ധനുമാസം മുതൽ മീനമാസം വരെ പൂരങ്ങളുടേയും വേലകളുടേയും ഉത്സവങ്ങളുടേയും കൊടി കയറും. പല പരിപാടികൾക്കൊപ്പം കഥകളിയരങ്ങുകളും ധാരാളം ഉണ്ടാവും. കഥകളിയെത്തിയാൽ കുഞ്ചുവിന്റെ മനസ്സ് ആഹ്ളാദ ത്തിന്റെ കൊടുമുടി കയറും. അത്രയേറെ ആ കലയേയും കലാകാര ന്മാരേയും മനസ്സിൽ ബഹുമാനിക്കുന്നു. അണിയറയ്ക്കുള്ളിൽ ചുറ്റി

പറ്റി നില്ക്കുക, ചുണ്ടപ്പൂ തയ്യാറാക്കികൊടുക്കുക, പറ്റിയാൽ അവരെ ഒന്നു തൊടുക, ചുട്ടിക്കാരും പെട്ടിക്കാരുമായി ഒരു സൗഹൃദം സ്ഥാ പിക്കുക. ഇതൊക്കെ കുഞ്ചുവിനെ സംബന്ധിച്ച് വളരെ സന്തോഷം പകരുന്ന അനുഭവങ്ങളായിരുന്നു. കഥകളിക്കാലം കഴിഞ്ഞാൽ കുഞ്ചുവിനെ ഒരു വിഷാദം പിടിപെടും. കളി കഴിഞ്ഞുറങ്ങുന്ന അമ്പ ലമുറ്റത്ത് കൂട്ടുകാരുമൊത്ത് ചിലവേഷങ്ങൾ കെട്ടിക്കളിക്കുന്ന നേര മ്പോക്കും ഉണ്ടായിരുന്നു. അതിനായി ചെർപ്പുളശ്ശേരി ചന്തയിൽ നിന്നും ചെറിയ ചില കഥകളി പുസ്തകങ്ങൾ വാങ്ങും. സ്ക്കൂളി ല്ലാത്ത ദിവസങ്ങളിലെ ഉച്ചനേരങ്ങളിലായിരുന്നു ഈ വക തമാശ കൾ അരങ്ങേറിയിരുന്നത്. ദാരിദ്ര്യത്തിന്റെ നെല്ലിപ്പലകയിൽ മുണ്ടു് മുറുക്കി വിശപ്പിനെ തടുക്കാൻ പഠിച്ചു. അപ്പോൾ മനസിനിഷ്ടപ്പെട്ട കാര്യങ്ങൾ ചെയ്തു വിശപ്പിനെ മറന്നു. വർണ്ണങ്ങളുടെ വിസ്മയ ങ്ങൾ നിറഞ്ഞ ചില ചിത്രങ്ങൾ തന്റെ ബാലഭാവനയിൽ കുഞ്ചു കൂട്ടുകാർക്ക് വരച്ചുകൊടുത്തു. ഉച്ചവിശപ്പ് പലപ്പോഴും അങ്ങിനെ അറിയാതെപോയി.

തിരിമുറിയാതെ പെയ്തു നിറയുന്ന ഒരു കർക്കിടകക്കാലം. കൈ യിലെ വിള്ളലുള്ള ഓലക്കുടയിൽ നിന്നും തണുത്ത മഴത്തുള്ളികൾ ദേഹം നനച്ചു. മഴയുടെ ശക്തി കുറയുന്നതുവരെ ഒരിടത്ത് കയറി നിന്നു. മഴയുടെ മേളപ്പദത്തിനൊപ്പം അപ്പുറത്തും നിന്നും കേൾ ക്കുന്ന കഥകളിസംഗീതം സിരകളെ ഉണർത്തി. കളി പഠിപ്പിക്കുന്ന കളരിയിൽ നിന്നാണത്. അതു കേട്ടപാടെ ഉള്ളിലെ വിശപ്പണഞ്ഞു. രാവിലെ അമ്മ പകർന്നുതന്ന കഞ്ഞി മാത്രമെ വയറ്റിലുണ്ടായിരു ന്നുള്ളു. മഴയും കളരി ശിക്ഷണവും കണ്ടുനിന്ന് നേരം പോയതറി ഞ്ഞില്ല. നടന്നു .... വീട്ടിലേക്ക്... പകുതിവഴിയെത്തിയപ്പോൾ അന്വേ ഷിച്ചു വരുന്നു അമ്മ.

കളരിയിൽ കണ്ട ആശാനോട് കുഞ്ചുവിനു അറിയാതൊരു മമതാ ബന്ധം വളർന്നിരുന്നു. ആശാന് തിരിച്ച് ഈ ബാലനോടും അങ്ങി നെയൊരു അടുപ്പം തോന്നിയിരുന്നുവോ? ഒരു വശത്തേക്ക് കെട്ടി വെച്ച കുടുമ, വിശാലമായ നെറ്റിത്തടത്തിൽ ചന്ദനക്കുറി, തോളി ലൊരു വേഷ്ടി. ആജാനുബാഹുവായ ആ വലിയ മനുഷ്യനെ കുഞ്ചു മനസ്സിൽ നമിച്ചു. കഥകളിക്കമ്പം ഏറിയ കാലത്താണു ഒരു വേഷം മായാതെ പച്ച കുത്തിയതുപോലെ മനസ്സിൽ സ്ഥാനം പിടിച്ചത്. ആലവട്ടവും മേലാപ്പും അമ്പും വില്ലുമായി അരങ്ങ് നിറഞ്ഞു നിന്ന വേഷം. അങ്ങിനെയൊരു വേഷം കെട്ടുവാൻ തനിക്കു ഭാഗ്യമുണ്ടാ

കുമോ? സ്വയം ചോദിച്ച ചോദ്യം! ഉത്തരം തിരമാലകൾ പോലെ പൊങ്ങിയും താണും !. ആ പച്ച വേഷം സാക്ഷാൽ പട്ടിക്കാംതൊടി രാവുണ്ണിമേനോന്റെയായിരുന്നു. അദ്ദേഹമാണ്ു ഈ കളരിയിലെ ആശാൻ. ദിവസേനയുള്ള തന്റെ ഈ നോക്കിനിൽപ്പ് കണ്ടപ്പോൾ ഒരു നാൾ അദ്ദേഹം ചോദിച്ചു. ഉം എന്താ കഥകളി പഠിക്കണോ?

താൻ ആരാധിക്കുന്ന ആ വലിയ മനുഷ്യനിൽ നിന്നും വിചാരിക്കാത്ത നേരത്ത് കേട്ട ചോദ്യം കുഞ്ചുവിനെ അത്ഭുതത്തിലാഴ്ത്തി. മറുപടിയായി തലയാട്ടുക മാത്രം ചെയ്തു. കുട്ടിത്തത്തിന്റെ നിഷ്ക്കളങ്കത മുറ്റിനില്ക്കുന്ന കണ്ണുകളിൽ പ്രതീക്ഷയുടെ തിരിനാളങ്ങൾ തെളിഞ്ഞു. അങ്ങിനെ തലയാട്ടിയെങ്കിലും മറുഭാഗത്ത് സാഹചര്യങ്ങളുടെ പിരിമുറുക്കവും പൊരുത്തക്കേടുകളും മനസ്സിനെ മഥിച്ചു. അനുകൂലസാഹചര്യത്തിൽ നിന്നും ഒരുകാര്യം പഠിച്ചുയരുക എന്നത് പ്രയാസമുള്ള കാര്യമല്ല. പക്ഷെ പ്രതികൂലാവസ്ഥയെ തരണം ചെയ്ത് മുന്നേറുകയെന്നതുതന്നെ ജീവിതവിജയം എന്ന് കുഞ്ചുവിനുള്ളിൽ ആരോ ഊട്ടിയുറപ്പിക്കുന്നതുപോലെ തോന്നി. എന്തായാലും അന്നു വീട്ടിലേക്ക് കുഞ്ചു കയറിച്ചെന്നത് വ്യക്തമായ ഒരു തീരുമാനത്തോടെയായിരുന്നു. തനിക്കു കഥകളി പഠിക്കണം. ക്േളശപൂർണ്ണമായ ജീവിതസാഹചര്യത്തിൽ അച്ഛനമ്മമാരും കുഞ്ചുവിന്റെ ഇംഗിതത്തിനവസാനം വഴങ്ങി. പക്ഷേ അവർ തീരുമാനമെടുത്തത് ചിത്രകല പഠിപ്പിക്കാമെന്നായിരുന്നു. അതിനും കന്യാകുമാരിയിൽ അയച്ചു പഠിപ്പിക്കണം. ഏതിനും സാമ്പത്തികം തന്നെ അടിസ്ഥാനം. തൃക്കിടീരി നാരായണൻ നമ്പൂതിരി ചിത്രകല പഠനത്തിന് സഹായിക്കാമെന്നേറ്റതിനാലാണ്ു മാതാപിതാക്കൾ ആ തീരുമാനത്തെ അനുകൂലിച്ചത്. ശരി എന്നാലങ്ങിനെ.. കുഞ്ചുവും സമ്മതിച്ചു. മാത്രമല്ല കഥകളി പഠിക്കാൻ കഠിനമായ ശിക്ഷണ രീതി സ്വീകരിക്കണം. അതിന് ഈ ദാരിദ്ര്യാവസ്ഥയിൽ കുഞ്ചുവിന് കഴിയുമോ എന്നും അമ്മ ആശങ്കപ്പെട്ടു. കന്യാകുമാരിക്കു പോകുവാൻ രണ്ടു ദിവസമുള്ളപ്പോഴാണ് അമ്മക്കൊപ്പം കുഞ്ചു വാഴേങ്കടക്ക് പോയത്. പക്ഷേ വാഴേങ്കട കുഞ്ചുവിനെ തിരയുക തന്നെയായിരുന്നു.. ദേശനാമം കൂടി അന്വർത്ഥമാക്കിയ ഭാവിയിലെ വലിയ കലാകാരനെ. കഥകളി പഠിക്കാം എന്ന നിയോഗം അവിടെ വന്നുചേരുകയായിരുന്നു. ജീവിതത്തിന്റെ മനയോലപ്പാടുകൾ തന്നെയായിരിക്കാം കുഞ്ചുവിനു നിയോഗമായിട്ടുള്ളത് അച്ഛനമ്മമാരും അങ്ങിനെ വിശ്വസിച്ചു. മനുഷ്യജീവിതത്തിന്റെ നിഗൂഢതകൾ അജ്ഞാതങ്ങളാണല്ലൊ. കഥകളി പഠനത്തിനു കുട്ടപ്പപൊതുവാൾ എന്നൊരു സഹൃദയൻ സഹായിച്ചു.

അതോടെ മനസ്സിലെ ചിത്രവർണ്ണങ്ങൾ മായ്ച്ച് കഥകളിക്ക് കച്ച മുറുക്കി. എരിയുന്ന തീക്കനലിൽ അരവയർ മുറുക്കിയുടുക്കുമ്പോഴും ഹൃദയധമനിയിൽ ചുഴിപ്പുകളുതിരുന്ന ചൊല്ലിയാട്ടക്കളരിയുടെ സ്വപ്നങ്ങൾ സാക്ഷാല്കൃതമാകുന്നു. കൃഷ്ണമുടിയിലെ വെള്ളിയ ലുക്കുകളിലെ വിസ്മയാവഹമായ പ്രകാശം കഥകളിലോകത്തേക്ക് ഒരു പുതിയ സൂര്യനെ വരവേല്ക്കുകയായിരുന്നു...

# 2

1924 ജൂലായ് 8നു (മലയാളവർഷം 1100 എടവം 26) വാഴേങ്കട ക്ഷേത്രപരിസരത്തുള്ള മല്ലിശ്ശീരി നീലകണ്ഠൻ നമ്പൂതിരിയുടെ നേതൃത്വത്തിൽ നടത്തിയിരുന്ന കഥകളിക്കളരിയിൽ കുഞ്ചു കഥകളി പഠിക്കാൻ കച്ചകെട്ടി. കഥകളിയഭ്യാസം തുടങ്ങിയപ്പോൾ അമ്മയെ വിട്ടുനിൽക്കേണ്ടി വന്നു. അമ്മ കാറൽമണ്ണയിലും കുഞ്ചു വാഴേങ്കടയിലുമായി. പാലക്കാട് ജില്ലയിലെ ചെർപ്പുളശ്ശേരിക്കടുത്തുള്ള ഗ്രാമമാണു് കാറൽമണ്ണ എന്നു മുന്നേ സൂചിപ്പിച്ചിരുന്നല്ലൊ.. വള്ളുവനാടു താലൂക്കിലെ മലകളും കുന്നുകളും പുഴകളും തോടുകളും നിറഞ്ഞ സാംസ്ക്കാരിക സ്രോതസ്സുകളുടെ ഉറവിടമായിരുന്നു ആ സ്ഥലം. ആയുർവ്വേദചികിത്സക്കും വിഷചികിത്സക്കും വിദഗ്ദ്ധരായ വൈദ്യന്മാരും കാറൽമണ്ണയിലുണ്ടായിരുന്നു. മൺ മറഞ്ഞുപോയ പുള്ളുവൻ പാട്ടിന്റെ രാഗതാളങ്ങളും ഈ മണ്ണിന്റെ ഹൃദയ സംഗീതമായിരുന്നു. അവിടെ നിന്നും മകനെ കാണാൻ കുഞ്ചുവിന്റെ അമ്മ ഇടക്കിടെ വാഴേങ്കടക്ക് പോവും.

വാഴേങ്കട കളരിയിൽ ആദ്യം അഞ്ചു വിദ്യാർത്ഥികളാണുണ്ടായിരുന്നത്. എല്ലാവരും വാഴേങ്കടക്കാർ. അഭ്യാസച്ചിലവുകളിൽ ഗുരുവിന്റെ ഭക്ഷണം മല്ലിശ്ശേരി നമ്പൂതിരി നല്കും. വിദ്യാർത്ഥികൾക്ക് വേണ്ടതായ എണ്ണ നെയ്യ് ഗുരുവിന്റെ ശമ്പളം മുതലായവ രക്ഷിതാക്കൾ ചെയ്യണം. കുഞ്ചുവിനെ സംബന്ധിച്ച് എല്ലാം ബുദ്ധി മുട്ടുതന്നെയായിരുന്നു. മരിച്ചുപോയ വലിയമ്മയുടെ മകൻ രാമേട്ടന്റെ കനിവുകൊണ്ടാണു് ഭക്ഷണം തന്നെ കിട്ടിയിരുന്നത്. ബാക്കി ചിലവുകൾക്കും ഗുരുനാഥനു് കൊടുക്കാനും ഉള്ളത് അമ്മയും ഏട്ടനും കടം മേടിച്ചിട്ടാണെങ്കിലും സമയത്ത് എത്തിച്ചുകൊടുത്തു. ജീവിതത്തിന്റെ ഗതിയില്ലായ്മകൾ പലപ്പോഴും കുഞ്ചുവിനെ വിഷമിപ്പിച്ചു. എന്നാലും മുമ്പിൽ ഒരുറച്ച ലക്ഷ്യമുണ്ട്. മുന്നിലെ കല്ലും മുള്ളും കുപ്പിച്ചില്ലുകളും വകഞ്ഞുമാറ്റി തന്നെ പോകണം. പിൻ മടങ്ങരുത്.. പലപ്പോഴും മനസ്സ് ഓർമ്മിപ്പിച്ചു. കഷ്ടപ്പാടിന്റെ നൂൽപ്പാലം താണ്ടുമ്പോൾ കഥകളിയെന്ന മഹത്തായ കല മനസ്സിന്റെ ആശങ്കകളെ തളച്ചിട്ടു.

കരിയാട്ടിൽ കോപ്പൻനായരുടെശിക്ഷണമായിരുന്നു ആദ്യവർഷങ്ങ ളിൽ കുഞ്ചുവിന്. കഥകളിയിലെ ബാലപാഠങ്ങൾ അവിടെ തുടങ്ങി.

വെള്ളത്താടിയും ചുവന്ന താടിയും കെട്ടിയിരുന്ന അദ്ദേഹം ഏറ്റവും പ്രശസ്തനായത് ബകവധത്തിലെ ആശാരിയിലൂടെയായിരുന്നു. കഥ കളിക്കു ചേരുന്ന പല വിദ്യാർത്ഥികളും അഭ്യാസത്തിന്റെ കാഠിന്യം നിമിത്തം പഠിത്തം നിർത്തുകയോ കളരി വിട്ടുപോവുകയൊ പതി വാണ്. എന്നാൽ കോപ്പൻന്നായരുടെ ശിക്ഷണം ആദ്യം കുട്ടികളുടെ മനസ്സ് വായിച്ചെടുത്തശേഷമുള്ള ശിക്ഷണരീതിയായിരുന്നു. അതി നാൽ അദ്ദേഹത്തിന്റെ കളരിയിൽ കുട്ടികൾക്ക് കഥകളിയോടുള്ള അകൽച്ച കുറയുകയും അടുപ്പം കൂടുകയും ചെയ്തു. കോപ്പൻനായ രാശാന്റെ ശൈലികൾ ഓരോ ദിവസവും കഥകളിയോടുള്ള അടുപ്പം വർദ്ധിപ്പിച്ചു.

കളരിയിലെ ആറുമാസം പോയതറിഞ്ഞില്ല. കഥകളിയിലെ രംഗദേവ താവന്ദനമെന്നോ അഥവാ അതിന്റെ ശുഭാപ്തി പ്രാർത്ഥനയെന്നോ ആയി കൽപിക്കപ്പെട്ടിരുന്ന തോടയം പുറപ്പാട് എന്നിവ പഠിച്ചുതുട ങ്ങി. അഭ്യാസത്തിന്റെ ഓരോ ഘട്ടങ്ങൾ. അവസാനം ഒരു മാസ ത്തോളം രാത്രിയിൽ വിളക്കുവെച്ച് തിരശ്ശീല പിടിച്ച് കാലിൽ കച്ചമ ണിയും കെട്ടി സന്ദർഭത്തിന്നനുസരിച്ച് ഗദ വാൾ അമ്പ് എന്നിവധരിച്ച് അലർച്ചയോടും തിരനോക്കോടും കൂടിയതുമായ രാച്ചൊല്ലിയാട്ടം അഭ്യസിച്ചു, അതോടൊപ്പം ചില കുട്ടിത്തരം വേഷങ്ങളും പഠിച്ചു തുടങ്ങി. അതെല്ലാം അരങ്ങത്തവതരിപ്പിക്കാമെന്ന മനോധൈര്യം മെല്ലെ കൈവന്നതുപോലെ. ഗുരുനാഥനും ശിഷ്യന്റെ കഴിവിൽ പൂർണ്ണ ബോധ്യം വന്നു.

1925 ഡിസംബർ 20 ധനുമാസത്തിലെ അവിട്ടം നക്ഷത്രം. അന്നത്തെ വിഭാതമേറെ കാന്തിയണിഞ്ഞതുപോലെ കുഞ്ചുവിനു തോന്നി. പുതിയ ചില ജീവിത ചൊല്ലുകളുടെ തിരനോട്ടം. കിളികളുടെ വായ് ത്താരികളിൽ പുതിയ പകലിന്റെ ജതികൾ,. പ്രഭാതത്തിൽ വിരിഞ്ഞു നില്ക്കുന്ന പൂവുകളിൽ വട്ടമിട്ടു പറക്കുന്ന വണ്ടുകളും ശലഭങ്ങളും മാമാങ്കനൃത്തച്ചുവടുകൾ വെക്കുന്ന മാമരച്ചില്ലകൾ കൺ തുറന്ന പുലരിയൊ സ്വപ്നത്തിടമ്പേന്തി മുന്നിൽ ...ജീവിതത്തിനു പുതിയ അർത്ഥതലങ്ങൾ തളിരിടുന്നു. ഉദിച്ചുയരുന്നു ഒരു കുഞ്ഞുസൂര്യൻ !

ലോലപീതാംബര ചാർത്തുകൾക്കപ്പുറം
പീലിമുടിവനമാലകൾക്കപ്പുറം

പ്രീതിപ്പൊലിമ തൻ പൊൻ തിടമ്പാം
മഹാ ജ്യോതിസ്വരൂപനെ കാണുന്നതില്ലയോ (പി.)

ചിരകാലാഭിലാഷത്തിന്റെ നാന്ദി കുറിക്കുന്ന ശുഭമുഹൂർത്തം സമാഗതമാകുന്നു. കുഞ്ചുവിന്റെ അരങ്ങേറ്റം! കൃഷ്ണമുടി വെച്ച പുറപ്പാട്. രാവിലെ വാഴേങ്കട തേവരെ തൊഴുതു പ്രാർത്ഥിച്ചു. കഥകളി പഠിക്കാൻ വേണ്ട സഹായങ്ങൾ ചെയ്തുതന്ന മല്ലിശ്ശേരി നമ്പൂതിരിയേയും മറ്റുള്ളവരേയും ചെന്ന് കണ്ട് അനുഗ്രഹാശിസ്സുകൾ വാങ്ങി. വൈകുന്നേരം ആശാൻ പറഞ്ഞതനുസരിച്ച് അണിയറയിലെത്തി. കേളികൊട്ടിന്റെ മന്ദ്രധ്വനിയിൽ അവിടെയുള്ള കുന്നുകൾ പുളകിതമായപ്പോൾ കുഞ്ചുവിന്റെ ഉള്ളും കുളിർത്തു. അണിയറയിലെ തെളിഞ്ഞുകത്തുന്ന നിലവിളക്കിൻ തിരിയിൽ കുഞ്ചു ഒരു വാഴ്‌വിന്റെ സംഗീതം കേട്ടു. താഴെ നിവർത്തിയിട്ട പായകൾ, വേഷമൊരുങ്ങുന്നവർ, തൂക്കിയിട്ട മെയ്ക്കോപ്പുകൾ, കിരീടങ്ങൾ വലിയ കളിപ്പെട്ടികൾ.. എത്രയോ തവണ ഇതൊക്കെ ഒന്നു തൊടാൻ കൊതിച്ചിരുന്ന മനസ്സ്... സാർത്ഥകമായ വർത്തമാനനിമിഷം വിശ്വസിക്കാനാവാതെ... സത്യമോ മിഥ്യയോ എന്ന് തൊട്ടറിയാൻ കഴിയാത്ത സ്തബ്ധ നിമിഷങ്ങൾ മുന്നിൽ ഉടലാർന്നതുപോലെ. നിലവിളക്കിനു മുന്നിലിരുന്ന് പ്രാർത്ഥിച്ചു. മനസ്സ് വികാരഭരിതമായി. ആശാൻ മോതിരവിരൽ കൊണ്ട് മനയോല തൊട്ട് ഹൃദയത്തിൽ വെച്ച് ധ്യാനിച്ച് ശിഷ്യന്റെ മുഖത്ത് ആ മനയോല തൊട്ടു. ചുട്ടികുത്തലിനുശേഷം ശിരസ്സിൽ കൃഷ്ണമുടിക്കിരീടം ചാർത്തിക്കൊടുത്തു. അസുലഭനിമിഷത്തിന്റെ ഗുരുകടാക്ഷം. അടുത്ത് സന്തോഷാശ്രുക്കൾ തൂകി എന്നും ഒപ്പം കൂട്ടായി നിന്ന സേ്നഹനിധിയായ അമ്മയേയും ഗുരുസ്ഥാനീയരേയും പ്രണമിച്ചു. കുഞ്ചു ഹൃദയദുന്ദിഭത്തോടെ അരങ്ങത്തേക്ക്.

കഥകളി രംഗത്തെ പ്രശസ്തരായ ഇലപ്പുള്ളി കേശവൻ നായർ (ഭാഗവതർ) മൂത്തമന കേശവൻ നമ്പൂതിരി (ചെണ്ട) തിരുവില്വാമല മാധവ വാരിയർ (മദ്ദളം) എന്നിവർക്കൊപ്പമുള്ള അരങ്ങിലാണ് കുഞ്ചുവിന്റെ കൃഷ്ണവേഷം. പകുതി താഴ്ത്തിയ തിരശ്ശീലക്കൊപ്പം ആലവട്ടവും മേലാപ്പും ...ഒട്ടും പരിഭ്രമിക്കാതെ പുറപ്പാടെടുത്തു. അന്നു തന്നെ പട്ടിക്കാംതൊടിക്കൊപ്പം സുഭദ്രാഹരണത്തിലെ കൃഷ്ണനായും ആടാനായത് ഗുരുത്വം എന്നേ പറയേണ്ടു. അപൂർവ്വ പുണ്യത്തിന്റെ മൗനമുദ്രിതമായ ഇടങ്ങൾ ! അന്നുമുതൽ പിന്നീട് എല്ലാവർഷവും വാഴേങ്കട കളിക്ക് കുഞ്ചുവിന്റെ പുറപ്പാട് നിർബന്ധമായിരുന്നു. അരങ്ങേറ്റത്തിനുശേഷം മറ്റുചില വേഷങ്ങൾ കെട്ടിയും അരങ്ങിനോടും കഥകളി

യോടും ഉള്ള ഇഴയടുപ്പം കൂടിവന്നു. വർഷക്കാലത്ത് കഥകളിയഭ്യാസവും വേനൽക്കാലത്ത് ഗുരുനാഥനൊപ്പം കളിക്കും പോയിത്തുടങ്ങി.

അപ്പോഴേക്കും കുട്ടിത്തരം മുഴുവനും അൽപ്പം ഉയർന്ന നിലയിലുള്ള ചില ഭാഗങ്ങളും പരിചയിക്കാൻ തുടങ്ങി. അഭ്യാസത്തിന്റെ മൂന്നാം കൊല്ലം മുതൽ കല്ലുവഴി ഗോവിന്ദപിഷാരോടിയുടെ കീഴിലായി പഠനം. അസാധാരണവേഷഭംഗിയും അഭ്യാസബലവും അദ്ദേഹത്തിന്റെ വേഷത്തിന്റെ സവിശേഷഗുണങ്ങളായിരുന്നു. ഈ കാലമായപ്പോഴേക്കും ഭക്ഷണം തന്നിരുന്ന വലിയമ്മയുടെ മകൻ നേരിയതോതിൽ അകൽച്ചയും ഇഷ്ടക്കേടും ഭാവിച്ചുതുടങ്ങി. എന്നാൽ കഥകളിയെ അളവറ്റ് സ്നേഹിച്ച കുഞ്ചുവിനെ ഇത്തരം അൽപ്പത്തരങ്ങൾ അലട്ടിയില്ല. മനസ്സ് കഥകളിയിൽ മാത്രം വ്യാപരിച്ചു.

കേരളീയരുടെ സാംസ്ക്കാരികമേന്മയുടെ ഉരകല്ലായ കഥകളി കലയായി വികസിച്ചു തുടങ്ങിയത് കോട്ടയത്ത് തമ്പുരാന്റെ കാലം മുതൽക്കാണ്. അദ്ദേഹം ആദ്യം നാല് ആട്ടക്കഥകൾ രചിച്ചു. അതിനുശേഷം കാർത്തിക തിരുനാൾ മഹാരാജാവ്, അശ്വതി തിരുനാൾ, ഇരയിമ്മൻ തമ്പി, ഉണ്ണായിവാരിയർ കിളിമാനൂർ കോയിത്തമ്പുരാൻ തുടങ്ങിയവരും ആട്ടക്കഥകളുടെ രചന നിർവ്വഹിച്ചു. എന്നാൽ സങ്കേതബദ്ധമായ ഈ കലയിൽതന്നെ അവാന്തരവിഭാഗങ്ങളുണ്ട്. തെക്കർ നടുക്ക് വടക്കർ എന്നിങ്ങനെ. തെക്കർഭാവാവിഷ്ക്കരണത്തിന് പ്രാധാന്യം കൽപ്പിക്കുമ്പോൾ വടക്കർ മെയ്യഭ്യാസത്തിന് പ്രാധാന്യം നൽകുന്നു എന്ന് അഭിപ്രായങ്ങൾ. നടുക്കരുടെ നില മേൽപറഞ്ഞ രണ്ടിൽ നിന്നും വ്യത്യാസമത്രെ. വടക്ക് മെയ്യഭ്യാസം എന്നത് കളരിപയറ്റിന്റെ പാരമ്പര്യത്തിൽ നിന്നുകൊണ്ടാണ് വീക്ഷിക്കുന്നത്. തെക്കും വടക്കും നിന്ന ഈ കല മദ്ധ്യമലയാളത്തിലേക്ക് കടന്നപ്പോൾ അതിന്റെ രൂപവും ഭാവവും മാറി എന്ന് ചരിത്രകാരന്മാർ പറയുന്നു. പല മഹാരഥൻമാരും കഥകളിയെ പരിഷ്ക്കരിക്കുവാൻ രംഗത്ത് വന്നിട്ടുണ്ട്. പ്രാകൃതമായിരുന്ന ഈ കലയെ പരിഷ്ക്കരിച്ചത് പ്രധാനമായും കല്ലടിക്കോട് നമ്പൂതിരിയും കപ്ളിങ്ങാട് നമ്പൂതിരിയും ആണെന്ന് കഥകളി രേഖകൾ സൂചിപ്പിക്കുന്നു. മധ്യകേരളത്തിലും ഈ കലയുടെ പരിഷ്ക്കരണത്തെകുറിച്ച് പലരും ചിന്തിച്ചിരുന്നു. അതിൽനിന്നും ഉരുത്തിരിഞ്ഞുവന്നതാണു കഥകളിയിലെ കല്ലുവഴിച്ചിട്ട. കൈമുദ്രകളുടെ വെടിപ്പ്, ഭാവാഭിനയത്തിന്റെ പൂർണ്ണത, ആട്ടത്തിന്റെ ഒതുക്കവും നിയന്ത്രണവും ഇവയാണു കല്ലുവഴിച്ചിട്ടയുടെ സവിശേഷതകൾ. കല്ലുവഴിച്ചിട്ടയുടെ കുലഗുരു ഇട്ടിരാരിച്ചമേനോനാ

യിരുന്നു. കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരിൽ നിന്നും, ഗുരു ഇട്ടിരാരിച്ച മേനോനിൽ നിന്നും ലഭിച്ച കല്ലുവഴിച്ചിട്ടയെ കടുകുകീറി പരിശോധിച്ച് ഉലയിലൂതിയ സ്വർണ്ണംപോലെ കാച്ചിയെടുത്ത് ജീവൻ നല്കിയവരിൽ പ്രധാനി പട്ടിക്കാംതൊടിയായിരുന്നു. അഞ്ചാമത്തെ കൊല്ലം മുതൽ കുഞ്ചുവിന്റെ ശിക്ഷണം കല്ലുവഴിചിട്ടയുടെ കുലപതി ശ്രീ പട്ടിക്കാം തൊടി രാവുണ്ണിമേനോന്റെ കളരിയിലായിരുന്നു. നിഷ്ക്കർഷയോടെ യുള്ള ചൊല്ലിയാട്ടക്രമങ്ങൾ കുഞ്ചു സ്വായത്തമാക്കി. ചൊല്ലിയാട്ടം എന്ന വാക്കിനു കഥകളിയുടെ സൗന്ദര്യശാസ്ത്രത്തെ വിശദമാക്കാ നുതകുന്ന ഒന്നിലധികം നിർവ്വചനങ്ങളുണ്ടെന്ന് പണ്ഡിതമതം. മെയ്യുറപ്പടവു മുതൽ കലാശങ്ങളും തോടയവും പുറപ്പാടും വരേ യുള്ള എണ്ണങ്ങൾ അഭ്യസിച്ചു കഴിഞ്ഞ വിദ്യാർത്ഥി, പാട്ടും കൊട്ടും ചേർത്ത് പദാഭിനയം ശീലിച്ചുതുടങ്ങുന്നു. കളരിയിൽ നടക്കുന്ന ഈ പദാഭിനയത്തെ സാങ്കേതികമായി ചൊല്ലിയാട്ടം എന്നു പറയും. ഇപ്ര കാരം വേഷം കെട്ടാതെ കളരിയിൽചെയ്യുന്ന പദാഭിനയപരിശീലന മെന്നതാണു് ചൊല്ലിയാട്ടത്തിന്റെ കളരിനിയമപ്രകാരമുള്ള അർത്ഥം. കഥകളിയുടെ വ്യാകരണശാസ്ത്രം അറിഞ്ഞുകൊണ്ടുള്ള പഠനത്തി ലൂടെ ആട്ടത്തിൽ കർശനമായ ഔചിത്യം പാലിക്കുന്ന പട്ടിക്കാംതൊ ടിയുടെ ശിക്ഷണത്തിൽ നായകവേഷങ്ങൾ ധൈര്യപൂർവ്വം രംഗത്ത വതരിപ്പിക്കാനുള്ള ഉൾക്കരുത്ത് ഇക്കാലമായപ്പോഴേക്കും കുഞ്ചു നേടി. കൃത്യവും വ്യക്തവുമായ ചൊല്ലിയാട്ട നിഷ്ഠകളിലൂടേയും മെയ്യഭ്യാസത്തിന്റെ ലാവണ്യമാർന്ന രീതിശാസ്ത്രത്തിലൂടേയും വളർന്നു വരുന്ന ഒരു വിദ്യാർത്ഥി കറകളഞ്ഞ നല്ലൊരു നടനായി വാർത്തെടുക്കപ്പെടുന്നു. ആ ഗുണഗണങ്ങൾ കുഞ്ചുവിനും ലഭിച്ചു. ലോകത്തിൽ കലകൾ പലതുമുണ്ട്. എല്ലാം എല്ലാവർക്കും ഒരു പോലെ സ്വാധീനമായിക്കൊള്ളണമെന്നില്ല. ഒന്നിൽ മാത്രം മനസ്സുറ പ്പിച്ച് അതിനെ കൈവശപ്പെടുത്തി ഉയരത്തിലെത്തുക എന്ന ആശാന്റെ വാക്കുകൾ എപ്പോഴും ഓർക്കുകയും അതിനനുസരിച്ച് കഠിനപ്രയത്നത്തിലേർപ്പെടുകയും ചെയ്തു. ഈയൊരു ചിന്ത വരും കാലങ്ങളിൽ കഥകളിയുടെ ബൗദ്ധികമായ ഒരു തലത്തിലെത്തുവാൻ കുഞ്ചുനായരെ ഏറെ സഹായിച്ചു. കഥകളിയെക്കുറിച്ച് സ്വതന്ത്രമായി ചിന്തിക്കാനും അരങ്ങിന്റെ നിലവിലുള്ള സങ്കൽപ്പങ്ങളിൽ അടിയുറച്ച് കഥാപാത്രത്തിന് വേണ്ട ചില നവീനാശയങ്ങൾ ഉൾക്കൊണ്ട് മുന്നേ റാനുള്ള കരുത്തും പട്ടിക്കാന്തൊടിക്കളരിയിൽ നിന്നും ലഭിച്ചു. അദ്ദേ ഹത്തിന്റെ കൽപ്പനാവൈഭവം അലതല്ലുന്ന കളരിയിൽ അഞ്ചു

കൊല്ലത്തിലധികം കലാശം ചവുട്ടി തഴമ്പു വന്ന കാലുകളായി. വളർന്നുകൊണ്ടിരിക്കുന്ന തന്റെ മനസ്സിലും ശരീരത്തിലും ആ ചൊല്ലിയാട്ട രീതികൾ അലിഞ്ഞുചേരുന്നെന്ന് കുഞ്ചുവിന് ബോധ്യമായി. അതിന്റേതായ മികവും മിഴിവും നിറഞ്ഞ ശിക്ഷണ നൈപുണ്യം! ആശാന്റെ ബോധമനസ്സിൽ കതിരിട്ട കല്ലുവഴിച്ചിട്ടയുടെ ചൈതന്യം കുഞ്ചുനായരെന്ന നടനിലൂടെ വളർന്ന് വികാസം പ്രാപിച്ചു. താളലയത്തോടുകൂടിയുള്ള നൃത്താഭിനയമാണ് കഥകളിക്കാവശ്യമെന്ന് കല്ലുവഴിച്ചിട്ട അനുശാസിക്കുന്നു. മൂർത്തമായി ഒരു ഭാവത്തെ ആവിഷ്കരിക്കുമ്പോൾ നടൻ വികാരാധീനനാകരുത്. അഭിനേതാവിന്റെ ഇഷ്ടംപോലെ അതിരില്ലാതെ വികാരം അഭിനയിക്കരുത്. വ്യക്തമായ ഒരു മാനദണ്ഡം ഓരോ ഭാവാഭിനയത്തിനും ഉണ്ട്. അതിനനുസരിച്ചു വേണം ഭാവത്തെ ക്രമപ്പെടുത്തുവാൻ. ആട്ടത്തിലും കർശനമായ ഔ ചിത്യം പാലിക്കേണ്ടതുണ്ട്. കല്ലുവഴിച്ചിട്ടയുടെ ഈ നിഷ്ക്കർഷതയാണ് വടക്കിനും തെക്കിനും മീതെ മദ്ധ്യമലയാളത്തിൽ കഥകളിക്ക് ഒരാസ്വാദ്യത നേടിക്കൊടുത്തത്. ആ ചിട്ടയുടെ ജീവനാഡിയായിരുന്നു പട്ടിക്കാന്തൊടിക്കളരി. ഒരു വ്യക്തിയെന്നതിലുപരി കല്ലുവഴിച്ചിട്ടയുടെ മഹാപ്രസ്ഥാനം തന്നെയായിരുന്നു പട്ടിക്കാംതൊടി രാവുണ്ണി മേനോനാശാൻ. ചിട്ടകളും ചട്ടങ്ങളും തികഞ്ഞ കളരിയിൽ നിന്നും ശിക്ഷണം നേടിയ കുഞ്ചുനായരിലും കഥകളിയുടെ ഒരു സമഗ്രാഭിനയം നിലവിൽ വന്നു. വർഷക്കാലത്ത് അനദ്ധ്യായമില്ലാത്ത ചൊല്ലിയാട്ടം, വിധിപ്രകാരമുള്ള ഉഴിച്ചിൽ, വേനൽക്കാലത്ത് ആശാനൊപ്പം കഥകളിയ്ക്കും കുഞ്ചു പോയി. പ്രതിഫലം കിട്ടുമെന്ന ഉറപ്പൊന്നും ഇല്ല. ശിഷ്യരിൽ ആശാന് പ്രിയമേറെ കുഞ്ചുവിനോട് തന്നെയായിരുന്നു. വാത്സല്യനിധിയായ അമ്മ എപ്പോഴും ആശ്വാസത്തിന്റെ നിശ്വാസമായി ഒപ്പമുണ്ടായിരുന്നു. ഇത്രയായിട്ടും അമ്മയെ ചെറുതായെങ്കിലും നോക്കാനുള്ള സാമ്പത്തിക ഭദ്രത ഇനിയും തനിക്കായില്ലല്ലോ എന്ന ഖേദം കുഞ്ചുവിനെ അലട്ടിയിരുന്നു. തൂതപ്പുഴയിലെ കുഞ്ഞോളങ്ങളിൽ അപ്പോഴും കച്ചമണിക്കിലുക്കങ്ങൾ കേൾക്കാമായിരുന്നു.

# 3

കഥകളി ക്ലാസ്സുകളില്ലാത്ത ദിവസങ്ങളിൽ കുഞ്ചു അമ്മയെ ക്കാണാൻ കാറൽമണ്ണയിലെത്തും. കുഞ്ചുവിനെക്കാണുമ്പോൾ അമ്മയുടെ ഉള്ളം നിറയും. ഉള്ളത് വേവിച്ച് മകനെ ഊട്ടും. ചുറ്റും നോവിന്റെ തീനാളങ്ങൾ ആളിപ്പടരുമ്പോഴും ആ അമ്മയും മകനും കണ്ടുമുട്ടുമ്പോൾ എല്ലാം മറക്കും.. സ്നേഹ വാത്സല്യങ്ങളുടെ പെരു മഴയാകുന്ന നിമിഷങ്ങൾ. ഭാവിയിലെ വലിയ കലാകാരനാകേണ്ട മകനെക്കുറിച്ച് അമ്മ സ്വപ്നങ്ങൾ നെയ്യും. കഥകളിലോകത്തെ ഉന്നത ശീർഷനായിതീരും തന്റെ മകൻ എന്ന് ആ അമ്മ അറിഞ്ഞു രുന്നുവോ? ആവോ, അറിയില്ലാ. കഥകളിക്കൊപ്പവും, അമ്മക്കൊ പ്പവും ഉള്ള നേരങ്ങളിൽ കുഞ്ചു ആധികളെ അകറ്റി നിർത്തും. ഏക നായിരിക്കുമ്പോൾ അവ തോളിൽ വന്നു തട്ടും. അപ്പോൾ വേദനക ളുടെ മുളങ്കാട്ടിൽ നിന്നും എന്തിന് ജീവിക്കുന്നു? ആർക്കുവേണ്ടി ജീവിക്കുന്നു എന്നെല്ലാമുള്ള വ്യഥിതശ്രുതികൾ കേൾക്കാം. ബാല്യ കൗമാരങ്ങളുടെ സന്തോഷങ്ങളൊ, കൗതുകങ്ങളൊ ഒക്കെ തനിക്ക ന്യമാണ്. ഉത്തരവാദിത്വങ്ങളുടെ കനത്ത ചങ്ങലക്കണ്ണികൾക്കിട യിൽപെട്ട് പിടയുമ്പോൾ മറ്റെന്തിനെക്കുറിച്ചോർക്കാൻ. ഇടക്കൊക്കെ ഇങ്ങിനെ മനസ്സ് പിടിവിട്ടുപോയി. പക്ഷേ തനിക്കായി ജീവിതം മാറ്റി വെച്ച അച്ഛനമ്മമാരെ കുറിച്ചോർക്കുമ്പോൾ പെട്ടെന്ന് തന്നെ അത്തരം ചിന്തകളെ മായ്ച്ചു കളയും.

കളരിയിൽ കിർമ്മീരവധത്തിലെ ധർമ്മപുത്രരെ ആശാൻ ചൊല്ലിയാ ടിക്കുമ്പോൾ ധർമ്മപ്രതീകമായിട്ടും, മഹാരാജാവായിട്ടും അനുഭവിച്ച അഗ്നിപരീക്ഷണങ്ങൾ അനുഭവിക്കുകയും നേരിടുകയും ചെയ്ത ആ രാജാവിന്റെ മനസ്സുമായി കുഞ്ചുവിന്റെ മനസ്സും താദാത്മ്യം പ്രാപിച്ചു. വേദനകളുടെ നിലകൾ വ്യത്യസ്തമാണെങ്കിലും വിഷാ ദമെന്ന വികാരത്തിന്റെ ഭാവപ്രകടനം കരുണയിൽ ലീനമാണല്ലൊ... ജീവിതാവസ്ഥകളും അത്തരമായതിനാൽ വിഷാദം അരങ്ങിലും ജീവിതത്തിലും സ്ഥായീഭാവമാകുന്നുവോ?

മകന്റെ ചൊല്ലിയാട്ടം കാണുവാൻ അമ്മ ഇടക്കൊക്കെ കളരിയിൽ

വരുമായിരുന്നു. ദിവസങ്ങൾക്കുള്ളിൽ ഗുരുനാഥന് പ്രിയപ്പെട്ടവനായിത്തീർന്ന മകനെ കാണുമ്പോൾ ആ അമ്മയുടെ മനമിടറും കണ്ണുകൾ ഈറനണിയും!

അഭ്യാസത്തിന്റേയും ജീവിതത്തിന്റേയും ബദ്ധപ്പാടുകൾക്കിടയിലും കാഠിന്യങ്ങൾ മറന്ന് എല്ലാം സഹിഷ്ണുതയോടെ ഉൾക്കൊണ്ട് ഓരോ നിമിഷത്തേയും സന്തോഷപൂർണ്ണങ്ങളാക്കുവാൻ ശ്രമിക്കുന്ന മകനെ ഓർത്ത് ആ അമ്മ ആരും കാണാതെ വിങ്ങിപ്പൊട്ടി. അമ്മയെ ആശ്വസിപ്പിക്കുന്ന മകനും, മകനെ ആശ്വസിപ്പിക്കുന്ന അമ്മയും ! ജീവിത വ്യഥകളെ അധിക നേരം തങ്ങാനനുവദിക്കാതെ കുഞ്ചു വേഗം മനസ്സുകൊണ്ട് കഥകളിയുടെ ചില്ലകളിലേക്ക് ചേക്കേറും. എത്രയോ പുതിയ പുതിയ അറിവുകളുടെ വാതിലുകൾ തുറക്കേണ്ടിയിരിക്കുന്നു.

1930 ഏപ്രിൽ 8-ാം തീയ്യതി അങ്ങാടിപ്പുറം തിരുമാന്ധാംകുന്ന് ക്ഷേത്രത്തിൽ ഉത്സവത്തോടനുബന്ധിച്ച് കഥകളി. കുഞ്ചുവിനും വേഷമുണ്ട്. സമീപദേശങ്ങളിൽ മകന്റെ വേഷം ഉണ്ടെങ്കിൽ എല്ലാ വയ്യായ്കളും മാറ്റിവെച്ച് കളിവിളക്കിന് മുമ്പിലമ്മയെത്തും. ഈ ദിവസവും എത്തി. കാറൽമണ്ണയിൽ നിന്നും കാൽനടയായാണ് അമ്മ വന്നത്. നടന്നു വരുന്നതിനാൽ രാവിലെ പുറപ്പെട്ട് ഉച്ചയോടെ സ്ഥലത്തെത്തി. അമ്പലത്തിലെ പ്രസാദഊട്ട് കഴിച്ച് മരത്തണലിലിരുന്ന് വിശ്രമിച്ചു. മീനമാസത്തിലെ കത്തിയെരിയുന്ന വെയിലിനെ വക വെക്കാതെയാണ് അമ്മയുടെ ഈ വരവ്. കഷ്ടപ്പെട്ട് വരേണ്ടെന്ന് പറഞ്ഞാൽ കേൾക്കില്ല. മകനെ അരങ്ങിലെ കൃഷ്ണനായി കണ്ടിട്ട് അമ്മക്ക് കൊതി തീർന്നിട്ടില്ല. ഗുരുനാഥന്റെ ധർമ്മപുത്രർക്കൊപ്പം കൃഷ്ണനായിരുന്നു കുഞ്ചുവിന്റെ വേഷം. അമ്മക്കേറ്റവും പ്രിയമേറിയ വേഷം. കളികഴിഞ്ഞ് മകനോട് യാത്ര പറഞ്ഞിറങ്ങിയ അമ്മയെ ശ്രദ്ധിച്ചു. അവർ വല്ലാതെ അവശയായതുപോലെ.. കുഞ്ചുവിന്റെ മനസ്സും പിടഞ്ഞു. എങ്ങിനെയോ അമ്മ വീട്ടിലെത്തി. അവശതയേറിയ അമ്മക്ക് കോളറ പിടിപെട്ടു.. കുഞ്ചുവിനെ ഉടനെ കാണണമെന്ന് തോന്നി, ആളെ അയച്ചു. വിവരമറിയുമ്പോൾ കുഞ്ചു പട്ടിക്കാന്തൊടി കളരിയിൽ ചൊല്ലിയാടുകയായിരുന്നു. അമ്മയുടെ വിവരമറിഞ്ഞപ്പോൾ പരിഭ്രമമായി. അപ്പോൾ തന്നെ വീട്ടിലേക്ക് തിരിച്ചു. ദുരിതങ്ങളുടെ കരിനിഴൽ മാത്രം പിൻതുടരുന്നു ! അമ്മയെ കണ്ടതും തേങ്ങലടക്കാനായില്ല. ആ മെലിഞ്ഞ് ക്ഷീണിച്ച ദേഹത്തെ കെട്ടിപ്പിടിച്ച് കരഞ്ഞു. ഉള്ളിൽ ഇരമ്പുന്ന കടലിനെ ഇനി എവിടെ ഒഴുക്കുവാൻ ! അമ്മ പൂർവ്വാധികം പരവശയായിരിക്കുന്നു. അമ്മ

യുടെ ശിരസ്സ് തന്റെ മടിയിലേക്കെടുത്തുവെച്ച് ആ തളർന്ന കണ്ണുകളിലേക്ക് നോക്കി.. മനസ്സിൽ വല്ലാത്തൊരു ആന്തൽ. മകനോട് പറയാൻ ബാക്കിവെച്ച ഒരു പാടു കാര്യങ്ങൾ ആ കണ്ണുകളിലൂടെ പറയുന്നുവോ... ഒന്നുമൊന്നും ഉരിയാടാനാവാതെ മകന്റെ മടിയിൽ കിടന്ന് എന്നേക്കുമായി ആ മിഴികളടഞ്ഞു. പച്ച വിറകുകൾ കൂട്ടിവെച്ച് ജീവിതത്തിന്റെ അടുപ്പ് കത്തിച്ച് കത്തിക്കാളുന്ന മനസ്സിനും വയറിനും വാത്സല്യത്തോടെ അന്നമൂട്ടിത്തന്ന അമ്മ ഇങ്ങിനി വരാതെ വണ്ണം യാത്രയായി എന്ന യാഥാർത്ഥ്യത്തിൽ കുഞ്ചു തരിച്ചിരുന്നു. മകനെ ഈ ഭൂമിയിൽ തനിച്ചാക്കി പോകുന്നതിന്റെ എല്ലാ വിഷമ രേഖകളും ആ മുഖത്തുണ്ടായിരുന്നില്ലേ? നിൽക്കുന്നിടത്തെ മണ്ണ് കുത്തിയൊലിച്ചു പോയിരിക്കുന്നു. മരിക്കുമ്പോഴമ്മക്ക് 68 വയസ്സായിരുന്നു. മനം കുഴഞ്ഞു കിടന്ന വേളയിൽ അമ്മയും മകനും തമ്മിലുള്ള ഗാഢബന്ധത്തിന്റെ ആഴങ്ങളിൽ നിന്നുതിർന്ന തേങ്ങലുകൾ പരന്നൊഴുകി. താങ്ങായും തണലായും കരുത്തായും നിറഞ്ഞു നിന്ന അമ്മയുടെ അവിചാരിതമായ വിടവ് കുഞ്ചുവിനെ എല്ലാതരത്തിലും തളർത്തി. മുന്നിൽ വീണ്ടും ശൂന്യതയേറുന്നു. രാത്രിയും പകലും എന്നതുപോലെ ജനനവും മരണവും നിത്യസത്യങ്ങളാണെന്ന് മെല്ലെ മെല്ലെ മനസ്സ് അംഗീകരിക്കുവാൻ തുടങ്ങി. യഥാർത്ഥ്യങ്ങളുമായി പൊരുത്തപെട്ടല്ലേ പറ്റു. അനാഥത്വം എന്നൊരു ബോധം വല്ലാതെ പൊള്ളിക്കുന്നു. അച്ഛനും, ഏട്ടനും ഉണ്ടെങ്കിലും അമ്മയോടുണ്ടായിരുന്ന ബന്ധം.. നിർവ്വചിക്കാനാവില്ല.

ഏട്ടനും മദിരാശിയിൽ നിന്നും വന്ന് അമ്മക്ക് ശേഷക്രിയകൾ ചെയ്തു. വീണ്ടും വലിയമ്മടെ മകന്റെ ആശ്രിതത്വത്തിലുള്ള ജീവിതം ഉന്തിത്തള്ളി.

സ്വയം മാറിയേ പറ്റു. അമ്മ ഉള്ളിൽ പറഞ്ഞു തരുന്നതുപോലെ. പകലുകളും രാത്രികളും പോയ്മറഞ്ഞപ്പോൾ വീണ്ടും കുഞ്ചുവിന്റെ മനസ്സിലേക്ക് കഥകളിയുടെ ചേങ്ങിലനാദങ്ങൾ ഊന്നുവടിയായെത്തി. കഥകളിയുടെ ഹിമശൈലങ്ങളെക്കുറിച്ചറിയാൻ പ്രയാണമാരംഭിച്ചു. എന്നാലും ഇടക്കൊക്കെ അമ്മയുടെ ഓർമ്മകൾ തട്ടിയുണർത്തി. നഷ്ടപ്പെടുമ്പോഴാണല്ലോ അതിന്റെ വിലയറിയുന്നത്. പഠിച്ചു വെച്ച ഒരു ശ്ലോകം എപ്പോഴും തികട്ടി വന്നു.

"ആസ്താം താ വിദീയം പ്രസൂതി സമയേ
ദുർവാരശൂല വ്യഥാ
നൈരുച്യം തനുശോഷണം മലമയീ
ശയ്യാം ച സംവൽസരീ

ഏകസ്യാപി ന ഗർഭഭാരഭരണ
ക്ലേശസ്യ യസ്യാക്ഷമോ
ദാതും നിഷ്കൃതി മുന്നതോ $f$ പി തനയ
സ്തസ്യൈ ജ്ജനന്യൈ നമഃ (ശങ്കരാചാര്യർ)

ആദിശങ്കരന്റെ അമ്മ മരണാസന്നയായിക്കിടക്കുമ്പോൾ ശങ്കരൻ അമ്മയോട് പറഞ്ഞ വരികളാണ് ഇവ. ഒരമ്മ എല്ലാ കഷ്ടതകളോടും കൂടി മക്കളെ പത്തുമാസം ഉദരത്തിൽ സന്തോഷത്തോടെ വഹി ക്കുന്നു. പുക്കിൾക്കൊടി ബന്ധത്തിലൂടെ മലത്തിലും മൂത്രത്തിലും കിടന്ന് ഒരേ ഹൃദയമിടിപ്പുമായി. ശൂലം തുളക്കുന്നതിനേക്കാൾ വേദ നയനുഭവിച്ച് പ്രസവിക്കുന്ന അമ്മയോട് ഒരു പുത്രനും പ്രത്യുപ കാരം ചെയ്ത് തന്റെ കടപ്പാട് തീർക്കാനാവില്ല.. അത്രയും ത്യാഗവും വേദനയും സഹിച്ചാണ് അമ്മമാർ മക്കൾക്ക് ജന്മം നൽകുന്നത്. അമ്മയെക്കുറിച്ച് എപ്പോഴും കുഞ്ചുവിന് ഇങ്ങിനെ തോന്നി.. സർവ്വ മാനവ ഗുണങ്ങളും തികഞ്ഞ ഉയിരിന്റെ പേരാണ് അമ്മ. അതിനോട് കിട പിടിക്കാൻ ലോകത്തൊന്നിനും സാധ്യമല്ല. അമ്മേ.. പ്രണാമം !

കുഞ്ചുവിന്റെ മുമ്പിലുള്ള ദിവസങ്ങൾ ഒച്ചിനെപ്പോലെ ഇഴഞ്ഞു നീങ്ങി. അതിജീവനത്തിന്റെ ക്രൂര യാഥാർത്ഥ്യങ്ങൾ തൊട്ടറിഞ്ഞ നിമിഷങ്ങളിൽ മുന്നോട്ടുള്ള കഥകളി പഠനത്തിന് പലരോടും യാചി ക്കുകപോലും ചെയ്യേണ്ടി വന്നു. ഒന്നുമില്ലായ്മയിൽ നിന്നു തന്നെ ജീവിതത്തിനെ ഒന്നു ക്രമപ്പെടുത്തണം. എതിർ വാഴ്‌വിന്റെ കയ്പു രുചിച്ചു തന്നെ മധുരത്തെ നേടുക. കഥകളിയുടെ ചിട്ടവട്ടങ്ങളിലേക്ക് തന്നെ മനസ്സിനെ മടക്കി കൊണ്ടുവന്നു. ആശാനൊപ്പം കളിക്കു പോകുമ്പോൾ ഇടക്ക് കിട്ടിയിരുന്ന അൽപ്പ സമ്പാദ്യം ജീവിത ത്തിന്റെ ചെറിയ ചോർച്ചകളെ മാറ്റാൻ സഹായകമായി. വായന ഇഷ്ടമായതിനാൽ പല നല്ല പുസ്തകങ്ങളും കിട്ടിയപ്പോൾ വായിച്ചു. അതൊരു ശീലമാക്കി വളർത്തിയെടുത്തു.

ഈ സമയത്ത് ചെറിയേട്ടന് തന്നോടുള്ള വിദ്വേഷം കൂടി വന്നു.. നിസ്സഹായതയിൽ നിൽക്കുമ്പോഴാണല്ലോ എതിരാളി അമ്പെയ്യുക.. ചാണക്യ തന്ത്രങ്ങളൊന്നും അറിയില്ല. എല്ലാവരേയും അകമഴിഞ്ഞ് സ്നേഹിക്കാൻ മാത്രമെ കുഞ്ചുവിനറിയു. ആവും വിധം നാട്ടുകാ രോട് ആക്ഷേപങ്ങൾ പറഞ്ഞു പരത്തി ചെറിയേട്ടനെന്ന് പറയുന്ന ഭക്ഷണ ദാതാവ്.. ജോലി ചെയ്യാതെ കഥകളി പഠിച്ചതുകൊണ്ടെന്തു ഗുണം? മെയ്യനങ്ങി ജോലി ചെയ്തു കൂടെ... അങ്ങിനെ പലവിധം..

എവിടേക്ക് തിരിഞ്ഞാലും ശകാരങ്ങളും കുത്തുവാക്കുകളും. പ്രതിക രിക്കാൻ നിവൃത്തിയില്ലല്ലൊ... കൊടുക്കുന്നവൻ ഉടമയും വാങ്ങുന്ന വൻ അടിമയും എന്ന സാമൂഹ്യ ബോധങ്ങൾ ഇനിയും മാറിയിട്ടില്ല.. സ്വന്തവും ബന്ധവുമൊന്നും അതിനൊരു വിലങ്ങുമല്ല. ഇടക്ക് കളിക്ക് പോകുമ്പോൾ കിട്ടുന്ന തുച്ഛമായ തുകയിൽനിന്നും വയ്യാതെ കിടക്കുന്ന അച്ഛന് ഒരു നേരത്തെ മരുന്നുപോലും വാങ്ങിക്കൊടുക്കാ നാവാത്ത നിർഭാഗ്യവനാണ് താനെന്ന് കുഞ്ചുവിന് തോന്നി. എല്ലാം ക്ഷമിച്ചും സഹിച്ചും തന്നെ നീങ്ങിയേ പറ്റു. മനസ്സിൽ അപകർഷ താബോധം തോന്നിയപ്പോൾ ഒരു തീരുമാനമെടുത്തു. അനദ്ധ്യായ ദിവസങ്ങളിൽ ചെറിയേട്ടന്റെ വയലിൽ പണിയെടുക്കാമെന്ന്. സൗജ ന്യമായി ഭക്ഷണം കഴിക്കുന്നു എന്നല്ലേ ആരോപണം. അഭ്യാസം കഴിഞ്ഞു ചെന്നാൽ കുഞ്ചുവിന് ഭക്ഷണം കൊടുക്കരുതെന്ന് ചെറി യേട്ടൻ വീട്ടിൽ ചട്ടം കെട്ടി. രാത്രി കുഞ്ചു വീട്ടിലെത്തുമ്പോഴേക്കും പലപ്പോഴും വാതിൽ അകത്തു നിന്നും പൂട്ടിയിട്ടുണ്ടാവും. അല്ലെ ങ്കിലും കുഞ്ചു ഭക്ഷണം ചോദിക്കാറില്ല കൊടുത്താൽ കഴിക്കും. ഈ വിവരമറിഞ്ഞ അകന്ന വകയിലെ ഒരേട്ടൻ കുഞ്ചുവിനെ അവരുടെ വീട്ടിലേക്ക് വിളിച്ച് കൊണ്ടുപോയി രാത്രി ബാക്കിവന്ന ചോറ് വെള്ള മൊഴിച്ചു വെച്ചിരുന്നതെടുത്ത് കുഞ്ചുവിന് കൊടുത്തിരുന്നു... സ്വന്തമ ല്ലെങ്കിലും ദയയുള്ളവരും ഈ ലോകത്തുണ്ടല്ലൊ. ഈയവസ്ഥകൾ നിരന്തരമായപ്പോൾ മുമ്പെടുത്ത തീരുമാനത്തിന് ആക്കം കൂട്ടി. ഇനി പാടത്തേക്കിറങ്ങുക തന്നെ.

കുഞ്ചുവിനെ കണ്ട ചാത്തനും അയ്യപ്പനും കറുപ്പനും എല്ലാം ഭയ ഭക്തി ബഹുമാനത്തോടെ നിന്നു. യാതൊരു വിധ മുൻപരിചയങ്ങളും ഇല്ലാതിരുന്നിട്ടും ചാണകക്കൊട്ടയും വെണ്ണീറും തോൽക്കെട്ടുകളും ചുമന്നും പാടത്തു പണിയെടുത്തും ചെറിയേട്ടനെ ആവുംവിധം സഹായിച്ചു. ചാത്തനും അയ്യപ്പനും കറുപ്പനുമെല്ലാം കുഞ്ചുവിന് നല്ല സുഹൃത്തുക്കളായി. കഥകളിയെപ്പറ്റി അവർക്കറിയില്ലെങ്കിലും അതൊരു വലിയ കലയാണെന്ന തോന്നലും ബഹുമാനവും അവർ ക്കുണ്ട്. ഒഴിവു കിട്ടുമ്പോൾ പ്രത്യേക ചവിട്ടും തിരിയലും ഉള്ള അവ രുടെ ചെറുമക്കളി കാണാനും കഞ്ചുവിനിഷ്ടായിരുന്നു. ഓരോ കല ക്കും അതിന്റേതായ സ്വത്വം ഉണ്ടല്ലൊ. കുഞ്ചുവിൽ നിന്നും കുഞ്ചു നായരായി വളർന്നപ്പോഴും പരസ്പരമുള്ള സൗഹൃദത്തിന് യാതൊരു ഉടവും തട്ടിയില്ല. കുഞ്ചുനായരുടെ കുടുംബത്തിലൂടേയും അവരുടെ മക്കളിലൂടേയും ആ ബന്ധം സുദൃഢമായി.

കഥകളിയഭ്യാസത്തിന്റെ ബാല്യകൗമാര ദശകളുടെ പീഡകൾ പിന്നിട്ടു. ഓരോ വേഷങ്ങളെക്കുറിച്ചും സ്വന്തമായ രീതിയിൽ നിരീ ക്ഷണങ്ങൾ നടത്തി. കഥാപാത്രങ്ങളുടെ ഉള്ളറകളിലേയ്ക്ക് പ്രവേ ശിച്ചു. ഉള്ളിൽ തളം കെട്ടി കിടന്നിരുന്ന വിഷാദാത്മകത അല്പസ്വല് പം പടിയിറങ്ങിത്തുടങ്ങി. വരണ്ട ജീവിതത്തിലേക്ക് ചില കനിവു കളുടെ ഉറവകൾ എത്തി നോക്കുന്നു. അപ്പോഴാണ് യാദൃച്ഛികമായി ഒരു പാദസരക്കിലുക്കം തൊട്ടുണർത്തിയത്. ഒരു പുതിയ സ്വപ്നം.. സ്വരം... സ്വർണ്ണച്ചിറകുകൾ വീശുന്നു.

അമ്പലമുറ്റത്തും ആൽച്ചുവട്ടിലും ഇടക്കൊക്കെ കളരിക്ക് പുറത്തും ഒരു പാവാടക്കാരി പെൺകുട്ടിയുടെ നിഴലനങ്ങി. തന്നെ പിന്തുടരുന്ന ആ ശ്രദ്ധയെ കഴിവതും അകറ്റാൻ ശ്രമിച്ചു. ആവശ്യമില്ലാത്ത ചിന്ത കളും ആശകളും ഒന്നും വേണ്ട. ആദ്യം ലക്ഷ്യം പൂർത്തീകരിക്കുക. മനസ്സ് അടിവരയിട്ട് പറഞ്ഞു. സ്വന്തമായി നിൽക്കാൻ കഴിയാത്ത വന്റെ മനസ്സിൽ പ്രണയ ചിന്തകൾ കൂടു കൂട്ടരുത്.

എത്രയൊക്കെ അകന്നു നിന്നിട്ടും അടുത്ത് വേണമെന്നൊരു മോഹം അകമേ നിറയുന്നുവോ? പരസ്പരം ഒന്നും പറഞ്ഞില്ല.. എന്നിട്ടും മനസ്സ് കടിഞ്ഞാൺ വിട്ട് പായുന്നുവോ.. ഉത്തരം കിട്ടാതെ കുഞ്ചു കുഴഞ്ഞു. ഹൃദയത്തിൽ സ്വരമുതിർക്കുന്ന രാഗതന്ത്രികൾ. ജീവിത വേദനയുടെ മുറിവ് ശമിപ്പിക്കാൻ ആത്മാർത്ഥ പ്രണയത്തിന്നാ വുമോ.. വേണ്ട, ഒന്നും ശരിയാവില്ല. തന്റെ നിജസ്ഥിതികൾ അറിയി ച്ചിട്ടും ആ പെൺകുട്ടിക്ക് ഒരു കുലുക്കവുമില്ല. അവൾ തീരുമാനി ച്ചത്രെ എന്തൊക്കെ പ്രശ്നങ്ങൾ വന്നാലും കുഞ്ചുവിനെ മാത്രമെ വിവാഹം കഴിക്കു എന്ന്. തന്നേക്കാൾ ധീരയും തന്റേടിയുമായ പെൺകുട്ടി കുഞ്ചുവിനങ്ങിനെ തോന്നി. അപരിചിതത്വം ഭാവിച്ചിട്ടും ഉള്ളിലേക്കാഴത്തിൽ ഇറങ്ങിച്ചെല്ലുന്ന പ്രണയ വേരുകൾ. ലക്ഷ്യത്തി ലുറച്ചു നിന്നിട്ടും മനസ്സിനെ മാറ്റിമറിക്കുന്ന അവസ്ഥകൾ.. വേണ്ടെന്ന് വെച്ചിട്ടും തേടിവന്ന് തന്നിലണയുന്നത് വിധിയല്ലേ?

പ്രണയത്തിന് അനുകൂലമായ യാതൊരുവിധ ചുറ്റുപാടുകളും കുഞ്ചുവിനില്ല. കുറവുകൾ ധാരാളം. പ്രായം, വരുമാനമില്ലായ്മ, അഭ്യാസകാലം കഴിയാത്ത വിദ്യാർത്ഥി.. ആളുകൾ കേട്ടാൽ പരിഹ സിക്കും. ചെറിയേട്ടനു പറഞ്ഞു നടക്കാൻ വിഷയങ്ങളാവും. ആശാനറിഞ്ഞാൽ... പക്ഷേ ചുണ്ടപ്പൂവിട്ടു ചുവപ്പിച്ച ആ ചെറുപ്പക്കാ രന്റെ കണ്ണുകളിലെ അനുരാഗം അവൾ തിരിച്ചറിഞ്ഞിരുന്നു. വന്ന

വിവാഹാലോചനകൾക്കൊന്നും അവൾ സമ്മതം മൂളിയില്ല. ആത്മാർത്ഥ പ്രണയത്തിനു മുന്നിൽ കുഞ്ചുവിന് അവസാനം മുട്ടുകുത്തേണ്ടി വന്നു. തന്നിഷ്ടപ്രകാരം ഇങ്ങിനെയൊരു വിവാഹം നടത്തിയാൽ കളിയഭ്യാസം മാത്രല്ല കഥകളി തന്നെ മുന്നോട്ടു പോകുമോ എന്തോ! കേട്ടവർ അവർക്കാവും വിധം ആക്ഷേപങ്ങൾ പറഞ്ഞു പരത്തി. ഉള്ളതും ഇല്ലാത്തതും പറഞ്ഞ് ഭാഷക്ക് എരിവും പുളിയും കൂട്ടി. വെള്ളിയുരുക്കിയൊഴിച്ചതു പോലെയുള്ള അവളുടെ പ്രണയം ഇനി കണ്ടില്ലെന്ന് നടിക്കാനാവില്ല. തന്റെ എല്ലാ പരിമിതികളും അറിഞ്ഞ് ഈ ഒന്നുമില്ലായ്മയിലേക്ക് ഇറങ്ങിവരാൻ തയ്യാറായ കുട്ടിയല്ലെ. അവളുടെ തീരുമാനത്തിനു മുന്നിൽ വീട്ടുകാർക്കും മറുമൊഴി ഉണ്ടായിരുന്നില്ല. വീട്ടുകാരും ആശാനും മറ്റു പ്രിയപ്പെട്ടവരും കുഞ്ചുവിന്റെ കൈകളിൽ അവളെ ഏൽപ്പിച്ചു. ചന്ദ്രികയിലലിഞ്ഞ ചന്ദ്രകാന്തം പോലെ. ഹൃദയാഴങ്ങളിലേക്കിറങ്ങിച്ചെന്ന ജൻമാന്തരബന്ധത്തിന്റെ ചന്ദന സുഗന്ധം. ചെറുകിടവേഷക്കാരനായിരുന്ന കരുണാകരൻ എന്ന കണാരൻ നായരുടെ മകൾ നാണിക്കുട്ടിയായിരുന്നു പ്രണയത്തിന്റെ സൗഗന്ധികം വിരിയിച്ച ആ പെൺകുട്ടി. പ്രതിസന്ധികൾ മറികടന്ന് അവൾ കുഞ്ചുവിന്റെ ജീവിത സഖിയായി.

# 4

നോവിന്റെ ഉപ്പുസ്മൃതികൾ ബാക്കിവെച്ച് അമ്മ പടിയിറങ്ങി. നിർദ്ധനനായ അച്ഛൻ പ്രായാധിക്യത്താൽ രോഗശയ്യയിൽ. ജ്യേഷ്ഠൻ മദിരാശിയിൽ കഷ്ടിച്ച് കഴിഞ്ഞുകൂടുന്നു. വാഴ്വിന്റെ ഇടവഴിയിലെ കണ്ണീരിന്റേയും പുഞ്ചിരിയുടേയും അമ്ളരസം മുന്നിലെ അനുഭവങ്ങൾക്ക് ഉറപ്പ് നല്കി. മങ്ങിക്കൊണ്ടിരിക്കുന്ന ചിരാതിലേക്ക് സ്നേഹത്തിന്റെ എണ്ണ പകർന്ന് നാണിക്കുട്ടി തിരി നീട്ടിത്തെളിയിച്ചു. ഹൃദയാകാശത്ത് ചാലുകൾ കീറിയ അപസ്വരങ്ങളെ ജീവിതസ്വരങ്ങളാക്കി മാറ്റിയെടുക്കാൻ അവൾക്ക് വേഗം തന്നെ കഴിഞ്ഞു. തന്നെ സംബന്ധിച്ച് ഒരുകുറവ് മാത്രം മാറിനിന്നു. സ്വന്തമായി വീടില്ലാത്തതിനാൽ നാണിക്കുട്ടിയുടെ വീട്ടിൽ തല്ക്കാലം താമസിക്കണം. മറ്റു നിവൃത്തിയില്ലെങ്കിൽ മുമ്പിലുള്ള വഴി സ്വീകരിക്കുക. അല്ലാതെന്തു ചെയ്യാൻ ! ഭാര്യയുടെ മാതാപിതാക്കളും മൂന്ന് സഹോദരങ്ങളുമടങ്ങുന്ന കുടുംബത്തിലെ മൂത്ത മകനായി നാണിക്കുട്ടിയുടെ അച്ഛനമ്മമാർ തന്നെ അംഗീകരിച്ചു. ജീവിതത്തിന്റെ രണ്ടാം ഘട്ടം അവിടെ തുടങ്ങുന്നു.

വിവാഹാനന്തരവും കഥകളി ക്ലാസ്സിലെ വിദ്യാർത്ഥി അഭ്യാസം ആരംഭിച്ചു. ഇടക്കൊക്കെ കളി യോഗങ്ങളുടെ നേതൃത്വത്തിലുള്ള കളികൾക്കും പോയി. നായരമ്പലത്ത് ഗോവിന്ദക്കുറുപ്പ്, ഏഴിക്കര ഗോപാലപ്പണിക്കർ, കാവുങ്കൽ ശങ്കരപ്പണിക്കർ, കുതിരവട്ടത്ത് ശങ്കരൻ തമ്പാൻ, വെങ്കിച്ചൻ സ്വാമി എന്നിവരുടെ കളിയോഗങ്ങളിലൂടെ ഇടത്തരത്തോടൊപ്പം ആദ്യാവസാനവേഷങ്ങളും ഇടയ്ക്കെല്ലാം കെട്ടിത്തുടങ്ങി.

പല വേഷങ്ങളിലൂടെ മനസ്സും ശരീരവും കടന്നുപോയപ്പോൾ നായകവേഷങ്ങളിലേക്കും മെല്ലെ ചുവടുകൾ വെച്ചുതുടങ്ങി. അതിനുള്ള ഒരു ധൈര്യവും ഉള്ളിലുറച്ചു. പലപ്പോഴായി ദിവസങ്ങൾ നീണ്ടുനില്ക്കുന്ന കളിയരങ്ങിലൂടെ സങ്കേതബദ്ധമായ കഥകളിയുടെ പുതിയ തലങ്ങളെക്കുറിച്ചറിയുവാനുള്ള ശ്രമങ്ങൾ നടത്തി. ശിക്ഷണം കൊണ്ടും അഭ്യാസം കൊണ്ടും സ്ഫുടം ചെയ്തെടുത്ത ചടുലവും

ബലിഷ്ഠവുമായ കയ്യും മെയ്യും മുഖവും കണ്ണും സമ്മേളിച്ച ഒരു കഥകളിക്കാരന്റെ ഉറച്ച ശരീരഭാഷയും കുഞ്ചുനായരിൽ തെളിഞ്ഞു തുടങ്ങി. ഇച്ഛാശക്തിയും സ്ഥിരോത്സാഹവും കർമ്മബോധവും ഉണ്ടെങ്കിൽ മാത്രമേ അരങ്ങിലെ അനിതരസാധാരണക്കാരനായ ഒരു നടനാവാൻ കഴിയു. പുലർച്ചെയുള്ള മെയ്സാധകം, ചവുട്ടിയുഴിച്ചിൽ, ചൊല്ലിയാട്ടം, അഭിനയക്ളാസ്സുകൾ, എല്ലാം ചേർന്ന് ഒരു പരിപൂർണ്ണ നടനിലേക്കുള്ള തീവ്രപരിശ്രമത്തിന്റെ വിനാഴികകളിൽ മനസ്സ് മറ്റൊന്നിലും വ്യാപരിച്ചില്ല.

ഇതിഹാസങ്ങളെ കേന്ദ്രീകരിച്ചാണു് കഥകളിയിലെ ആട്ടക്കഥാരചനകൾ. ചിലതൊക്കെ അങ്ങനെ അല്ലാതേയും ഉണ്ടു്. ഇന്ന് പല വിഷയങ്ങളും കാലത്തിന്നനുസരിച്ച് ആട്ടക്കഥകളായി ചിട്ടപ്പെടുത്തുന്നുമുണ്ട്. ഭരതമുനിയുടെ നാട്യശാസ്ത്രത്തിലധിഷ്ഠിതമായ നാട്യധർമ്മിക്കനുസരിച്ചാണല്ലൊ കഥകളിയിലെ അഭിനയസമ്പ്രദായം. സംസ്കൃത നാടകമായിരുന്ന കൂടിയാട്ടത്തിൽ നിന്നും ആദ്യകാലത്ത് അഭിനയക്രമങ്ങളും വേഷവും സ്വീകരിച്ചെങ്കിലും പിന്നീട് കഥകളിയുടെ നവോത്ഥാനകാലത്തേക്ക് പുതിയ പരിഷ്ക്കരണങ്ങൾ വരുത്തി. കഥകളിയിൽ നവഭാവുകത്വപരിണാമങ്ങൾ തന്നെ സംഭവിച്ചു. ആംഗികം, വാചികം, ആഹാര്യം, സാത്വികം എന്നിങ്ങനെ ചതുർവിധാഭിനയരീതിയിൽ പച്ച, കത്തി, താടി, മിനുക്ക് തുടങ്ങിയ കഥാപാത്രവേഷങ്ങളെ രംഗത്തവതരിപ്പിക്കുന്നു. പച്ച, മിനുക്ക് എന്നിവ സാത്വികതയേയും കത്തി, താടി, കരി എന്നിവ രാജസ താമസഭാവങ്ങളേയും പ്രതിനിധാനം ചെയ്യുന്നു. താടിയിൽ വെള്ളത്താടിയും ചുവന്ന താടിയും ഉണ്ട്. ഹനുമാനു് വെള്ളത്താടിയും ബാലി, സുഗ്രീവൻ, ദുശ്ശാസനൻ തുടങ്ങിയ കഥാപാത്രങ്ങൾക്ക് ചുവന്ന താടിയും സ്വീകരിക്കുന്നു. ചിലപ്പോൾ പക്ഷിമൃഗാദികളും ചില കഥകളിൽ കാണാം. അവക്ക് പ്രത്യേക വേഷവിധാനങ്ങൾ ഉപയോഗിക്കുന്നു. അതിമാനുഷികതയുടെ പ്രതീകങ്ങളാണു് മിക്ക കഥാപാത്രങ്ങളും. ഇങ്ങനെ കഥകളിയുടെ അഭിനയം, നൃത്തസങ്കേതങ്ങൾ, സംഗീതം, എന്നു വേണ്ട കളിവിളക്ക്, തിരശ്ശീല, അണിയറച്ചട്ടങ്ങൾ തുടങ്ങി എല്ലാ വിഭാഗത്തെക്കുറിച്ചും കുഞ്ചുനായർ സമഗ്രമായ ഒരറിവ് സമ്പാദിച്ചു. ഈ കാലയളവിൽ പ്രധാനമായും കല്യാണസൗഗന്ധികത്തിലെ ഭീമൻ, രുഗ്മിണീസ്വയംവരം, സന്താനഗോപാലം, സുഭദ്രാഹരണം തുടങ്ങിയ കഥകളിലെ ഉത്തരൻ, കൃഷ്ണൻ, ബൃഹന്ദള, ദക്ഷയാഗത്തിലെ ആദ്യത്തേയും ചിലപ്പോൾ രണ്ടാംഘട്ടത്തിലേയും

ദക്ഷൻ സുഭദ്രാഹരണത്തിൽ അർജ്ജുനൻ, ബകവധത്തിൽ ഭീമൻ, നളചരിതം രണ്ടാംദിവസത്തിൽ പുഷ്ക്കരൻ തുടങ്ങിയ പച്ച വേഷ ങ്ങളും സ്ഥിരമായി കെട്ടി. കൂടാതെ ഉത്തരാസ്വയംവരം, ദുര്യോധന വധം എന്നിവയിലെ ദുര്യോധനൻ, ചെറിയ നരകാസുരൻ, ശിശു പാലൻ അപൂർവ്വമായി ബാലിവിജയത്തിലേയും തോരണയുദ്ധത്തി ലേയും രാവണൻ തുടങ്ങിയ വേഷങ്ങളും കെട്ടി. അപ്പോഴേക്കും 26 വയസ്സായിരുന്നു. കഥകളിരംഗത്ത് പിടിച്ചുനില്ക്കാനുള്ള സ്ഥൈ ര്യവും ആർജ്ജവവും കുഞ്ചുനായർ നേടി. ചില കളിയോഗങ്ങളുടെ സഹായത്താൽ കുടുംബജീവിതവും സ്വച്ഛമായി നീങ്ങി.

കുഞ്ചുനായരുടെ 8–ാം വർഷ അഭ്യാസക്കാലത്തായിരുന്നു രാവുണ്ണി മേനോനാശാനെ കലാമണ്ഡലത്തിലെ അധ്യാപനത്തിനു ക്ഷണിക്കു ന്നത്. മണക്കുളം മുകുന്ദരാജയുടെ ഉടമസ്ഥതയിലുള്ള തൃശൂരിന്നടു ത്തുള്ള മുളംകുന്നത്തുകാവിന്നടുത്ത് അമ്പലപുരത്തുള്ള ശ്രീനി വാസം ബംഗ്ളാവിലായിരുന്നു കേരളകലാമണ്ഡലം ആദ്യം നടത്തി യിരുന്നത്. മഹാകവി വള്ളത്തോളിന്റേയും മുകുന്ദരാജയുടെയും സാരഥ്യത്തിൽ.. ഏതു കളരിയിൽ പഠിപ്പിക്കുകയാണെങ്കിലും ഏതെ ങ്കിലും തരത്തിലുള്ള അഹിതങ്ങൾ സംഭവിച്ചാൽ പിന്നെ അവിടെ ജോലി തുടരാൻ രാമുണ്ണിമേനോൻ താല്പര്യപ്പെട്ടിരുന്നില്ല. തന്റെ പ്രിയ ശിഷ്യർക്കു മുമ്പിൽ മാത്രമേ അഭിപ്രായത്തിന്നല്പം അയവു വരുത്തുകയുള്ളു. ഗുരുനാഥൻ അമ്പലപുരത്തേക്ക് പോയപ്പോൾ കുഞ്ചുനായരും കൂടെ പോയി. ആ മഹാന്റെയടുത്ത് തുടർന്നും പഠിക്കാനുള്ള ത്വരതന്നെയാണതിനു പ്രേരിപ്പിച്ചതും. മലയാളസാഹി ത്യത്തിൽ അതിവിപുലമായ കാവ്യലോകം വിരചിച്ച മഹാകവി വള്ളത്തോളിനെ അവിടെ വെച്ച് പരിചയപ്പെട്ടു. സാഹിത്യത്തിനോടും താൽപ്പര്യമുള്ളതിനാൽ വള്ളത്തോൾക്കവിതകളിലും മനസ്സാകുന്ന തോണി തുഴഞ്ഞിട്ടുണ്ട്. മഹാകാവ്യങ്ങളിലൂടേയും ഖണ്ഡകാവ്യങ്ങ ളിലൂടേയും ആട്ടക്കഥാ സാഹിത്യത്തിലൂടേയും തൂലിക സഞ്ചരിച്ച ആ കാവ്യ പ്രതിഭയെ അത്ഭുതാദരവോടെ കണ്ടു. കഥകളിക്കും മറ്റു കലകൾക്കും സാഹിത്യത്തിനും വേണ്ടി ഉഴിഞ്ഞുവെച്ച ജീവിതം. ആയുർവ്വേദത്തിലും അദ്ദേഹത്തിന്റെ അറിവ് മോശമായിരുന്നില്ല. പുരാണേതിഹാസങ്ങളിലൂടെ പാടി പതം വരുത്തിയ വള്ളത്തോ ളിന്റെ മനസ്സ് ക്ലാസിക്ക് പ്രവണതകളിൽ മാത്രം ഒതുങ്ങുന്നതായിരു ന്നില്ല. പരിവർത്തനത്തിന്റെ ചലനങ്ങളുമായി ഇണങ്ങിച്ചേരാനുള്ള മനസ്സിന്റെ കഴിവാണ് ദേശീയത മുറ്റി നിൽക്കുന്ന പല കവിതകളും

സൂചിപ്പിക്കുന്നത്. നിസ്തന്ദ്രമായ കാവ്യോപാസനയിലൂടെ സമൂഹ നിഷ്ഠമായ ഒരു ജീവിതവീക്ഷണം കവിതയിലെ ജീവനായിരുന്നു. വള്ളത്തോളിന്റെ സാന്നിധ്യത്തിൽ സാഹിത്യമഞ്ജരിയുടെ താളു കളിലൂടെ കടന്നുപോയ സന്ദർഭങ്ങൾക്കിപ്പോൾ ഏറെ മിഴിവ് തോന്നി. ഭാവാത്മകതയുടെ ചാരുതയും മിടിപ്പും ഒന്നിനൊന്നോട് ചേർന്നു നിൽക്കുന്ന കവിതകൾ. സർവ്വമാനവന്റേയും വിചാര വികാ രങ്ങളിലൂടെ ദൈവികതൾക്കുപോലും മാനുഷിക ഭാവം നൽകി സാധാരണക്കാരന്റെ ചിത്തവൃത്തികളിലേക്ക് എഴുത്തിനെ തിരിച്ചു വിട്ടു. ആദർശം എഴുത്തിലെന്നതുപോലെ ജീവിതത്തിലും പകർ ത്തിയ മഹാശയന്റെ സവിധത്തിലെത്തിയിരിക്കുന്നു.

കവളപ്പാറ നാരായണൻ നായർ, കുഞ്ചുക്കുറുപ്പ്, കോപ്പൻ നായർ, എന്നിവരും അന്നവിടുത്തെ ആശാന്മാരായിരുന്നു. കഥകളിയുടെ ആദ്യപാഠങ്ങൾ നല്കിയ കോപ്പൻ നായരുടെ സ്നേഹവാത്സല്യ സമീപനങ്ങൾ വീണ്ടും കുഞ്ചുനായർക്കനുഭവിക്കാനായി. അദ്ദേഹ ത്തിന്റെ മകൻ പിന്നീട് ചുവന്ന താടിയിൽ പ്രശസ്തനായ നാണു നായരുമായുള്ള കുഞ്ചുനായരുടെ സൗഹൃദം തുടങ്ങിയത് ആ കളരിയിൽ വെച്ചായിരുന്നു.

കല്യാണസൗഗന്ധികത്തിലെ ഭീമൻ ആശാന്റെ നിർദ്ദേശാനുസരണം ആദ്യം ചെയ്തത് കവളപ്പാറ നാരായണനാശാന്റെ ഹനുമാനൊപ്പ മായിരുന്നു. പിന്നീട് വാഴേങ്കട മുതൽ പല കളിയരങ്ങുകളിലൂടെ വിഖ്യാതകഥാപാത്രങ്ങളുടെ മനസ്സു വായിച്ച് പരകായപ്രവേശങ്ങൾ നടന്നു. 1933 നവംബർ 15ഓടു കൂടി അഭ്യാസം പൂർത്തിയായി. ആചാ ര്യമുഖത്തു നിന്നും പഠിക്കേണ്ടതെല്ലാം കൃത്യമായി പഠിച്ചെടുത്തെ ങ്കിലും കൂടുതൽ കൂടുതൽ അറിയാനുള്ള ആന്തരികതൃഷ്ണയും ഒപ്പം വളർന്നു. അണിയറയും അരങ്ങും നടനും തമ്മിലുള്ള ഒരു പാരസ്പര്യം ഉടലെടുക്കുവാൻ തുടങ്ങി. അതുവരെ നടന്നെത്തിയ കാലവർഷങ്ങൾ, ഗ്രീഷ്മം, ഹേമന്തം, ശിശിരം തുടങ്ങിയ ഋതുക്കൾ വന്നു ചൊല്ലിത്തന്ന പാഠങ്ങൾ അനന്തരകാലജീവിതത്തിനു മുതൽ ക്കൂട്ടാവുകയായിരുന്നു.

സൂക്ഷ്മമായ നിരീക്ഷണത്തിന്റേയും അവബോധത്തിന്റേയും ശക്ത മായ ആവിഷ്ക്കാരമാണു് കല. പഞ്ചേന്ദ്രിയങ്ങൾ വഴി മനസ്സിനു സഞ്ചയിച്ചുകിട്ടുന്ന ധവള സംസ്ക്കാരത്തിന്റെ ബോധമേഖലയിലെ ചാലകബിന്ദുവാണു അവബോധം. ഏതിലും സ്ഥൂലതയും സൂക്ഷ്മ തയും ഉണ്ട്. അതു കലയിലും ഉണ്ട്. കല കേവലം പ്രകടനമാകു

മ്പോൾ സ്ഥൂലതയേറുന്നു. അവബോധത്തിന്റെ സൂക്ഷ്മതലം പ്രവർത്തിക്കുമ്പോഴാണ് കല ചൈതന്യത്തോടെ പ്രതിസ്പന്ദിക്കുന്നത്. ഏകാഗ്രമായ ധ്യാനമാണ് കലാസൃഷ്ടിയിലേക്ക് നയിക്കുന്നത്. ഈയൊരു അവബോധം ശക്തമാകുമ്പോൾ കല ഉദാത്തമാകുന്നു. അശക്തമാകുമ്പോൾ തനിമ നഷ്ടപ്പെടുന്നു. അഭിനേതാവിന്റെ അഭിനയപൂർണ്ണത്വം സിദ്ധമാകുന്നതിന് ആസ്വാദകപക്ഷത്തു നിന്നുമുള്ള അനുഭൂതി കൂടി കലരേണ്ടതുണ്ട്. ആവിഷ്ക്കാരവും അനുഭൂതിയും സ്വയം പ്രേരിതവും സ്വച്ഛന്ദവും ആകുമ്പോൾ കല പൂർണ്ണത കൈവരിക്കുന്നു. കലയുടെ ഈ രസതന്ത്രം മനസ്സിലാക്കിയ കുഞ്ചുനായർ കഥകളിയുടെ സൂക്ഷ്മതലങ്ങളെകുറിച്ച് ബൗദ്ധികവ്യായാമങ്ങൾ നടത്തി. പദങ്ങളിലെ സാഹിത്യത്തിന്റെ അകക്കാമ്പുവരെ അറിയാനുള്ള ഒരു നിരീക്ഷണപടുത്വം അദ്ദേഹം സ്വായത്തമാക്കി. കഥകളിയിൽ മാത്രം മുഴുകിയ മനസ്സുമായി നീങ്ങി.

രാവുണ്ണിമേനോനാശാൻ ആദ്യം കലാമണ്ഡലത്തിൽ അദ്ധ്യാപകനായി കുറച്ചു കാലമേ ഉണ്ടായിരുന്നുള്ളു. രണ്ടാമതും അദ്ദേഹം കലാമണ്ഡലത്തിലെ പ്രധാന അദ്ധ്യാപകനായി എത്തി. ആ സമയത്ത് കുഞ്ചുനായരെയാണ് മഹാകവി കലാമണ്ഡലത്തിലെ രണ്ടാമത്തെ അദ്ധ്യാപകനായി നിയമിച്ചത്. 1936 ജൂൺ മുതൽ മൂന്നു കൊല്ലക്കാലം കലാമണ്ഡലത്തിൽ പഠിപ്പിച്ചു. കഥകളി വിദ്യാർത്ഥികളെ ഉഴിയുക, ആശാനില്ലാത്തയവസരത്തിൽ ക്ളാസ്സെടുക്കുക, വിദേശീയരും അന്യ സംസ്ഥാനത്ത് നിന്നെത്തിയവരുമായ ശിഷ്യരെ പഠിപ്പിക്കുക തുടങ്ങിയവയായിരുന്നു ഉത്തരവാദിത്വങ്ങൾ. ആദ്യ കൊല്ലം ചിലവ് കഴിഞ്ഞ് മാസം അഞ്ചു രൂപയും രണ്ടാം കൊല്ലം മുതൽ ഏഴുരൂപയുമായിരുന്നു ശമ്പളം. ശമ്പളമൊന്നും കണക്കാക്കിയില്ല. ഒരു ലക്ഷ്യസ്ഥാനത്തെത്തിയിരിക്കുന്നു. ചെറിയ വരുമാനത്തിലൂടെ ജീവിതവും അൽപ്പാൽപ്പമായി പച്ച പിടിക്കുന്നുണ്ട്. അപ്പോഴാണു് ജീവിതത്തിലും ചില കിളിക്കൊഞ്ചലുകൾ... ഒരു മകന്റെ അച്ഛനായിരിക്കുന്നു. മകൻ ജനാർദ്ദനന്റെ. കുട്ടി ജനിച്ചതോടുകൂടി ഒരു കുടുംബനാഥനായിരിക്കുന്നു. മകന്റെ കളികളിലും ചിരികളിലും വീട്ടിലുള്ള സമയം പോയതറിഞ്ഞില്ല. പിടിമുറുക്കിയിരുന്ന അരക്ഷിതത്വം, അനാഥത്വം എന്ന ബോധങ്ങളെല്ലാം തീർത്തും വിട്ടുമാറി. തന്നെ സ്നേഹിക്കുന്ന കുടുംബം, താൻ സ്നേഹിക്കുന്ന കഥകളി... ആഗ്രഹിച്ചതെല്ലാം ഇപ്പോൾ കൈനീട്ടാവുന്ന അകലത്തിൽ.. ഇതെന്നും കാത്തുരക്ഷിക്കണെ ...അകമേ പ്രാർത്ഥിച്ചു. എന്നും

ഇരുട്ടു മാത്രമല്ലല്ലൊ മറുപുറം പുതിയ സൂര്യവെളിച്ചങ്ങളും ഉണ്ട്.

ഒരു കലാസ്ഥാപനം നടത്തിക്കൊണ്ടുപോകുക, അവിടെയുള്ള അദ്ധ്യാപകർക്ക് കൃത്യമായി ശമ്പളംകൊടുക്കുക എന്നെല്ലാം അക്കാലത്തെ സംബന്ധിച്ച് ഏറെ ക്ലേശപൂർണ്ണമായിരുന്നു. ഈയൊരവസ്ഥ മഹാകവി വള്ളത്തോളും നേരിട്ടിരുന്നു. കലാമണ്ഡലത്തെ പിടിച്ചു നിർത്താൻ നന്നേ ബുദ്ധിമുട്ടി. എന്നാലും അന്യമാകുന്ന സംസ്ക്കാരങ്ങൾ പ്രതിഫലിപ്പിക്കുന്ന കലയേയും കലാകാരന്മാരെയും പ്രോത്സാഹിപ്പിക്കുക എന്നൊരു സദുദ്ദേശ്യത്തിൽ ഏതു വിധേനയും അദ്ദേഹം തന്റെ കൃത്യങ്ങൾ തുടർന്നു. പക്ഷെ പല ആശാന്മാർക്കും വരുമാനം ബുദ്ധിമുട്ടായപ്പോൾ പലരും അവിടം വിട്ടുപോയി. കുഞ്ചുനായരേയും അതു ബാധിച്ചു അതിനാൽ അദ്ദേഹവും തൽക്കാലം കലാമണ്ഡലം വിട്ടുപോയി. ആ അവസരത്തിലാണ് കേരളത്തിൽ കൂടാതെ അന്യദേശങ്ങളിലും കഥകളി പഠിപ്പിക്കാൻ പോയത്. മംഗലാപുരം, വിജയനഗരം, കർണൽ, ഊട്ടി ബാംഗ്ളൂർ, കോയമ്പത്തൂർ, മദിരാശി, കൊല്ക്കത്ത ഹൈദരാബാദ്, ബോംബെ, ഡൽഹി തുടങ്ങിയ സ്ഥലങ്ങളിലൊക്കെ ക്ളാസ്സെടുത്തു. കേരളത്തിൽ തിരുവനന്തപുരം, പാറശ്ശേരി, തൃശൂർ, തൂത സ്വന്തം ദേശമായ വാഴേങ്കട എന്നിവിടങ്ങളിലും ധാരാളം ശിഷ്യന്മാരുണ്ടായി. തികച്ചും ഗുരുകുല സമ്പ്രാദയത്തിൽ തന്നെയായിരുന്നു ശിക്ഷണരീതി. നല്ലൊരു വിദേശീയ ശിഷ്യസമ്പത്ത് കുഞ്ചുനായർക്കുണ്ട്. അവരിൽ ചിലരെ ഇവിടെ കുറിക്കുന്നു. ചിമ്മൻഷേട്ട്, ഛബിർദാസ്, പ്രവീൺ കുമാർ, യോഗേന്ദ്ര ദേശായ്, രാജ്കോട്ടിലെ ഒരു രാജാവിന്റെ മകനും ഡൽഹിയിലെ പ്രശസ്ത ഇന്ത്യൻ റിവൈവൽ ഗ്രൂപ്പിന്റെ സ്ഥാപകനും ഡയറക്ടറുമായ മനുമോഡി, ശശികാന്ത്, കൃഷ്ണമൂർത്തി, പ്രസാദ് മല്ലിഘലാട്, റാം റാവു, ശ്രീനിവാസ്, സോഹൻ ലാൽ, മനുകാന്ത് പട്ടേൽ, ദർബാർ യോഗേന്ദ്ര ദേശായ്, നവീൻ ദേശായ്, ശരത്കുമാർ, പഞ്ചാൽ, ധർമ്മസിംഗ്, നാഥുഭായ്, പഹാഡ്, ചിമ്മൽ ആചാരി, ജൻസിംഗ്, രത്നം, ശാന്താറാവു (സിനിമാസംവിധായകൻ), വീണ നയന, കാന്താ ജാവേരി സിസ്റ്റേഴ്സ് (പ്രശസ്ത മണിപ്പൂരി നർത്തകർ), തിമ്മേരി, നളിനി, ധീമതി, പ്യൂർഫൽ, ലൂയിസ്, ലൈറ്റ് ഫൂട്ട്, തുടങ്ങിയവരുടെ ഒരു നിര തന്നെയുണ്ടായിരുന്നു. കഥകളിയുടെ പ്രസക്തി തന്നിലൂടേയും ശിഷ്യരിലൂടേയും കേരളത്തിനകത്തും പുറത്തും ഒരു പോലെ പ്രചരിപ്പിച്ചു.

ഇതിനിടയിൽ രണ്ടാമതൊരു പുത്രൻ കൂടി ജനിച്ചു. വിജയൻ. കൂടു

തൽ ഉത്തരവാദിത്വങ്ങൾ ഏറ്റെടുത്ത കാലം. ഒരു നടനെന്ന നിലക്കും അദ്ധ്യാപകൻ എന്ന നിലക്കും ഉള്ള വളർച്ചയുടെ പടവുകൾ മുന്നിൽ. കഥകളിയുടെ തിരക്കിൽ നാണിക്കുട്ടി ഒരിക്കലും ബുദ്ധി മുട്ടിച്ചില്ല. എല്ലാം അറിഞ്ഞും കണ്ടും ചെയ്തു.

അറിവും പ്രയോഗക്ഷമതയും ഒന്നിക്കുമ്പോഴാണ് ആചാര്യപദവിയി ലേക്കുയരുന്നത്. അരങ്ങിൽ നില്ക്കുന്ന നടൻ കാണികളുടെ ഹൃദ യവികാരങ്ങളുമായി ഭാവസാധർമ്മ്യം പുലർത്താൻ കെൽപ്പുള്ളവനാ യിത്തീരണം. ആ വൈഭവവും കുഞ്ചുനായരിൽ വന്നുചേർന്നു. ജീവി തമിങ്ങനെ താളനിബദ്ധമായി ഒഴുകുമ്പോഴായിരുന്നു വീണ്ടും ചില ഹൃദയവേദനകൾ സമ്മാനിച്ചുകൊണ്ടു വിധിയുടെ വരവ്. രോഗശയ്യ യിലായിരുന്ന അച്ഛനും, മദിരാശിയിൽ ജോലി ചെയ്തിരുന്ന ജ്യേഷ്ഠനും അകാലത്തിൽ മരിച്ചു. എല്ലാം ഒന്നു കലങ്ങിത്തെളിഞ്ഞ പ്പോഴായിരുന്നു ശാന്തമായ കുളത്തിലെന്നതുപോലെ വീണ്ടും ഹൃദ യത്തിൽ നോവിന്റെ കല്ലുകൾ വന്നുവീണത്. എല്ലാറ്റിനോടും സമര സപ്പെട്ടു തന്നെ നീങ്ങേണ്ടിയിരിക്കുന്നു. സുഖവും ദുഃഖവും ഒരു പോലെ ഏറ്റെടുക്കുക. അല്ലെങ്കിൽ തന്നെ ഒന്നും ശാശ്വതമല്ലല്ലോ. ജീവിതത്തെ മുന്നോട്ടു നയിക്കാൻ പല ന്യായങ്ങളും കണ്ടെത്തി. അതിജീവനത്തിന്റെ വാൾപ്പയറ്റുകളിൽ തോൽക്കരുത്. ഭാവിയിലെ വലിയ നടനാവാനുള്ള കാലത്തിന്റെ തേച്ചുമിനുക്കലാവാം ഈ അനുഭവങ്ങളുടെ പേമാരി !

ഈയവസരത്തിൽ കുഞ്ചുനായരെ തേടി നിരവധി ആരാധകരെത്തി. മദ്ധ്യമലയാളത്തിൽ കുഞ്ചുനായരെന്ന യുവനടന്റെ പ്രതിഭാവിശേഷം ഒരു പുതിയ അരങ്ങനുഭവം തീർത്തു. ആ കാലത്ത് തന്നെ തെക്കൻ കേരളത്തിൽ കുഞ്ചുനായർക്കൊപ്പം വളരുന്ന നടനായിരുന്നു കലാ മണ്ഡലം കൃഷ്ണൻ നായർ. രണ്ടു പേരുടെയും ജീവിതത്തിലും പല സമാനതകളുമുണ്ടായിരുന്നു. രണ്ടുപേരും പച്ചവേഷത്തിലും മിനു ക്കിലും മികവു പുലർത്തി. കൃഷ്ണൻ നായരുമായി സുദൃഢമായ സൗഹൃദവും ഉണ്ടായിരുന്നു.

ഇക്കാലത്താണ് കഥകളിപരിപാടിയുമായി കൊൽക്കത്ത ശാന്തിനി കേതനിലേക്ക് യാത്ര തിരിച്ചത്. വിശ്വമഹാകവിയുടെ ഗീതാഞ്ജലി ധാരാളം വായിച്ചിട്ടുണ്ട്. സാഹിത്യത്തിലെ എല്ലാ മേഖലകളിലും അതീവ നൈപുണ്യത്തോടെ യാത്ര ചെയ്ത ഋഷിതുല്യനായ കവി. പ്രഭാതഗീതങ്ങളുടെ ആത്മാവും അവയിലനാവൃതമായിട്ടുള്ള ലോക ത്തെക്കുറിച്ചുള്ള അഭിദർശനവും കവിതകളിൽ ആഴത്തിൽ പതിപ്പിച്ച

കവി. അപൂർണ്ണതയിൽ പൂർണ്ണതയെ കാണുന്ന ദാർശനിക കാഴ്ച്ചപ്പാടുകൾ തന്റെ ജീവിതത്തിൽ പലയവസരങ്ങളിലും സഹായകമായിട്ടുണ്ട്. സാഹിത്യത്തിനും കലയ്ക്കും വേണ്ടി അദ്ദേഹത്തിന്റെ ശ്രമഫലമായുണ്ടായ വിശ്വഭാരതിയിലേക്കുള്ള യാത്ര ഒരു തീർത്ഥാടനതുല്യം. കഥകളിയെന്ന അമൂല്യമായ കല നിമിത്തം തനിക്കും ആ കവീശ്വരനു മുന്നിൽ പ്രണാമമർപ്പിക്കാനായല്ലൊ. നഭശ്ച്ചരഗോളം പോലെ തിളങ്ങുന്ന ആ കണ്ണുകളിലെ ശക്തിവിശേഷം അടുത്തു നിന്ന് കണ്ടറിയുക എന്നതു തന്നെ മഹാഭാഗ്യമല്ലെ. ശാന്തിയുടെ അനന്തസാഗരത്തെക്കുറിച്ചെഴുതുമ്പോഴും ആ യാത്രയും മനസ്സും കവിക്കെപ്പോഴും പ്രക്ഷുബ്ദ്ധമായിരുന്നില്ലേ. ജീവിതത്തിലും നിരന്തരം കടുത്ത വേദനകൾ നിറഞ്ഞിരുന്നുയെന്നും കേട്ടിട്ടുണ്ട്. എഴുത്തുകാർ, കലാകാരന്മാർ ഒക്കെ എപ്പോഴും പ്രക്ഷുബ്ദ്ധമായ അന്തരീക്ഷത്തിലൂടെ കടന്നു പോകുന്നു. ആ വിഹ്വലതയും, അന്തഃസംഘർഷങ്ങളും തന്നെയാണു് അവരുടെ ഉദാത്തമായ കലാസൃഷ്ടികളും കഥാപാത്രങ്ങളുമൊക്കെയായി ജന്മം കൊള്ളുന്നത്. കർമ്മബന്ധങ്ങളിലൂടെ ഏറ്റവും നിസ്സാരസ്വരങ്ങൾ പോലും മഹാസംഗീതത്തിൽ വിലയം പ്രാപിക്കുന്നുവെന്ന് കവി എഴുതുന്നു.

“വേദന ബാധിച്ച ഭൂമിയുടെ
പ്രാർത്ഥന കേൾക്കുക
മഹാവിപിനങ്ങളിൽ
പക്ഷികൾ ഇനിയും പാടട്ടെ (ടാഗോർ)

വേദന ബാധിച്ച ഭൂമിയുടെ ആഴങ്ങളിൽ നിന്നുയരുന്നവയാണ് പ്രാർത്ഥനകൾ. കാടിന്റെ നിബിഢമായ സമൃദ്ധിയിൽ നിന്നും പക്ഷികൾ സ്വതന്ത്രരായി പാടട്ടെ. മഹാകവിയുടെ വരികൾ പലതും താന്റെ ജീവിതവുമായി അഭേദ്യബന്ധമുള്ളതുപോലെ കുഞ്ചുനായർക്ക് തോന്നി. ദർശനവും, ആത്മീയതയും, ജീവിതവും ഇങ്ങിനെ പലതലങ്ങളിലൂടെ മനസ്സും ഊളിയിട്ടു. രബീന്ദ്രസംഗീതത്തിന്റെ ശീലുകളിൽ ഉണരുകയും ഉറങ്ങുകയും ചെയ്യുന്ന ശാന്തിനികേതനിലെ കാറ്റിനുപോലും അപാരമായ ശാന്തത. മനസ്സിലെ തിരയിളക്കങ്ങളിൽ സ്വയം മറന്നു പോയി. തെരുവോരങ്ങളിൽ നിന്നും കേൾക്കുന്ന ബാവുൽഗായകരുടെ നാടോടിപ്പാട്ടുകൾ. മണ്ണിനെ ത്രസിപ്പിക്കുന്ന നൃത്തച്ചുവടുകൾ. എല്ലാം ഓരോ ചിന്തകളിലേക്ക് നയിച്ചു. അവിടുത്തെ കളി കഴിഞ്ഞപ്പോൾ ആ മഹാനുഭാവനെ ചെന്നു കണ്ടു. അദ്ദേഹത്തിൽ നിന്നും ലഭിച്ച അനുഗ്രഹം. കഥകളിയരങ്ങിലെ ആദ്യത്തെ കീർത്തിമുദ്ര.

പിന്നീട് കാലങ്ങൾക്കുശേഷം ടാഗോറിന്റെ “ശ്യാമ” എന്ന കൃതിക്കും നളചരിതം നാലാം ദിവസത്തെ കഥയ്ക്കും എവിടെയൊക്കെയോ ചില ഇഴയടുപ്പങ്ങൾ തോന്നി. എൻ.വി കൃഷ്ണവാരിയർ ടാഗോറിന്റെ “ചിത്രാംഗദ” ആട്ടക്കഥയായി ചിട്ടപ്പെടുത്തുവാൻ കുഞ്ചുനായരുടെ സഹായം ആവശ്യപ്പെട്ടിട്ടുണ്ട്. അതിലെ അർജ്ജുനനായി വേഷവും കെട്ടി. മഹാകവിയുടെ അനുഗ്രഹം അല്ലാതെ മറ്റൊന്നില്ല പറയുവാൻ. ടാഗോറുമായുള്ള കൂടിക്കാഴ്ച്ച കുഞ്ചുനായരെ സംബന്ധിച്ച് അപ്രതീക്ഷിതവും  അവിസ്മരണീയവുമായിരുന്നു.

അരങ്ങിലെ പ്രയാണത്തിൽ ഓരോ വേഷവും ചെയ്യുമ്പോൾ ആഴമേറിയ വായനകളിലൂടെ ഉന്നതമായ ഒരു പാത്രസംസ്ക്കാരബോധം ഉയിരെടുത്തു. വായനക്കു കൂട്ടായും ആശയവിനിമയത്തിനും ചർച്ചകൾക്കുമൊക്കെ സാഹിത്യസാംസ്ക്കാരികരംഗങ്ങളിലെ നിഷ്ണാതന്മാരുടെ ചങ്ങാത്തം ഉണ്ടായിരുന്നു. സ്ഫടിക നിറവാർന്ന ആത്മസൗഹൃദങ്ങൾ. സർഗ്ഗാത്മകമായ ചിരപരിചിതങ്ങളിലൂടെ അരങ്ങിൽ തന്റേതായ ഒരിടം സൃഷ്ടിച്ചു. പട്ടിക്കാംതൊടിയുടെ കറകളഞ്ഞ ശിക്ഷണവും അതിനു അന്തർധാരയായി വർത്തിച്ചു. കഥകളി കൊണ്ട് ധനമോ പ്രശസ്തിയൊ നേടണമെന്ന് ഒരിക്കലും തോന്നിയില്ല. പക്ഷേ ജീവിതത്തിനു തെളിമ നല്കിയത് കഥകളി തന്നെ . മനസ്സിന്റെ സന്തോഷവും അതുതന്നെയായിരുന്നു.

ഉള്ളിൽ സഹോദരതുല്യം സ്നേഹിച്ചിരുന്ന എൻ.വി. കൃഷ്ണവാരിയർ കുഞ്ചുനായരെ ഇടയ്ക്കിടെ സന്ദർശിക്കുമായിരുന്നു. സാത്വികത മുഖമുദ്രയായ ശുദ്ധനായ ഒരു വാര്യർ. സാമൂഹികബോധം ഉണർത്തിയ പ്രതിഷേധത്തിന്റെ കാർക്കശ്യവും പൊള്ളയും അർത്ഥശൂന്യവുമായ ജീവിതത്തിനെതിരേയുള്ള പടവെട്ടൽ തന്നെയായിരുന്നു എൻ.വി.യുടെ കവിതകളെ മൗലികമാക്കിയതെന്ന അഭിപ്രായമായിരുന്നു കുഞ്ചുനായർക്ക്. പുറമേ ശാന്തനായ ഈ മനുഷ്യന്റെ തൂലികയുടെ ശക്തി അവരുടെ സഹൃദത്തെ ഊട്ടിയുറപ്പിച്ചു. സമൂഹമനസ്സാക്ഷിയുടെ ഉള്ളുലക്കുന്ന കവിതകളിലൂടെ എൻ.വി. മലയാളിയെ തൊട്ടുണർത്തി. ഉള്ളിലെ അറിവിന്റെ യാതൊരു കനവും ആ മുഖത്തൊരിക്കലും കണ്ടിട്ടില്ല. അത്രയും വിനയാന്വിതമായിട്ടായിരുന്നു എൻ.വി.യുടെ ഇടപെടലുകൾ. അവരുടെ സർഗ്ഗസംവാദങ്ങളിലൂടെ പല ആട്ടക്കഥകളും ജന്മം കൊണ്ടു. ചിത്രാംഗദ, ബുദ്ധചരിതം എന്നിവയൊക്കെ ആട്ടക്കഥാരൂപങ്ങളായത് കുഞ്ചുനായരുമായുള്ള ദീർഘസംഭാഷണങ്ങളിലൂടെയാണ്. കവിയുടെ ഭാവന ഫലവത്താണെ

ങ്കിലും ആ തരത്തിലുള്ള ദൃശ്യഭംഗി രംഗത്ത് സാധിച്ചെന്ന് വരില്ലെന്നായിരുന്നു കുഞ്ചുനായർ മതം. കഥകളിയുടെ സങ്കേതങ്ങളിൽ മാത്രമൂന്നിയുള്ള കഥകൾ/ കവിതകൾക്കേ ദൃശ്യപരതയുളവാക്കാൻ കഴിയുകയുള്ളു എന്നദ്ദേഹം വിലയിരുത്തി. ബുദ്ധചരിതവുമായി എൻ. വി സമീപിച്ചപ്പോൾ പെട്ടെന്ന് മറുപടി പറഞ്ഞില്ല. 'ദ ലൈറ്റ് ഓഫ് ഏഷ്യ'യുടെ മലയാളപരിഭാഷ എൻ.വിയോടാവശ്യപ്പെട്ടു. അതു വായിച്ച് ഉറപ്പു വരുത്തിയിട്ടേ ആ കഥ ചിട്ടപ്പെടുത്താനുള്ള നിർദ്ദേശം നല്കിയുള്ളു. അതുപോലെ ഷേക്സ്പിയറുടെ 'ദ് ടെമ്പസ്റ്റി'ന്റെ ആട്ടക്കഥാരചനാവേളയിലും മൂലകൃതി വായിച്ച ശേഷമേ ഉറപ്പു വരുത്തിയുള്ളു. എൻ.വിക്കൊപ്പം തന്നെ ജി.ശങ്കരക്കുറുപ്പ്, ജോസഫ് മുണ്ടശ്ശേരി, പി. കുഞ്ഞിരാമൻ നായർ, വി.കെ.എൻ, പൊന്നങ്കോട്ട് ഗോപാലകൃഷ്ണൻ, ആര്യവൈദ്യൻ കെ.യു.കയനാട്. കോട്ടയ്ക്കൽ കോവിലകത്തുള്ള ചില സഹൃദയപണ്ഡിതർ തുടങ്ങി വലിയൊരു സൗഹൃദവലയം കുഞ്ചുനായർക്കുണ്ടായിരുന്നു. അവരുമായുള്ള നിതാന്തസമ്പർക്കങ്ങളിലൂടെ സാഹിത്യത്തിലും കഥകളിയിലും ചില തിരിവെളിച്ചങ്ങൾ ഉണ്ടായി. പലപ്പോഴും തന്റേതായ വ്യക്തവും സുചിന്തിതവുമായ അഭിപ്രായങ്ങൾ വ്യക്തിപരമായ ഉരസലുകൾക്കിടം നല്കാതെ ആരോടായാലും തുറന്നു പറഞ്ഞു. അത്തരം ചില സന്ദർഭങ്ങൾ മഹാകവി ജി.യുമായും, വിദ്യഭ്യാസവിചക്ഷണനും, പണ്ഡിതനുമായിരുന്ന ജോസഫ് മുണ്ടശ്ശേരിയുമായും ഉണ്ടായിട്ടുള്ളത് സ്മരണീയമാണ്.

പണ്ട് കുഞ്ചുനായരാശാന്റെ കിർമ്മീരവധം ധർമ്മപുത്രർ കണ്ടു ജി. ശങ്കരക്കുറുപ്പ് നടത്തിയ വിമർശനത്തിനു കുഞ്ചുനായർ നൽകിയ മറുപടി ഇങ്ങിനെയായിരുന്നു..... (കത്തിലൂടെ )

മഹാകവി ജി.ശങ്കരക്കുറുപ്പിന്:

19–11–50 നായത്തോട്ടമ്പലത്തിൽവെച്ച് കിർമ്മീരവധം ധർമ്മപുത്രരെ കളിയരങ്ങത്തു കണ്ടുകൊണ്ടിരിപ്പാൻ താങ്കൾക്കു പ്രയാസം നേരിട്ടതിന് ഒന്നേ അർത്ഥമുള്ളൂ; ശങ്കരക്കുറുപ്പിന് കളികാണാറായിട്ടില്ല.

നൃത്തഗീതമേളങ്ങളുടെ സമീചീനമായ സമ്മേളനസ്ഥലമാണ് കളിയരങ്ങ്. അവതരണ ശില്പത്തിലാണ് കഥകളിയുടെ അപൂർവ്വത കുടികൊള്ളുന്നത്. അതിന്റെ സാങ്കേതിക സങ്കീർണ്ണതകളിൽ താല്പര്യവും വിവരവുമുള്ളവർ പിന്നെയും പിന്നെയും കാണാൻ കൊതിക്കുന്ന വേഷമാണ് കിർമ്മീരവധം ധർമ്മപുത്രർ.

രുഗ്മാംഗദനും നളനും ബാഹുകനുമൊക്കെയാണ് അരങ്ങത്തു വേണ്ടത്, കോട്ടയം കഥകൾ കളരിയിൽ ഒതുങ്ങട്ടെ എന്ന അഭിപ്രായം ഒരിക്കലും സ്വീകരിക്കവയ്യ. കഥകളിയുടെ ശിൽപ്പബന്ധം നടന്മന:പാഠമാവണമെങ്കിൽ സങ്കേതസങ്കീർണ്ണങ്ങളായ കോട്ടയം കഥകൾ ആടിയാടി തഴക്കം വരണം. കാണികൾക്കും അവ കണ്ടു പഴകിയാലേ കളി കാണാനാവൂ.

പിന്നീടാണ് നളനും ബാഹുകനും കെട്ടേണ്ടതും കാണേണ്ടതും. എന്റെ ആത്മാർത്ഥമായ അഭിപ്രായത്തിൽ നളചരിതം കഥകളിയിലെ ഒരനന്വയമാകുന്നു. അതിനു കൃത്യമായ ചിട്ടയും നിശ്ചയിച്ചിട്ടില്ല, താരതമ്യേന വൈകി മാത്രം പ്രചാരത്തിൽ വന്നതുകൊണ്ട്. അതുകൊണ്ട് ആർക്കും ആ വേഷം കെട്ടാമെന്നും, ആ വേഷം കെട്ടിയാൽ എന്തും കാട്ടാമെന്നും ആയിത്തീർന്നിട്ടുണ്ട് ഇപ്പോൾ. വിദഗ്ധരായ കലാകാരന്മാരും ആസ്വാദകപണ്ഡിതന്മാരും ഒരുമിച്ചിരുന്ന് നളചരിതത്തിന് ഒരവതരണശില്പം നിശ്ചയിക്കേണ്ടതാണ്.

എനിക്ക് നളചരിതത്തോട് പ്രത്യേക താല്പര്യമുണ്ട്. എന്നാൽ കോട്ടയം കഥകളോട് അതിരുകവിഞ്ഞ ആദരവുമുണ്ട്."

എന്ന് സ്വന്തം കുഞ്ചുനായർ........ഇതായിരുന്നു മറുപടി.

തർക്കവിതർക്കങ്ങൾക്കല്ല ആശയസംവാദങ്ങൾക്കാണു് കുഞ്ചുനായർ പ്രാമുഖ്യം നൽകിയിരുന്നത്. ജി.ശങ്കരക്കുറുപ്പിനുള്ളിലെ കവിയെ സ്നേഹാദരവ് തന്നെയാണ്.. പ്രകൃതിയും പരമാത്മാവും വിലയം പ്രാപിക്കുന്ന ആസ്തിക്യാനുഭൂതി നൽകിയ കവിതകൾക്ക് പ്രത്യേക പരിവേഷം തോന്നിയിട്ടുണ്ട്.. പ്രകൃതിപ്രേമത്തിന്റെ സൂക്ഷ്മവും അഗാധവുമായ തലങ്ങളുടെ സമാശ്ലേഷത്താൽ ഉരുവം കൊള്ളുന്ന സമ്മോഹനത ജി. കവിതകൾക്ക് വേറിട്ട തലം സമ്മാനിച്ചു. പക്ഷേ കഥകളിയുടെ ചില പരാമർശങ്ങൾ അഭിപ്രായ വിയോജിപ്പിന് കാരണമായിട്ടുണ്ട്. അതുപോലെ മുണ്ടശ്ശേരിയേയും വിദ്യാഭ്യാസ പണ്ഡിതനെന്ന നിലക്കും നല്ലൊരു സാഹിത്യ നിരൂപകൻ എന്ന നിലക്കും അംഗീകരിക്കുന്നു. പക്ഷേ കഥകളിയിലെ ചില കഥകളെ ആസ്പദിച്ചുയർത്തിയ യുക്തിസഹമല്ലാത്ത അഭിപ്രായത്തെ ഖണ്ഡിക്കേണ്ടി വന്നിട്ടുണ്ട്. അതൊക്കെ ആശയപരമായ സമീപനങ്ങൾ. വ്യക്തിക്കപ്പുറം ആശയങ്ങളെ കേന്ദ്രീകരിച്ച് പറയുമ്പോൾ യുക്തിഭദ്രമായ അഭിപ്രായങ്ങൾ രേഖപ്പെടുത്തുക എന്നത് ആരോഗ്യപരമായ ആശയസംവാദങ്ങളാണെന്ന് കുഞ്ചുനായർ വിശ്വസിച്ചു.

ജി.യെ ആലുവ നായത്തോട്ടമ്പലത്തിൽവെച്ചും, മുണ്ടശ്ശേരിയെ തൃശൂർ മംഗളോദയത്തിൽവെച്ചും പി. യെ കൊല്ലങ്കോടുവെച്ചും വി.കെ.എൻ നെ അരീക്കോടിന്നടുത്തുള്ള തൃക്കളയൂർ ക്ഷേത്രത്തിൽ വെച്ചുമാണു് പരിചയപ്പെട്ടത്. സാഹിത്യ സൗഹൃദത്തിലെ ഇളം മുറ ക്കാരനായിരുന്നു വി.കെ.എൻ. കഥകളിയെക്കുറിച്ചറിയാനുള്ള ജിജ്ഞാസയും നിലവിലുള്ള കാപട്യങ്ങൾക്കെതിരെ നർമ്മരസ ത്തോടെ തൂലികയിലൂടെ തുറന്നടിക്കുന്ന സമീപനവും കുഞ്ചു നായരെ വി.കെ.എൻ.നോട് അടുപ്പിച്ചു. സർഗ്ഗധനനായ നാരായണൻ കുട്ടിക്ക് ഭാവിയിൽ എഴുത്തിലൂടെ സമൂഹത്തിന്റെ ഏതുതലത്തി ലേക്കും അനായസേന കടന്നു ചെല്ലാനാവും എന്നും കുഞ്ചുനായർ മനസ്സിലാക്കി. മലയാള സാഹിത്യത്തിൽ തനതു ശബ്ദത്തിന്റെ ഉടമയായി ഇടം നേടി പിന്നീട് വി.കെ.എൻ.

സാമൂഹിക ജീവിതത്തിന്റെ തകർച്ച കഠിന വേദനയോടെ ആവിഷ് കരിക്കാനും നിലവിലുള്ള അവ്യവസ്ഥിതമായ നിലപാടുകൾക്കെ തിരെ ശക്തമായി വിമർശിക്കാനും തയ്യാറായ കാവ്യ ബിംബസമൃ ദ്ധികളുടെ തമ്പുരാൻ പി.യുമായുള്ള സൗഹൃദം വളരെയധികം ഊഷ്മളമായിരുന്നു. സൗന്ദര്യപൂജയും, രഥോത്സവവും നരബലിയും പൊൻവെയിൽ ഉരുക്കഴിച്ച് നിൽക്കുന്ന ഭൂമിയെ തൊട്ടുമ്മ വെക്കുന്ന പൂക്കളേയും പൂമ്പാറ്റകളേയും വരച്ചിട്ട പ്രകൃതിഗീതങ്ങളും, ഉത്സവ പ്പാട്ടുകളും കഥകളി മേളങ്ങളും പുഴയുടെ ചിലമ്പൊലിയും നിറഞ്ഞ മറ്റനവധി കാലിക വിഷയങ്ങളുമടങ്ങിയ (പരിസ്ഥിതി, സ്ത്രീവാദം) അദ്ദേഹത്തിന്റെ കവിതകളൊക്കെ കുഞ്ചുനായർക്കേറെ പ്രിയമാണു്. എത്രയോ തവണ വായിച്ചും രുചിച്ചും ആ കവിതകളിലൂടെ നട ത്തിയ യാനങ്ങൾ. മലയാളത്തിന്റെ അതിർത്തികൾ മറികടന്നും കവി തയിൽ നിറയുന്ന മാനങ്ങൾ പലപ്പോഴും അത്ഭുതപ്പെടുത്തി. കളിയ ച്ഛനും കവിയച്ഛനും! അതുപോലെ കുഞ്ചുനായരുടെ കളി എവിടെ യാണെങ്കിലും ആ കവിയച്ഛൻ ഓടിയെത്തും. കഥകളിയും കവിതയു മായുള്ള പുണ്യസംഗമം. അതിനൊരു ആത്മീയവിശുദ്ധി തന്നെയു ണ്ടായിരുന്നു. കവിതയുടെ ചിലങ്കയൊലിയും കഥകളിയുടെ കച്ചമ ണിക്കിലുക്കവും ചേർന്നപ്പോൾ അവിടെ 'കളിയച്ഛൻ' എന്നൊരു മഹാകാവ്യം തൂലികത്തുമ്പിൽ വിരിഞ്ഞു. മനുഷ്യന്റെ ഉയർച്ചയും തുടർന്നുണ്ടായ അഹങ്കാരത്താലുള്ള അധഃപതനവും മനുഷ്യജീവി തത്തിന്റെ നേർസാക്ഷ്യമായ വാങ്മയചിത്രം ! ഒരു നടന്റെ വള ർച്ചയും അധ:പതനവും കഥകളിയുടെ നിറക്കൂട്ടുകളോടെ അരങ്ങില

ണിയിച്ചൊരുക്കി. കഥകളി നടനെന്ന കഥാപാത്രത്തിലൂടെ അനാവരണം ചെയ്തെങ്കിലും മനുഷ്യനെന്ന ബഹുസ്വരത തന്നെയാണ്ു് ആ കവിതയുടെ മൂർത്തരൂപം. മഹാനടനും മഹാകവിയും തമ്മിൽ കാണുമ്പോൾ ഇത്തരം ഉദാത്തമായ സൃഷ്ടി പ്രക്രിയകളുടെ ധന്യമുഹൂർത്തങ്ങളായിരുന്നു ഏറേയും. ഈ ബന്ധങ്ങളൊക്കെ പിന്നീട് കവിതകളും ലേഖനങ്ങളുമൊക്കെ എഴുതാൻ പ്രേരിതമായെന്നു പറയാം. ഇങ്ങിനെ വിവിധരംഗങ്ങളിലെ മഹാന്മാരുമായുള്ള അടുപ്പം കഥകളിക്കും പലതരത്തിലുള്ള മേന്മയെ വർദ്ധിപ്പിക്കാനുതകി. മുന്നോട്ടും പുതിയ പുലരിത്തുടിപ്പുകളെ വരവേറ്റും അന്വേഷിച്ചും യാത്ര തുടർന്നു. വാഴേങ്കടയുടെ കാറ്റും തനിക്കനുകൂലമായി വീശിത്തുടങ്ങുന്നെന്ന് കുഞ്ചുനായരറിഞ്ഞു.

# 5

ജീവിതത്തിന്റെ ആരോഹണാവരോഹണങ്ങളിൽ പലപ്പോഴും വിഷാദാവസ്ഥകൾ വന്നു കൂടുന്നുവെങ്കിലും വിഷാദം ഒരിക്കലും കർമ്മ വിമുഖമാണെന്ന് കുഞ്ചുനായർക്ക് തോന്നിയിട്ടില്ല. മനുഷ്യ ത്വത്തെ ചതച്ചരക്കുന്ന ഏതൊന്നിന്റെയും നേർക്ക് അമർഷം കൊ ള്ളുന്ന ഹൃദയത്തിൽ സ്വാഭാവികമായും വിഷാദവും കലരാം. ഒരവ സ്ഥകളിലേക്കും കൂടുതലാഴ്ന്നുപോകാതെ ജീവിതത്തെ സന്തുലി താവസ്ഥയിലേക്കെത്തിക്കേണ്ടത് അവനവൻ തന്നെയാണ്. ഏതു ദുർഘടങ്ങൾ താണ്ടേണ്ടി വന്നാലും അതിലൂടെ തന്നെ നടന്നു വേണം എവിടേയും ജീവിതത്തിന്റെ നാഴികക്കല്ലുകൾ തീർക്കാൻ. ഈ ചിന്തകളിലൂടെ അരം കൂട്ടിയെടുത്ത കുഞ്ചുനായരുടെ മനസ്സ് കലയുടെ സപ്ത സാഗരങ്ങളിലും നീന്തിത്തുടിക്കാനാരംഭിച്ചു. നാട്യ കലയുടേയും രസ സിദ്ധാന്തങ്ങളുടേയും നൂലിഴ കീറി പഠിക്കാ നുറച്ചു. ഏതൊരു കലയിലും കഥാപാത്രത്തിന്റെ സ്വഭാവം ആത്മാ വുമായി താദാത്മ്യം പ്രാപിക്കുമ്പോൾ പുതിയൊരു ഭാവ ചൈതന്യം പ്രസരിക്കുന്നു. അതിലൂടെ വ്യക്തിയും കഥാപാത്രവും ഒന്നായി വിലയം കൊള്ളുമ്പോഴാണ് കലാസൃഷ്ടി ഉദാത്തമാകുന്നത്. രംഗപ്ര യോഗത്തിലൂടെ ദൃശ്യ കാവ്യങ്ങളെ ഭാവാർത്ഥ പൂർണ്ണമാക്കുകയാണ് കലാകാരൻ ചെയ്യേണ്ടത്. ജീവിതത്തിനോടെന്നതുപോലെ ഏറ്റെ ടുത്ത കലയോടും നീതി പുലർത്തേണ്ടതുണ്ട്. ഉള്ളിൽ നിറയുന്ന ഈ ചിന്തകൾ അന്വേഷണത്വര നിറഞ്ഞ ഒരു വിദ്യാർത്ഥിയുടെ മന സ്സായി മാറി. ചക്രവാളങ്ങൾക്കപ്പുറം വികസിച്ചു കിടക്കുന്ന നാട്യശാ സ്ത്രത്തിന്റേയും കലാഭിദർശനങ്ങളുടേയും സിദ്ധാന്തങ്ങളുടേയും വ്യാകരണങ്ങളുടേയും പർവ്വതതുല്യമായ തലങ്ങളിലേക്ക് യാത്ര യാരംഭിച്ചു. മണ്ണിന്റെ ആഴങ്ങളും വിണ്ണിന്റെ ഉയരങ്ങളും നിറഞ്ഞ കലയുടെ നിലവറയിൽ കയറി സാക്ഷയിട്ട് ധ്യാനനിരതനായി.

ഒരു കലാസൃഷ്ടിയെ എങ്ങിനെ തിരിച്ചറിയാനാകും എന്ന ആദ്യാ ന്വേഷണത്തിന്റെ പടികളിലേക്ക്. കലാകാരനും പ്രേക്ഷകനും ഇട യിലുള്ള വിഭക്താവസ്ഥയെക്കുറിച്ചുള്ള ബോധം യഥാർത്ഥ കലാ

സൃഷ്ടി അവശേഷിപ്പിക്കുന്നില്ലെന്ന് തിരിച്ചറിഞ്ഞു. കലയുടെ അദമ്യമായ ശക്തി ഏകത്വത്തിലധിഷ്ഠിതമാകുന്നു. പ്രപഞ്ചം തന്നെയാണ് ഏറ്റവും വലിയ നാട്യശാല. ഈ നാട്യശാലയിലെ ഓരോ കലാകാരനുള്ളിലും എള്ളുമണിയിലടങ്ങിയ എണ്ണപോലെ നനുപ്പും മിനുപ്പുമാർന്ന കലാംശം അടങ്ങിയിരിക്കണം. കല കലക്കുവേണ്ടി അല്ലാ കല മനുഷ്യനുവേണ്ടി എന്നൊക്കെയുള്ള വാദഗതികൾ നിലവിലിരിക്കെ കല മനുഷ്യനുവേണ്ടി എന്ന ഉത്തരം സ്വീകരിക്കാമെന്ന് തോന്നി. മനസ്സിലവശേഷിക്കുന്ന സൗന്ദര്യ മുദ്രകൾകൊണ്ട് ഒരു കലാസൃഷ്ടിയെ വിലയിരുത്തുന്നു. സ്വജീവിത ദർശനത്തോട് നൂറു ശതമാനവും സത്യസന്ധനായിരിക്കണം കലാകാരൻ. കലയിൽ തുറക്കപ്പെടുന്ന ഭാവനയും മനോധർമ്മവും എന്നുവേണ്ട അറിയേണ്ടതിന്റെയെല്ലാം കവാടം മലർക്കെ തുറന്നിട്ടു. മനോധർമ്മം എന്നത് ഒരു സംശ്ലേഷണശക്തി മാത്രമാണ്. എന്നാൽഭാവന എന്നത് എത്രയോ സമുന്നതമാണ്. അത് ഇന്ദ്രിയങ്ങളെ കാവ്യവൽക്കരിക്കാനുതകുന്നു. കാലത്തെ അടയാളപ്പെടുത്തിയ വലിയ നടനായി മാറിയ കുഞ്ചുനായരുടെ ആട്ടക്രമത്തിലും കാവ്യാത്മകത തുളുമ്പിയിരുന്നുവെന്ന് സഹൃദയർ രേഖപ്പെടുത്തിയിട്ടുണ്ട്.

കുടുംബ ജീവിതത്തിന്റേയും കഥകളിയുടേയും ഇടവേളകൾ ഇങ്ങിനെ ചില ഈടുവെയ്പ്പുകൾക്ക് വഴി നൽകി... ആഴമേറിയതും വിസ്തൃതമാർന്നതുമായ പഠനങ്ങൾ. അറിവുകൾക്ക് ഉയരം വെക്കുമ്പോൾ ഉള്ളിലവശേഷിക്കുന്ന അൽപ്പത്തരങ്ങൾ തുടച്ചു മാറ്റാനായി. കഥകളിയുടെ ചരിത്രവഴികൾ അന്വേഷിച്ചുള്ള സഞ്ചാരപഥങ്ങൾ അക്കമിട്ട ചുവപ്പു കള്ളികളെപോലെ പ്രാധാന്യമുള്ളവയായി. രാമനാട്ടം, കൃഷ്ണനാട്ടം, കൂടിയാട്ടം, നാടകം, കാവ്യ മീമാംസകൾ, ദർശനങ്ങൾ ..... പുസ്തകങ്ങൾ കൂട്ടുകാരായെത്തി. കളിവിളക്കിൻ നാളത്തിൻ ശോഭയിൽ പ്രോജ്വലിച്ച തന്റെ വഴിയിലെ ഊർജ്ജ സാക്ഷ്യങ്ങളായി അവ പരിണമിച്ചു. രസ ദർശനത്തെക്കുറിച്ച് അഗാധമായി ചില വേരുകളോടി. ദുഃഖത്തിന്റെ ഉൻമീലനം ആധ്യാത്മിക ചിന്തയുടേയും ദു:ഖത്തിന്റെ സുഖീകരണം ലാവണ്യച്ചിന്തയുടേയും ലക്ഷ്യങ്ങളാണത്രെ. ബ്രഹ്മാനന്ദം എന്നത് ദൈവികാനുഭവത്തിന്റെ ഫലവും രസാനന്ദമെന്നത് കാവ്യാനുഭവത്തിന്റെ അനുഭവവുമാകുന്നു. കാവ്യങ്ങളാണല്ലൊ ആട്ടക്കഥകളാകുന്നത്. ബ്രഹ്മാനന്ദത്തിൽ വാസനകൾ ശേഷിക്കുന്നില്ലായെങ്കിൽ രസാനന്ദത്തിൽ വാസനകൾ ശുദ്ധീകരിക്കപ്പെടുകയാണ്.

കാവ്യാനന്ദത്തെ ബ്രഹ്മാനന്ദ സവിധമെന്നത്രെ പൗരാണികർ വിശേഷിപ്പിച്ചിരുന്നത്. ബ്രഹ്മം സമം രസം എന്നെഴുതിയ ഉപനിഷത്തുക്കളിലൂടേയും വായന കടന്നു പോയി. "സർവ്വം രസമയം ജഗത്" എന്നും "സർവ്വം ബ്രഹ്മമയം ജഗത്" എന്നും ഉപനിഷത്തുകാരൻ പറയുന്നുണ്ട്. ഭാരതീയ ലാവണ്യച്ചിന്തകളെക്കുറിച്ച് വായിച്ചപ്പോൾ കാവ്യത്തേയും സംഗീതത്തേയും വാസ്തുവിദ്യയേയും ആധാരമാക്കിയ നിരവധി ചർച്ചകൾ കണ്ടു. ഇവയെ യഥാക്രമം 'രസ ബ്രഹ്മ വാദം', 'നാദബ്രഹ്മ വാദം', 'വാസ്തുബ്രഹ്മ വാദം' എന്നിങ്ങനെ പറയുന്നു. രസം എന്ന വാക്കിൽ ആനന്ദം ലീനമായിരിക്കുന്നു. നാട്യ ചർച്ചകളിൽ നിന്നത്രെ രസ സിദ്ധാന്തം ഉരുത്തിരിഞ്ഞു വന്നിട്ടുള്ളത്. നാട്യരസം എന്ന വാക്ക് പ്രഖ്യാതമാണ്. നാട്യ സംബന്ധമായ വിവരണങ്ങളെല്ലാം ഈശ്വരനെ പ്രദക്ഷിണം വെക്കുന്നവയാണ്. നാട്യം വേദമാണ്. സൃഷ്ടികർത്താവ് ബ്രഹ്മാവും. ശിവനാണ് നടനത്തിന്റെ ഈശ്വരൻ. നാട്യവൃത്തിയുടെ ഉൽപ്പത്തി വിഷ്ണുവിൽ നിന്നും.

"ജഗ്രാഹ പാഠ്യ മൃഗ്വേദാത്
സാമഭ്യോ ഗീതമേവ ച
യജുർവ്വേദാന്ദിനയാൻ
രസാനഥർവണാദപി" (നാട്യ ശാസ്ത്രം. 1–17)

നാട്യശാസ്ത്രത്തിന് സൗന്ദര്യശാസ്ത്രം എന്നതാണ് ആധികാരിക നാമധേയം. നാട്യം മാത്രമല്ല നൃത്തം, സംഗീതം, രസം, അലങ്കാരം, വൃത്തം തുടങ്ങിയ വിഷയങ്ങളുടെ കൂടി ലക്ഷണ ഗ്രന്ഥമാണിത്. നാട്യശാസ്ത്താരംഭത്തിൽ നാടകോൽപ്പത്തിയെക്കുറിച്ച് പറയുന്നു. ത്രേതായുഗത്തിൽ ദേവന്മാർ ബ്രഹ്മാവിനെ സമീപിച്ച് എല്ലാ വർണ്ണങ്ങളിലുമുള്ളവർക്കും കൂടി പഠിക്കാനായി ഒരു വേദം രചിക്കണമെന്നഭ്യർത്ഥിച്ചു. അതിനനുസരിച്ചാണ് മുകളിൽ പറഞ്ഞ കാരികയുടെ അർത്ഥ വിവക്ഷ. ഋക്കിൽ നിന്ന് പാഠ്യവും സാമത്തിൽ നിന്ന് ഗീതവും യജുസ്സിൽ നിന്ന് അഭിനയവും അഥർവ്വത്തിൽ നിന്ന് രസവും കടം കൊണ്ടാണ് നാട്യവേദം സൃഷ്ടിക്കുന്നത്. അതാണ് പഞ്ചമ വേദമായ നാട്യ വേദം. അത് ഭരതമുനിയെ പഠിപ്പിക്കുകയും അനന്തരം അദ്ദേഹത്തിന്റെ നൂറു പുത്രന്മാരേയും നൂറു അപ്സരസ്സുകളേയും നാട്യ വിദ്യ അഭ്യസിപ്പിക്കുവാൻ ബ്രഹ്മാവ് നിർദ്ദേശിക്കുകയും ചെയ്തു.

ഭരതനും ശിഷ്യരും കൂടി ദേവന്മാരുടെ അസുരവിജയാഘോഷമായ

ധ്വജോത്സവത്തിൽ അസുരവിജയത്തെ നാട്യരൂപത്തിൽ അവതരിപ്പിക്കാൻ തുടങ്ങി. ബ്രഹ്മാവിന്റെ കൽപ്പനയാൽ സ്വാതിയും ശിഷ്യൻമാരും വാദ്യവും നാരദാദികൾ സംഗീതവും കൊണ്ട് അവതരണത്തെ മിഴിവുറ്റതാക്കി. ഇതറിഞ്ഞ് കോപാന്ധരായ അസുരർ വിഘ്നമുണ്ടാക്കിയതിനാൽ ദേവേന്ദ്രൻ ധ്വജമെടുത്ത് അസുരന്മാരെ നശിപ്പിക്കുകയും ചെയ്തു. അതിനുശേഷം ബ്രഹ്മാവ് വിസ്തൃതവും സുശക്തവുമായ ഒരു നാട്യ രംഗമുണ്ടാക്കുവാൻ വിശ്വകർമ്മാവിനോട് ആവശ്യപ്പെടുകയും അതിൻ ഫലമായി അത്തരത്തിലൊന്ന് പണിയുകയും അവിടെ തടസ്സങ്ങൾ തീർത്ത് മനോഹരമായി നാട്യം അവതരിപ്പിക്കുകയും ചെയ്തു. ഇങ്ങിനെയാണ് നാടകാരംഭത്തിന്റെ തുടക്കമെന്ന് ചരിത്രം പറയുന്നു.

നാട്യശാസ്ത്രത്തിൽ ആമഗ്നനായി നീങ്ങുമ്പോൾ പോയിമറയുന്ന രാപ്പകലുകളെക്കുറിച്ചൊന്നും കുഞ്ചുനായർ ശ്രദ്ധിച്ചില്ല. ഒരു ഗവേഷണ വിദ്യാർത്ഥിയുടെ ചതുരതയോടെ ഏകാഗ്രമായി നീങ്ങി. ഒറ്റ വായനയിലൊന്നും മനസ്സിലൊന്നും പതിയില്ല. ഒരോ അദ്ധ്യായങ്ങളും നിരവധി ആവൃത്തി വായിച്ചു. വായനക്കപ്പുറമുള്ള അതിവായനകൾ.

നാട്യോൽപ്പത്തിയെ കുറിച്ചാണ് നാട്യശാസ്ത്രത്തിലെ ഒന്നാം അധ്യായം പ്രതിപാദിക്കുന്നത്. രണ്ടിൽ രംഗ മണ്ഡപം അഥവാ നാട്യഗൃഹത്തിന്റെ നിർമ്മിതിയെക്കുറിച്ച്. മൂന്നിൽ രംഗ പൂജാവിധാനം നാലിൽ ഭരതൻ ബ്രഹ്മാവ് പറഞ്ഞതനുസരിച്ച് അമൃതമഥനം എന്ന സമവാകാരം (നാടകം) അഭിനയിച്ച് ദേവദാനവന്മാരെ സംതൃപ്തിപ്പെടുത്തുന്നതിനെക്കുറിച്ച് വിസ്തരിച്ച് പറയുന്നു. ശേഷം ബ്രഹ്മാവിന്റെ നിർദ്ദേശത്താൽ കൈലാസത്തിൽ ചെന്ന് നാട്യ പ്രദർശനം കൊണ്ട് ഭരതാദികൾ ശിവനെ സന്തോഷിപ്പിക്കാൻ ത്രിപുര ദഹനം എന്ന ഡിമം അവതരിപ്പിക്കുന്നു. ഇതു കണ്ട ശിവൻ സന്തുഷ്ടനായി ഇപ്രകാരം പറയുന്നു. അങ്ങ് നിർമ്മിച്ച ഈ നാട്യം വളരെ മനോഹരമായിരിക്കുന്നു. സന്ധ്യാ കാലത്ത് ഞാൻ ശീലിച്ചു വരുന്ന കരണാംഗഹാര വിഭൂഷിതമായ താണ്ഡവനൃത്തം ആദ്യ രംഗത്തിൽ പ്രയോഗിക്കണം. അങ്ങിനെ പറഞ്ഞ് ശിവൻ ഭരതമുനിയെ താണ്ഡവം പഠിപ്പിക്കുവാൻ തണ്ഡു മുനിയെ നിയോഗിക്കുന്നു. അതിനനുസരിച്ച് തണ്ഡുമുനി 108 കരണങ്ങളുടേയും 32 അംഗഹാരങ്ങളുടേയും ലക്ഷണങ്ങളും താണ്ഡവ പ്രയോഗ വിധിയും ഭരതനു കൈമാറുന്നു. ഭരതനാട്യത്തിന്റെ അടിസ്ഥാന ഘടകങ്ങളാണ് കരണ

ങ്ങൾ മുദ്രക്കൈകളോടുകൂടിയ നൃത്ത നിലകളാണ് കരണങ്ങൾ– പാർവ്വതീദേവിയുടെ ലാസ്യ നൃത്തമാണ്റ് മോഹിനിയാട്ടത്തിൽ സ്വീകരിച്ചിട്ടുള്ളത്. താണ്ഡവവും ലാസ്യവും. പ്രകൃതിയിലെ പരസ്പര പൂരകങ്ങളായ പുരുഷനും സ്ത്രീയും...

അഞ്ചാം അധ്യായത്തിൽ പൂർവ്വ രംഗം, സാംഗോപാംഗം എന്നിവയും ആറിലും ഏഴിലും രസഭാവങ്ങളേയും വിവരിക്കുന്നു. ശൃംഗാരം, വീരം, കരുണം, ഹാസ്യം, രൗദ്രം,ഭയാനകം, ബീഭൽസം, അത്ഭുതം എന്നിങ്ങനെ നാട്യ രസങ്ങളെ എട്ടായി വിഭജിക്കുന്നു. ഭരതൻ ശാന്തരസം അംഗീകരിക്കുന്നില്ല. രസത്തിൽ പിൽക്കാലത്ത് ചേർക്ക പ്പെട്ടതാണത്രെ ശാന്തം. പിന്നീട് രതിഹാസാദികളായ സ്ഥായീഭാവ ങ്ങളേയും നിർവ്വേദഗ്ലാനിശങ്കാദികളായ 33 സഞ്ചാരി (വ്യഭിചാരി)ഭാവ ങ്ങളേയും, സ്തംഭപ്രളയാദികളായ എട്ടു സാത്വികഭാവങ്ങളേയും, ചതുർവ്വിധാഭിനയത്തേയും നാട്യോപയോഗികളായഭാരതി സാത്വിതി കൈശികി ആരഭടി എന്നീ നാലു വൃത്തികളേയും തതം, അവനദ്ധം, ഘനം, സുഷിരം എന്ന നാലുതരം വാദ്യങ്ങളേയും മറ്റും പറഞ്ഞിട്ട് പ്രശസ്തമായ ' 'വിഭാവാനുഭാവ വ്യഭിചാരി സംയോഗാദ് രസ നിഷ്പത്തി"എന്ന രസലക്ഷണം അവതരിപ്പിക്കുന്നു. രസ ജനക മായ അഭിനയത്തെ ആംഗികം വാചികം ആഹാര്യം സാത്വികം എന്നു നാലായി തിരിക്കുന്നു. എട്ടു മുതൽ പതിമൂന്ന് വരേയുള്ള ഭാഗ ങ്ങളിൽ ആംഗികാഭിനയത്തിന്റെ വ്യത്യസ്ത തലങ്ങളെ വിഭാവന ചെയ്യുന്നു. പതിനാലു മുതൽ ഇരുപതു വരേയുള്ളതിൽ വാചികാ ഭിനയത്തെക്കുറിച്ച് പ്രപഞ്ചനം ചെയ്യുന്നു. അതിനാവശ്യമായ ഭാഷാ ലക്ഷണങ്ങൾ, വൃത്തങ്ങൾ, ഗുണാലങ്കാരങ്ങൾ എന്നിവയും അതില ടങ്ങുന്നു. പിംഗള മുനിയാണ് വൃത്തശാസ്ത്രത്തിന്റെ രചയിതാവ്. അതിൽ കാവ്യപ്രസാദാത്മകങ്ങളായ ലക്ഷണങ്ങൾ ഗുണങ്ങൾ അല ങ്കാരങ്ങൾ ഒപ്പം വരുന്ന കാവ്യദോഷങ്ങൾ എന്നിവയൊക്കെ രേഖാ ചിത്രങ്ങളാകുന്നു. ഭാഷാ ലക്ഷണം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് വിവിധ കഥാപാത്രങ്ങൾ പ്രയോഗിക്കേണ്ട സംസ്കൃതവും വിവിധ പ്രാകൃതങ്ങളും പ്രാകൃത ഭാഷാ നിയമങ്ങളുടേയും പ്രകാരങ്ങളാണ്. കൈശികി, ആരഭടി, സാത്വിതി, ഭാരതി എന്നീ നാലു വിധം വൃത്തി കളിൽ നിന്നു ഉൽഭവിച്ചതിനെ രൂപകങ്ങൾ എന്ന് സാക്ഷ്യപ്പെടു ത്തുന്നു. നാടകം പ്രകരണം അങ്കം വ്യായോഗം ഭാണം സമവാകാരം വീഥി പ്രഹസനം ഡിമം ഈഹാമൃഗം എന്നിങ്ങനെ ദശരൂപകങ്ങൾ. ഇംഗ്ലീഷിലെ ഡ്രാമ എന്ന പദത്തിന് തുല്യമായ അർത്ഥമാണ്

രൂപകത്തിനുള്ളത്. രൂപകത്തിന് മലയാളത്തിൽ നാടകം എന്നു് പറയുന്നു. തുടർന്ന് ആധികാരികം പ്രാസംഗികം എന്നുള്ള ഇതിവൃത്ത വിഭാഗം, അർത്ഥ പ്രകൃതികൾ, പഞ്ചാവസ്ഥകൾ, അവ ചേർന്നുള്ള മുഖാദി സന്ധികൾ, സന്ധ്യംഗങ്ങൾ എന്നിവയേയും നാട്യത്തിന് അവലംബങ്ങളായ ഭാരതി സാത്വിതി ആരഭടി കൈശികി എന്നീ വൃത്തികളേയും പറ്റിയാണ് പറയുന്നത്.

ഇരുപത്തിയൊന്നാം അധ്യായത്തിൽ വിവിധ ദേശങ്ങളിലും ജാതി കളിലുമുള്ള ആളുകൾക്ക് യോജിച്ച വിവിധ വസ്ത്രാലങ്കാരങ്ങൾ നിറങ്ങൾ മുതലായവയും ഇരുപത്തി രണ്ടിൽ സാത്വികവികാരങ്ങൾ തുടങ്ങിയ സാമാന്യാഭിനയത്തേയും ഇരുപത്തിമൂന്നിൽ വേശ്യോപച രണവും ഇരുപത്തിനാലിൽ ധീരോദാത്താദി നായകാ നായികാ ഭേദ ങ്ങൾ ഇരുപത്തിയഞ്ചിൽ ചിത്രാഭിനയവുമാണ് പ്രധാനമായും പറയു ന്നത്. അടുത്ത അദ്ധ്യായത്തിൽ നാട്യ പ്രകൃതികളെക്കുറിച്ചും അതി ന്നടുത്തതിൽ ദൈവി, മാനുഷി എന്നീ രണ്ടു വിധ സിദ്ധികളേയും പ്രതിപാദിക്കുന്നു. സംഗീതശാസ്ത്രത്തിന്റെ സ്വരങ്ങൾ മൂർഛകൾ ജതികൾ വർണ്ണാലങ്കാരങ്ങൾ വിവിധ താളവാദ്യങ്ങൾ ധ്രുവകൾ മുതലായവയും നാട്യോപയോഗികതയും പരാമർശിക്കുന്നു. മുപ്പത്തി നാലിൽ വേഷവിധാനവും അതിനനുസരിച്ച ആളുകളേയും 35, 36 ഭാഗങ്ങളിൽ സ്വർഗ്ഗത്തിലാവിർഭവിച്ച നാട്യം ഭൂമിയിലെത്തിയതെ ങ്ങിനെയെന്നും വിശദീകരിക്കുന്ന ഉപാഖ്യാനമാണ്.

ഇക്കാലയളവിൽ ഒരു പഠിതാവിന്റെ മാനസിക പ്രകിയയിലൂടെ കുഞ്ചുനായർ നാട്യശാസ്ത്രത്തിന്റെ ആഴമേറിയ കയങ്ങളിലൂടെ സഞ്ചരിച്ചു. സംശയം ബാക്കി നിന്ന ഇടങ്ങളെല്ലാം പലപ്രാവശ്യം ഉരുക്കഴിച്ച് ഹൃദിസ്ഥമാക്കി. കഥകളിയെക്കുറിച്ചറിയണമെങ്കിൽ അതി നനുഘടകങ്ങളായിവർത്തിക്കുന്നവയെക്കുറിച്ചും അറിയണമെന്ന ഉൽക്കടമായ അഭിവാഞ്ച തന്നെയാണ് കഠിന സപര്യയിലൂടെ സാർ ത്ഥകമാക്കിയത്. സമൂർത്തമായ ഒരു കലാപഠനം ഒട്ടൊക്കെ നിർവ്വ ഹിച്ചു എന്നൊരു സംതൃപ്തി തോന്നി. അറിയുന്നതിനേക്കാൾ അറി യാത്തവയെക്കുറിച്ച് സമൂലമായി പഠിച്ചാൽ മാത്രമേ ഏതൊരു മേഖ ലയിലും പൂർണ്ണത കൈവരിക്കാനാകു. കലാകാരൻ സ്വയം ഒരു ചിന്തകനും വിമർശകനും ഭിഷഗ്വരനും ആയിരിക്കണമെന്ന ബോധവും അതിന് ആക്കം കൂട്ടി.

എന്താണ് ആസ്വാദനം? അതിനെക്കുറിച്ചും കുഞ്ചുനായർ നിരീക്ഷി

ക്കുന്നു. രസസൂത്ര താൽപ്പര്യപ്രകാരം അഭിനയത്തിൽ കഥാപാത്ര ത്തിനനുരൂപമായി നടൻ ധരിക്കുന്ന കിരീടം വസ്ത്രവിശേഷങ്ങൾ മുതലായവയിൽ നടബുദ്ധിയും ആച്ഛാദിതമായിത്തീരുന്നു. ഈ നട പക്ഷത്തേക്ക് പ്രേക്ഷകന്റെ മാനസിക ഭാവങ്ങളും ഉൾച്ചേരുന്നു. അവിടെയാണ് കലയുടെ വിജയം. സഹൃദയനിൽ സ്ഥായീഭാവങ്ങൾ വാസനാരൂപത്തിൽ ലീനമാണ്. ആസ്വാദനത്തിന്റെ ആദ്യപടി അർത്ഥം മനസ്സിലാക്കലാണ്. അർത്ഥ പ്രകാശനത്തെ തുടർന്നാണ് സഹൃദയന് സൗന്ദര്യാനുഭവം ഉണ്ടാകുന്നത്. അതിനുശേഷം സാധാ രണീകരണവും തന്മയീഭവിക്കലും നടക്കുന്നു. ഈ ഘട്ടത്തിലാണ് നടന്റേയും പ്രേക്ഷകന്റേയും അനുഭവങ്ങൾ കഥാപാത്രവുമായി ഇണങ്ങുന്നത്. അവിടെ ഹൃദയങ്ങളുടെ ഐക്യം സംഭവിക്കുന്നു. അങ്ങിനെയാകുമ്പോൾ സമൂഹ സാന്നിധ്യവും അതിലൂടെ സാധാര ണീകരണവും നടക്കുന്നു.

ഒമ്പതു രസങ്ങളെക്കുറിച്ചാണ് പ്രതിപാദ്യമെങ്കിലും ചിലരുടെ അഭി പ്രായത്തിൽ രസം ഒമ്പതിൽ കൂടുതലുണ്ട്. അതിലൊന്നാണ് പ്രേയോ രസം. ഇത് പ്രധാനമായും വാത്സല്യമാണ് സ്ഥായീഭാവം. ആസക്തിയിൽ നിന്നുണ്ടാകുന്ന വ്യസനം, അരതിയിൽ നിന്നുണ്ടാ കുന്ന ദു:ഖം, സന്തോഷത്തിൽ നിന്നുണ്ടാകുന്ന സുഖം എന്നീ രസ ങ്ങളെക്കുറിച്ചും കാവ്യ മീമാംസകളിൽ പറയുന്നുണ്ട്.

ഇതല്ലാതെ പ്രേയാ ഉദാത്തം ഉദ്ധതം എന്നീ രസങ്ങളെക്കൂടി ഭോജ രാജന്റെ ശൃംഗാര പ്രകാശത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ഏക രസമായി ശൃംഗാരത്തേയും കരുണത്തേയും ശാന്തത്തേയുംക്കുറി ച്ചൊക്കെ പരിഗണിക്കുന്ന വാദങ്ങൾ ഉണ്ട്. ഏതു രസമായാലും പരമാനന്ദാസ്വാദമാണെന്നാണ് വിവക്ഷ. “ഏക ബ്രഹ്മം” എന്ന ഭാരതീയ ദർശനമാണ് ഏകരസവാദത്തിന്റെ ഹൃദയരഹസ്യം എന്ന സൂക്ഷ്മാർത്ഥം കുഞ്ചുനായരുടെ മനസ്സിലും ഇടം പിടിച്ചു. ദിവസ ങ്ങളോളം നീണ്ടുനിന്ന ധൈഷണിക യാഗത്തിൽ കടലിൽ ലവണ ത്തിന്റെ സാന്നിധ്യം പോലെ തൊട്ടു കാണിക്കാനാവാത്ത രസാസ്വാദ നത്തിന്റേയും നാട്യ വിധികളുടേയും സൂക്ഷ്മമായ അവധാനങ്ങ ളിലൂടെ കുഞ്ചുനായരിൽ അറിവിന്റെ പുതിയ വിത്തുകൾ ജനിച്ചു. പൂർവ്വസൂരികളായ കാവ്യ മീമാംസകരും മനീഷികളും ഉഴുതുമറിച്ച് വിളയിച്ചെടുത്ത കലാദർശനങ്ങളുടെ വിളഭൂവിലൂടെ കൂടുതൽ ഫല ഭൂയിഷ്ഠമായി അരങ്ങു വാണ സൂര്യ ഗായത്രികളുടെ രംഗഭൂമി കയിലേക്ക് മെല്ലെ ചുവടുകൾ നീങ്ങി.

# 6

കടന്നുപോന്ന സമുദ്രയാനങ്ങൾ ... പലപ്പോഴും കാറ്റും കോളും നിറഞ്ഞ് ആഴക്കടലിൽ വഞ്ചി ഉലഞ്ഞു.... പിടിച്ചു നിർത്തി. അദൃശ്യ കരങ്ങൾ ! വില പിടിപ്പുള്ള മുത്തും പവിഴവും വൈഡൂര്യവും... നിറഞ്ഞ കലയുടെ അനന്തസാഗരം. ചിരന്തനമായ ഒരന്വേഷണം പോലെ. അരങ്ങു വാണ സൂര്യഗായത്രികളുടെ സവിധത്തിലേക്ക്. ജീവിതം അന്വർത്ഥമാകുന്നു. ശുഭപ്രതീക്ഷയുടെ കിരണങ്ങൾ മാടി വിളിക്കുന്നു ... വിളിപ്പാടകലെ നിന്ന് ...

വായനയിൽ നിന്നും ആർജ്ജിച്ചെടുത്ത കാവ്യാത്മകത അരങ്ങിലെ കഥാപാത്രങ്ങൾക്കും പകരാനായി. ദൃശ്യവും ശ്രവ്യവുമായ ലാവണ്യ ങ്ങളുടെ ചേരുവകലർന്ന കഥകളിയിൽ കവിത കൂടി ചേരുമ്പോൾ അഭിനയത്തിനു് അഴക് കൂടുന്നു. പട്ടിക്കാന്തൊടിയിൽ നിന്നും പകർന്നു കിട്ടിയ കല്ലുവഴിച്ചിട്ടയിൽ നവ ഭാവുകത്വത്തിനു വേണ്ടി ഭാവാത്മകമായ ചില അഴിച്ചു പണികൾ നടത്തിയപ്പോൾ കഥകളി യുടെ തിളക്കം വർദ്ധിച്ചു. നിലവിലുള്ള വ്യാകരണ ശുദ്ധി നിലനിർ ത്തി നാട്യധർമ്മിയിൽ നിന്നും വ്യതിചലിക്കാതെ തന്നെ നൃത്താ ഭിനയ സങ്കേതത്തിന് മാറ്റു് കൂട്ടിയ ഒരു ഗുരുകുല പാഠ്യക്രമം അതി ലൂടെ ഉടലെടുത്തു. നാട്യധർമ്മിയായ കലാദർശനത്തിലൂന്നി കഥ കളിയുടെ സമ്മോഹനമായ തൗര്യത്രിക സ്വത്വം സ്ഥാപിക്കുവാൻ നടൻ മാത്രമല്ല പിന്നണിയിലുള്ള വാദ്യക്കാരും പാട്ടുകാരും കൂടി സമ്മേളിക്കേണ്ടതുണ്ട്. അരങ്ങിലെ പ്രയോജകരെല്ലാം ഏക മന സ്സായി വർത്തിക്കുമ്പോൾ കലയിലും ശ്രേഷ്ഠത കൈവരും...

ഗാനരൂപമായ പദത്തിന്റെ രാഗതാളങ്ങൾ, താളത്തിന്റെ കാലപ്ര മാണം, കാലപ്രമാണത്തെ ആശ്രയിച്ചുള്ള മുദ്രക്കൈകളുടെ പ്രക ടനം, അതിനു വേണ്ടുന്ന ചുഴിപ്പുകൾ, അംഗോപാംഗങ്ങളുടെ നൃത്ത ചലനങ്ങൾ, ചലനങ്ങളിലൂടെ പ്രകടമാവുന്ന ഭാവം, അതിലൂടെ ദീപ്തമാകുന്ന മുഖാഭിനയം തുടങ്ങി ഓരോ വാക്കിനും വേണ്ട ചൊല്ലിയാട്ടക്രമങ്ങളുടെ ശാസ്ത്രീയതയിലാണ് കഥകളിയുടെ സൗ

ന്ദര്യവും നാടകീയതയും നിലനിൽക്കുന്നത്. അതിനാൽ രംഗത്തെ ഓരോ വിഭാഗം കലാകാരൻമാർക്കും ഈ അടിത്തറ സുശക്തമായി രിക്കണം. വെടിപ്പും വഴക്കവും ശുദ്ധിയും ഉള്ള ചൊല്ലിയാട്ടം ആണെ ങ്കിലേ അതിന് കറ കളഞ്ഞ ശുദ്ധി വരികയുള്ളു.

സമ്പ്രദായ ശുദ്ധി എന്നത് അനിവാര്യമാണ്. കളരിയിലെ ചൊല്ലിയാട്ട ത്തിന് വ്യക്തമായ ജ്യാമിതീയ രേഖകളുണ്ട്.. അത് ആഴത്തിൽ അറി ഞ്ഞവർ മാത്രമേ നല്ല നടനും ഗായകനും മേളക്കാരനും ആവുക യുള്ളു. ജീവശ്വാസത്തിനുപോലും കൃത്യമായ ഒരു താളമുണ്ടല്ലൊ. അത് അനിയതമാകുമ്പോൾ ജീവഹാനി തന്നെ സംഭവിക്കാം.. ഈ പ്രകൃതിക്കും ഒരു താളമില്ലേ? അത് തെറ്റുമ്പോഴല്ലേ പ്രകൃതിദുരന്ത ങ്ങൾ സംഭവിക്കുന്നത്. അങ്ങിനെ മനുഷ്യനുമായി ബന്ധപ്പെട്ട ഓരോ ന്നിനും ഓരോ താളമുണ്ട്. കഥകളി കാണുന്ന പ്രേക്ഷകനും ചൊല്ലി യാട്ടത്തിന്റെ കണക്ക് കൃത്യമായി അറിഞ്ഞാലേ കഥകളിയുടെ അകം കാണാനാകു.

താൻ കണ്ടെത്തിയ സൗന്ദര്യപരമായ ചിട്ടവട്ടങ്ങൾ സഹൃദയപ ക്ഷവും ഇരുകയ്യും നീട്ടി സ്വീകരിച്ചു. കല്ലുവഴിച്ചിട്ടയുടെ പ്രാകൃത മായ ആദ്യഘട്ടം ഇത്രയും ഉരസി മിനുക്കിയെടുക്കുവാൻ ഗുരുനാഥ നായ പട്ടിക്കാന്തൊടിക്ക് അന്ന് സാധിച്ചത് സാംസ്ക്കാരിക കലക ളുടെ പെറ്റമ്മയായ വള്ളുവനാടൻ താലൂക്കിൽ തന്നെയുള്ള വെള്ളി നേഴി ദേശത്തിലുള്ള ഒളപ്പമണ്ണ മനയുടെ സഹായത്താലാണെന്ന് ഓർക്കേണ്ടതുണ്ട്. അവിടെ ഒരുഭാഗത്ത് പട്ടിക്കാന്തൊടിയുടെ കള രിയും, മറുഭാഗത്ത് കേരളത്തിന് മഹത്തായ സംഗീത പാരമ്പര്യം നൽകിയ ചെമ്പൈ വൈദ്യനാഥ ഭാഗവതരുടെ ശാസ്ത്രീയ സംഗീത ക്കളരിയും ആയിരുന്നു. പട്ടിക്കാന്തൊടിയുടേയും ചെമ്പൈയുടേയും അരങ്ങേറ്റം നടന്നതും മന വക ക്ഷേത്രമായ കാന്തള്ളൂരമ്പലത്തിലാ യിരുന്നു. തെക്കു ഭാഗത്തുള്ള പത്തായപ്പുരയിലായിരുന്നു കോപ്പറ. അവിടെയിരുന്നാണ് ആശാൻ ശിഷ്യരെ പഠിപ്പിച്ചിരുന്നത്. ഔപചാരി കതകളൊന്നുമില്ലാത്ത ഈ കളരിയിലാണ് കല്ലുവഴിച്ചിട്ടക്ക് ഊടും പാവും നൽകിയതെന്നു് കഥകളി കലാ ചിന്തകർ സാക്ഷ്യപ്പെടു ത്തുന്നു.

കുഞ്ചുനായരുടെ കഥകളി ജീവിതത്തിന് കെട്ടുറപ്പ് നൽകിയതും കുറെയൊക്കെ രാമുണ്ണിമേനോനാശാന്റെ ജീവിതവഴിത്താരകൾ തന്നെയായിരുന്നു. ദാരിദ്ര്യവും, അനാഥത്വവും, അരക്ഷിതാവ സ്ഥയും, ഒപ്പമുള്ള കഥകളിയഭ്യാസവും ഒക്കെ കുഞ്ചുനായരുടെ

ജീവിതത്തിനേയും ക്രമപ്പെടുത്തിയ പാഠങ്ങൾ തന്നെ. ഇതൊക്കെ സ്വയമറിയാതെ തന്നെ അക്കാദമികമായ അഭ്യസനത്തിലേക്കുള്ള പരിവർത്തനത്തിന്റെ ശിൽപ്പിയായി കുഞ്ചുനായരെ മാറ്റിയെന്നു വേണം പറയുവാൻ... സമാനമനസ്കരായ അപൂർവ്വതകളേറിയ ഗരുവും ശിഷ്യനും ! ഗുരുവിലൂടെ ലഭിച്ച കല്ലുവഴിച്ചിട്ടയുടെ ലാവ ണ്യവിചാരത്തിലൂടെ ഒരു പുതിയ രംഗപാഠ വീക്ഷണം തന്നെ കഥകളി ലോകത്ത് വളർന്നു വന്നു.

കഥകളിയുടെ യുക്തിഭദ്രമായ ചിന്തകളിലൂടെ വ്യാപരിക്കുമ്പോൾ നാണിക്കുട്ടിക്കും മക്കൾക്കുമൊപ്പമുള്ള സമയങ്ങൾ കുറഞ്ഞു. തന്റേതായ ലോകം അവർ കൂടി നിറയുമ്പോഴേ അർത്ഥപൂർണ്ണമാകു. ഇനി കുറച്ചു സമയങ്ങൾ അവർക്കായും നീക്കിവെക്കണം. മറ്റെല്ലാം തൽക്കാലം മാറ്റിവെച്ച് ഭർത്താവായും, അച്ഛനായും കൂടി ജീവി ക്കണം. അങ്ങിനെ ഇടക്ക് കളിക്കുപോയും കിട്ടുന്ന ഒഴിവുവേളകൾ കുടുംബത്തോടൊപ്പവും കുഞ്ചുനായർ ചിലവഴിച്ചു. നാണിക്കുട്ടി യുടെ സ്നേഹവായ്പിലൂടേയും മക്കളുടെ കിളിക്കൊഞ്ചലുകളിലൂ ടെയും കഥകളിയരങ്ങിലൂടേയും ജീവിതത്തിന് പുതിയ നിറച്ചാർത്തു കളായി. അരങ്ങിലെ ഓരോ വേഷത്തെക്കുറിച്ചും നാണിക്കുട്ടിക്ക് അറിയണം. വലുതെന്നോ, ചെറുതെന്നോ ഭേദമില്ലാതെ എല്ലാ വിശേ ഷങ്ങളും ഒന്നൊഴിയാതെ പരസ്പരം കൈമാറി. ഇടക്കൊക്കെ വിവാ ഹപൂർവ്വ നാളുകളിലെ ഇണക്കങ്ങളും പിണക്കങ്ങളും വന്ന് ചിണുങ്ങി നിന്നതും മറന്നില്ല.. ഒരോ നിമിഷത്തേയും മനന നിരീക്ഷ ണങ്ങൾക്കു് താങ്ങായ് നിന്നതും നാണിക്കുട്ടി തന്നെ. രാത്രി ഉറക്ക മൊഴിച്ചു വായിക്കുമ്പോൾ കണ്ണിമ ചിമ്മാതെ കൂടെയിരുന്നു.

പ്രണയകാലത്ത് ഒരു ജോഡി വെള്ളി പാദസരം വാങ്ങിക്കൊടുക്കാൻ മോഹിച്ചിരുന്നു. അഷ്ടിക്കു വകയില്ലാത്ത നാളുകളിൽ അത്തരം ആഗ്രഹങ്ങൾക്കൊന്നും സ്ഥാനമില്ലല്ലൊ. എന്നാലും ആഗ്രഹിക്കാം.. സാധിക്കും... സാധിക്കണം. പക്ഷേ രണ്ടു മക്കളായിട്ടും മനസ്സിന്റെ വാഗ്ദാനം നിറവേറ്റാനായില്ല. നാണിക്കുട്ടിക്കും അതിലൊന്നും വലിയ താൽപ്പര്യമില്ല. എപ്പോഴും അകമേ പൂത്തു നിന്നവൾ.

അരങ്ങിൽ സമ്പന്നത വരിക്കുന്നുവെങ്കിലും ജീവിതത്തിൽ സാമ്പ ത്തികമായി അധികം മെച്ചപ്പെട്ടു തുടങ്ങിയിട്ടില്ല. ചെറിയൊരു കുറ്റ ബോധവും കഞ്ചുനായർക്കു തോന്നി. തന്റെ കുറവുകളെ നികത്തി നല്ല ഒരു നടനിലേക്കുള്ള പരിവർത്തനത്തിന് പ്രാണൻ പകുത്ത്

കൂടെ നിന്നവൾക്ക് ഇത്രയും ചെറിയ സമ്മാനം വാങ്ങി കൊടുക്കാൻ പോലും കഴിഞ്ഞില്ലല്ലൊ. ഇനി പുറത്ത് കളിക്ക് പോകുമ്പോൾ എന്തായാലും വാങ്ങണം എന്ന് കുഞ്ചുനായർ തീരുമാനിച്ചു. ഇത്തരം ചില ചെറിയ നിമിഷങ്ങളാണ് ചിലപ്പോഴൊക്കെ ജീവിതത്തെ കൂടുതൽ മനോഹരമാക്കുന്നത്. മുമ്പിലെ പതിഞ്ഞ പദങ്ങൾ തൽക്കാലം അകന്നു പോയിരിക്കുന്നു.

മാനസികമായ അർത്ഥവത്തായ അനുരഞ്ജനമാണ് ജീവിതം. പരസ്പരം കൊണ്ടും കൊടുത്തും മനസ്സിലാക്കിയും ഉൾക്കൊണ്ടും പോയാൽ ജീവിതത്തിലെ പ്രശ്നങ്ങളെ നിസ്സാരമായിക്കാണാനാകും. കുഞ്ചുനായരുടെ കലാലോകത്തെ വളർച്ചയുടെ ഒരോ പടവിലും നാണിക്കുട്ടി കൂടെനിന്നു.. ഇതുവരേയുള്ള യാത്രയിൽ നഷ്ടപ്പെട്ട സന്തോഷങ്ങളുടെ തിരുശേഷിപ്പുകൾ വീണ്ടെടുക്കണം. ഒട്ടും തിടുക്കം കൂട്ടാതെ ശാന്തമായ ആഴത്തെ പുണർന്നു കൊണ്ടുതന്നെ പുലരുകയും അടരുകയും ചെയ്യുന്ന രാപ്പകലുകൾ. ഒരു തീർത്ഥയാത്രപോലെ ജീവിതത്തെ ഏറ്റെടുത്താൽ ഉണ്ടായ മുറിവുകളൊക്കെ ഉണക്കാം. നാണിക്കുട്ടി തന്റെ ജീവിതത്തിലെത്തുകയല്ല, ഒന്നുമല്ലാത്തവന്റെ ജീവിതത്തെ ഏറ്റെടുക്കുകയാണ് ചെയ്തത്. പിന്നീടാണ് മുന്നിലുള്ള ഇരുട്ടുകൾ അകലാൻ തുടങ്ങിയതും. ഈ തീർത്ഥയാത്രയിൽ യഥാർത്ഥ മരണത്തിന് എത്രയോ മുമ്പു തന്നെ നിരവധി പ്രാവശ്യം ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. അതൊക്കെ മുന്നോട്ടുള്ള യാത്രക്കുള്ള പുനർനിർമ്മാണങ്ങളാണ്. ജീവിതത്തിന്റെ പരിഛേദങ്ങൾ.. ഉടച്ചും വാർത്തും ഒരുതച്ചനെപോലെ അഴിച്ചു പണിതു കൊണ്ടിരിക്കുന്നു മനുഷ്യൻ. മുൻവിധികളും പരികൽപ്പനകളുമെല്ലാം അയഞ്ഞു പോകാം. ജീവിതത്തിന്റെ ഹൃദയ വേരുകളിലോടിയ ചില ചിന്തകൾ ഇങ്ങനേയും.!

പലപ്പോഴും കഥകളിയുടേയും ജീവിതത്തിന്റേയും സമവാക്യങ്ങൾ മനസ്സിന്റെ മുറ്റത്ത് ക്രിയാത്മകമായ ആശയ വിനിമയങ്ങളിലേർപ്പെട്ടു. ആ പാരസ്പര്യത്തിൽ വെറുതെ ഒന്ന് കണ്ണയച്ചാൽ മതി മനസ്സിന്റെ കെട്ടുകളയയും. അപ്പോൾ മുറ്റത്തെ ചെടിയിൽ ചിരിച്ച് കുണുങ്ങി നിൽക്കുന്ന പൂക്കളെ കാണാം അവയെ പ്രദക്ഷിണം വെക്കുന്ന ചിത്രശലഭങ്ങളെ കാണാം, തൊടിയിലെ പച്ചപ്പിൽ ജീവിതം തളിർക്കാം, തേൻമാവിൻ കൊമ്പത്ത് സല്ലപിക്കുന്ന ഇണക്കുരവികളെ കാണാം, കഴുക്കോൽക്കെട്ടുകളിലിരുന്ന് കുറുകുന്ന അമ്പലപ്രാവുകളെ കാണാം, വീട്ടകങ്ങളിൽ കളിക്കുന്ന നിഷ്ക്കളങ്കതയുടെ

നിറകുടങ്ങളായ കുഞ്ഞുങ്ങളുടെ കളി ചിരികൾ കാണാം... ഈ പ്രകൃതിയെ പല രൂപഭാവങ്ങളിൽ അണിയിച്ചൊരുക്കിയ ഒരു വിശ്വ ശിൽപ്പി നമുക്കു മുകളിലുണ്ട്... ആ ഇച്ഛക്കനുസരിച്ച് നമ്മളെല്ലാം ഭൂമിയിലെ വേഷക്കാർ. കൽപ്പിച്ചു കിട്ടിയ ആ വേഷം ഈ അരങ്ങിൽ ആടുക.... അങ്ങിനേയും ചില വിചാരങ്ങളും സാരോക്തികളും കുഞ്ചുനായരുടെ മനസ്സിൽ തിക്കിത്തിരക്കി കൂട്ടംകൂടി.

ജീവിതം ശാന്തമായി ഒഴുകുമ്പോൾ ചിലപ്പോഴൊക്കെ കഴിഞ്ഞു പോന്ന കലങ്ങി മറിഞ്ഞ അനുഭവങ്ങളും മുന്നിൽ വന്നു പല്ലിളിച്ചു. കണ്ടില്ലെന്ന് നടിച്ചാലും തേറ്റകളിറക്കി തീറ്റി വരും. കൊടുംപാഷാണത്തിൽ മുക്കിയെടുത്തെറിഞ്ഞ വാക്കുകൾ.. സ്വന്തക്കാരായ ചെറിയേട്ടനും കൂട്ടരുമൊക്കെ... അത് സൃഷ്ടിക്കുന്ന അസ്വസ്ഥതകൾ : വാക്ക് എത്ര ശ്രദ്ധയോടെ ഉപയോഗിക്കണം. ചിലരുടെ വാക്കുകൾ ജീവിതത്തെ പുഷ്ടിപ്പെടുത്തുമ്പോൾ മറ്റു ചിലരുടേത് ജീവിതത്തെ ഒന്നാകെ ദഹിപ്പിക്കുന്നു. ദഹിച്ചു പോയ ജീവിതത്തെ വെള്ളം തളിച്ച് ഉയിരു കൊടുത്തത് ആശാനും നാണിക്കുട്ടിയുമൊക്കെയാണ് ഈ അസ്വസ്ഥത കാണുമ്പോൾ നാണിക്കുട്ടി പറയും, കഴിഞ്ഞത് കഴിഞ്ഞു... എനി മുന്നിലേക്ക് മാത്രം നോക്കു. ഓരോ സമയദോഷങ്ങൾ എന്ന് കരുതണം. ജീവിതത്തിന്റെ വിപരീത ദശാസന്ധികളായിരിക്കും വരാനുള്ള സുവർണ്ണാവസരങ്ങൾ സൃഷ്ടിക്കാൻ കാരണമാകുക... അങ്ങിനെ കാണാൻ ശ്രമിക്കു. ഭാര്യ ചെറുപ്പമാണെങ്കിലും ചിലപ്പോൾ ഇരുത്തം വന്ന അമ്മയാകുന്നു. അവളുടെ വാക്കുകൾ മുഖവിലക്കെടുത്തു.കുഞ്ചുനായരുടെ വ്യക്തിത്വ വികാസം രൂപപ്പെടുത്തിയതിലെ പ്രധാന കണ്ണികളാണ് സേ്നഹശീലരായ മാതാപിതാക്കളും, ആശാനും കഥകളിയുടേതായ ചുറ്റു പാടുകളും, നാണിക്കുട്ടിയുടെ പ്രണയപൂർവ്വമായ ഇടപെടലുകളും, സ്വയം വളർത്തിയെടുത്ത വായനാശീലവും. ഉൾക്കൃഷ്ടമായ ഇന്ദ്രിയാനുഭവങ്ങളിലൂടെ വളർന്നു വന്നാൽ മാത്രമെ സേ്നഹമസൃണമായ ഒരു വ്യക്തിത്വവും സംസ്കാരവും രൂപപ്പെടുകയുള്ളു എന്നെവിടെയോ വായിച്ചിട്ടുണ്ട്.. അതെത്രത്തോളം തനിക്ക് ചേർന്നിരുന്നു.... അറിയില്ല!

കഥകളിയുടെ തിരക്കേറിയ അരങ്ങുകൾ ... ഒന്നിൽ നിന്ന് മറ്റൊന്നിലേക്ക്... ആദ്യാവസാന വേഷങ്ങൾ കത്തി നിൽക്കുന്ന കാലം. രാത്രിയുടെ പാതിരാ യാമങ്ങളിൽ കളിവിളക്കിനു മുന്നിൽ പകർന്നാടുന്ന ഇതിഹാസ നായകന്മാർ... കഥാപാത്രങ്ങളുടെ മാനസിക ശാരീരിക ഭാഷ്യങ്ങളിലൂടെ കടഞ്ഞെടുത്ത തനിമ നിറഞ്ഞ പുനരാഖ്യാ

നങ്ങൾ. ഏതു വേഷത്തിലും കുഞ്ചുനായരുടേതായ ചില അടയാള പ്പെടുത്തലുകൾ. കടന്നു പോന്ന ജീവിതാനുഭവങ്ങളുടെ സൂക്ഷ്മത കഥാപാത്രങ്ങളിലും പുലർത്തി. നിറഞ്ഞ ആരാധകവൃന്ദം. അണി യറയുടേയും അരങ്ങിന്റേയും ഇടയിലൂടെ തിരക്കേറിയ യാത്രകൾ... അതിലൊന്ന് ബോംബയിലേക്കായിരുന്നു ക്ഷണം കിട്ടിയത്. മറു നാടൻ ശിഷ്യനായ യോഗ് സുന്ദർ ദേശായിയുടെ നേതൃത്വത്തിൽ കഥകളിയും ഡെമോൺസേട്രഷനും. അഞ്ചു ദിവസത്തോളമുണ്ട്. നാണിക്കുട്ടിയെ അറിയിച്ചു. ബോബെക്ക് പോകുന്നു. വരുമ്പോൾ പഴയ വാഗ്ദാനവും പാലിക്കാം.. വെള്ളി പാദസരം. കേട്ടപ്പോൾ നാണിക്കുട്ടി ഒന്നു ചിരിച്ചേയുള്ളു മറുപടിയായി.

കഥകളി സംഘവുമായി യാത്ര തിരിച്ചു. യാത്രയാക്കുവാൻ വാഴേങ്ക ടയിൽ നിന്ന് കുറച്ചുദൂരം നാണിക്കുട്ടിയും മക്കളും കൂടെ വന്നു. തോളത്ത് വിജയനും മറുകയ്യിൽ അപ്പുവും ... അവരുടെ വരവ് കണ്ട തൂതപ്പുഴയിലെ ഓളങ്ങളിലും കഥകളിയുടെ ചൊല്ലിയാട്ടങ്ങൾ !. കുറച്ചു ദൂരം കഴിഞ്ഞപ്പോൾ കുഞ്ചുനായർ പറഞ്ഞു: ഇനി വരണ്ട, തിരിച്ചു പൊക്കോളു... യാത്ര പറഞ്ഞു പിരിയുമ്പോൾ അകാരണ മായി നാണിക്കുട്ടിയുടെ കണ്ണുകൾ നനഞ്ഞു... സ്നേഹാധിക്യ ത്താൽ ആ ഹൃദയങ്ങൾ വിങ്ങിയോ? അവളുടെ നനഞ്ഞ കണ്ണുകൾ കുഞ്ചുനായരിൽ അസ്വാസ്ഥ്യം ജനിപ്പിച്ചു. ഏയ്... നല്ലൊരു കാര്യ ത്തിന് പോവുകയല്ലേ. ഒരാഴ്ച ഇതാ എന്ന് പറയുമ്പോഴേക്കും കഴിയും. തോളിൽ തട്ടിയാശ്വസിപ്പിച്ചു. മൗനമായി നാണിക്കുട്ടിയും കുട്ടികളും യാത്ര പറഞ്ഞു.. അവർ മറയുവോളം നോക്കി നിന്നു. പിന്നെ കഥകളി സംഘത്തിനൊപ്പം വണ്ടിയിൽ കയറി.. എന്തോ മനസ്സിലൊരു അരുതായ്ക! ഏയ്... ഒന്നുമില്ല.. വെറുതെ ചില തോന്നലുകൾ. കഥകളിയുടെ വർണ്ണഭംഗിപോലെ നിറമുള്ള സ്വപ്ന ങ്ങളെ താലോലിക്കാം. ഭാവിയെ ശോഭനമാക്കണം !

പൂത്തു നിൽക്കുന്ന സന്ധ്യയിൽ കുങ്കുമം വാരിയണിഞ്ഞു നിൽ ക്കുന്ന ചക്രവാളങ്ങൾ. പടിഞ്ഞാറ് കടലിലേക്ക് താഴുന്ന അസ്തമന സൂര്യൻ. പ്രകൃതി ദൃശ്യങ്ങൾ മനസ്സിലെ ഭാവനയെ തട്ടിയുണർത്തി. ബോംബെയിലെ വൈദ്യുത ദീപങ്ങളാൽ അലങ്കരിച്ച രംഗ മണ്ഡ പത്തിൽ കേശഭാരക്കിരീടം ചൂടി നിൽക്കുന്ന നായകൻ കഥാപാത്ര മായി മാറിയ കുഞ്ചുനായർ... മനസ്സൊരു ചിത്രകാരനെപ്പോലെ വർണ്ണങ്ങളിൽ മുഴുകി.

ബോംബെയിലെത്തി. സ്റ്റേഷനിൽ സംഘാടകർ കാറുമായി എത്തിയിരുന്നു. കഥകളിയെന്ന കലയെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന മലയാളികളല്ലാത്ത മനുഷ്യരും. യാത്രയുടെ ക്ഷീണമകറ്റി. ഇനി അഞ്ചു നാളുകൾ തിരക്കേറിയത്. അലങ്കരിച്ച വലിയ ഹാൾ. അരങ്ങിൽ മധ്യഭാഗത്ത് വലിയ കളിവിളക്ക്. കഥകളിക്കു മാത്രമല്ല ഡെമോൺസ്ട്രേഷനും നിറഞ്ഞ സദസ്സ്. ഓരോ വിഷയത്തേയും മനസ്സിലാക്കാൻ കഴിയുന്ന സദസ്സാണ് അരങ്ങിന്റെ ശക്തി. അത് തിരിച്ചറിഞ്ഞ അരങ്ങുകൾ. വേഷമൊരുങ്ങുമ്പോൾ ശരീരത്തിന്റെ സൂക്ഷ്മതന്തുക്കളിൽ പോലും കഥാപാത്രത്തിന്റെ സ്വഭാവഘടനകൾ നിറയുന്നു. അണിയറയിൽ നിന്നും അരങ്ങിലെത്തുമ്പോൾ നടനറിയാതെ തന്നെ ഒരസാധാരണ ശക്തി ആഗിരണം ചെയ്യുന്നു. കിലുങ്ങുന്ന കച്ചമണികൾക്കൊപ്പം തുടിക്കുന്ന ഹൃദയതാളങ്ങൾ. രുഗ്മാംഗദചരിതത്തിലെ രുഗ്മാംഗദനാണ് അന്നത്തെ വേഷം. വിഷ്ണു ഭക്തി അളക്കുവാൻ നേരിടുന്ന അഗ്നിപരീക്ഷണങ്ങൾ. പ്രണയാതുരയായെത്തുന്ന അപ്സരസ്സായ മോഹിനി.. രുഗ്മാംഗദ മഹാരാജാവും മോഹിനിയുടെ പ്രണയത്തിൽ ആസക്തനാകുന്നു. പക്ഷേ പ്രണയ സാക്ഷാൽക്കാരം നേടണമെങ്കിൽ മോഹിനിയുടെ ആവശ്യം നടക്കണം. സ്വന്തം മകനെ അവന്റെ അമ്മയുടെ മടിയിൽ കിടത്തി വധിക്കുക. പ്രണയം നഷ്ടപ്പെട്ടാലും ആ ക്രൂരകൃത്യം ചെയ്യാനാവില്ലെന്ന് പറഞ്ഞിട്ടും ചെയ്യേണ്ടി വരുന്ന അവസ്ഥയാണ് രുഗ്മാംഗദനു മുമ്പിൽ. തന്റെ ഭക്തന് തന്നിലുള്ള ഭക്തി എത്രകണ്ട് ഉണ്ടെന്നുള്ള വിഷ്ണു ഭഗവാന്റെ പരീക്ഷണത്തിനുള്ള ഒരു മധ്യവർത്തി മാത്രമായിരുന്നു മോഹിനി. പക്ഷേ അത് കഥാനായകനറിയുന്നില്ല. അവസാനം തെളിഞ്ഞ ഭക്തിയിൽ രാജാവിന് മകനെ നഷ്ടപ്പെടുന്നുമില്ല... ഭക്തി എന്നത് മനസ്സിന്റെ നിസ്വാർത്ഥമായ അവസ്ഥയാണ്. ഭൗതികതയിൽ നിന്നും ആത്മീയതയിലേക്കെത്തുന്ന ഉന്നതഭാവം. മനസ്സിന്റെ നിലകളിലെ ഉന്നതമായ സംസ്കാരം എന്നും നിർവ്വചിക്കാം.. കഥയുടെ സംക്ഷിപ്ത വിവരണം യോഗ് സുന്ദർ ദേശായി ഇംഗ്ലീഷിൽ സദസ്സിന് നൽകി. പ്രണയവും ഭക്തിയും വിരഹവും, നിസ്സഹായതയും അതിന്റെ ഏറ്റവും ഉച്ചകോടിയിൽ അഭിനയിക്കേണ്ട നിമിഷങ്ങൾ സമാഗതമാവുന്നു. ചുട്ടികുത്തി മെയ്ക്കോപ്പുകളണിഞ്ഞു കിരീടം വെച്ചു വേഷമുണർന്ന മനസ്സോടെ അരങ്ങിലേക്ക് പോകാനൊരുങ്ങുമ്പോൾ കുഞ്ചുനായരെ തേടിയെത്തി നാഴികകൾക്കപ്പുറത്തു നിന്നും ഒരു സന്ദേശം. കണ്ട

വരും അറിഞ്ഞവരും അടക്കം പറഞ്ഞ് ഒതുങ്ങി നിന്നു. ചിലരുടെ മുഖത്ത് പന്തികേട്... ചില സംഭ്രമങ്ങൾ ... അത് നിവർത്തി വായിച്ചു. ചുണ്ടപ്പൂവിട്ട കണ്ണുകളിലെ മിന്നി മായുന്ന ഭാവങ്ങൾ, വലിഞ്ഞു മുറുകുന്ന ഞരമ്പുകൾ, സപ്തനാഡികളും തകരുന്നതുപോലെ ... പിടിച്ചു നിന്നു.... തന്നെ കാത്തിരിക്കുന്ന അരങ്ങും സദസ്സും... ഒന്നും സംഭവിക്കാത്തതുപോലെ ആ ടെലഗ്രാം ശിഷ്യനെ ഏൽപ്പിച്ച് അദ്ദേഹം കിരീടം ഒന്നുകൂടി ശരിപ്പെടുത്തിവെച്ച് അരങ്ങിലേക്ക് പതിവുപോലെ നടന്നടുത്തു. തളർച്ചയുടെ ഒരു ചെറു സംശയം പോലും ആർക്കും കൊടുക്കാതെ.

“ഇത്ഥം വൈവസ്വതം തം നിജപുരിയിലയ
ച്ചഞ്ജസാ പത്മജൻമാ...”

അരങ്ങിലുണർന്ന ശ്ളോകം. മോഹിനിയെ കാണുന്ന രുഗ്മാംഗദൻ. ആദ്യ രംഗം കഴിഞ്ഞു അണിയറയിലേക്ക്.... ഭയാനകമായ നിശ്ശബ്ദതയിൽ കണ്ണുകളടച്ചിരിക്കുന്ന വേഷക്കാരൻ. ആ മനസ്സിൽ ഒരു കടൽ ഇളകി മറയുന്നു. തീരങ്ങളെ തകർത്തു പായുന്ന തിരമാലകൾ. വീണ്ടും അവസാന രംഗം പൂർണ്ണമാക്കുവാൻ അരങ്ങത്തേക്ക്. ഹൃദയത്തിന്റെ വിഷാദപൂർണ്ണമായ ഭാവങ്ങളെ അവർണ്ണനീയമായ രസാത്മകതയോടെ തന്നെ അഭിനയിച്ചു ഫലിപ്പിച്ചു. ഉയരുന്ന കരഘോഷങ്ങൾ... നിശബ്ദമാകുന്ന അരങ്ങ്. മടങ്ങി അണിയറയിലേക്ക്. അന്നത്തെ കാണികളിലൊരാൾ പ്രശസ്ത നർത്തകി കനക് റെലെ അണിയറയിലെത്തി കുഞ്ചുനായരുടെ പാദം വണങ്ങി. ആദരവോടെ അദ്ദേഹത്തെ നോക്കി നിന്നു.

മാറി നിന്ന് അഗാധമായ ഹൃദയവേദനയോടെ ആ വേഷക്കാരൻ മുഖത്തെ ചുട്ടി മായ്ക്കുമ്പോൾ നീറി നീറിക്കരയുകയായിരുന്നു. ജീവിതമെന്തെന്നറിയാതെ പകച്ചു നിൽക്കുമ്പോൾ തന്റെ ഇടം പാതിയായ് വന്ന് ഈ ജീവിതത്തിന് നിറക്കൂട്ടുകൾ സമ്മാനിച്ചവൾ, പോരുമ്പോൾ സന്തോഷത്തോടെ യാത്രയാക്കിയ തന്റെ പ്രിയ പത്നി മക്കളേയും തന്നേയും തനിച്ചാക്കി അറ്റം കാണാനാവാത്ത അങ്ങേ കരയിലേക്ക് യാത്രയായിരിക്കുന്നു. വന്ന ടെലഗ്രാം വാർത്ത അതായിരുന്നു. തീവ്രവേദനയുടെ കയങ്ങളിലേക്ക് യാതൊരു കരുണയുമില്ലാതെ നിർദ്ദയം വിധി വീണ്ടും തള്ളിയിട്ടിരിക്കുന്നു. പതിമൂന്നര വർഷത്തെ ദാമ്പത്യ ജീവിതത്തിന് തിരശ്ശീല വീണിരിക്കുന്നു. മുങ്ങിയും പൊങ്ങിയും നീന്തി എങ്ങിനെയൊക്കെയോ കര പറ്റി

യതായിരുന്നു. പിന്നേയും ദു:ഖത്തിന്റെ കനലാഴിയിലേക്ക്. അണ കെട്ടിയ പ്രവാഹം മുറിഞ്ഞു.

കഥകളിയുടെ ചരിത്രത്തിലെ മറക്കാനാവാത്ത അരങ്ങായിരുന്നു അത്. പിറ്റേന്ന് മടക്കയാത്ര. തന്റെ പ്രണയിനിയായി, ഭാര്യയായി, അമ്മയായി, ജീവിതത്തിലെ ഊർജ്ജദായിനിയായി കയറി വന്ന പ്രണയത്തിന്റെ സൗഗന്ധികപൂ അടർന്നു വീണിരിക്കുന്നു.

നാണിക്കുട്ടിയില്ലാത്ത വീട്ടിലേക്ക് ... അമ്മയില്ലാത്ത മക്കളുടെ മുഖം, മകളെ നഷ്ടപ്പെട്ട അവളുടെ അച്ഛനമ്മമാർ എല്ലാം തീരാവേദനയായി ഇടം പിടിച്ച മനസ്സുമായി കമ്പാർട്ടുമെന്റിലെ ഒഴിഞ്ഞൊരു ഭാഗത്ത് ഘനീഭവിച്ച മനസ്സുമായി ആ കലാകാരനിരുന്നു. എനിയും മൂന്ന് നാളുകൾ തീവണ്ടിയാത്ര. വർണ്ണങ്ങൾ തൂവിപോയ ഒരു ജീവിതം. ഉള്ളിൽ കാത്തുസൂക്ഷിച്ച പാദസരക്കിലുക്കം നിലച്ചു. ട്രെയിൻ കൂകി കിതച്ചു പായുമ്പോഴും ഉള്ളിലെ അശാന്തിയിൽ വണ്ടിക്ക് ഒട്ടും വേഗത തോന്നിയില്ല. അതിന്റെ രൗദ്രതാളത്തിലെവിടേയോ കുരുങ്ങിയ പാദസരമണികൾ. ജനൽ പാളിയിലൂടെ വീശുന്ന കാറ്റു പോലും സാന്ത്വനിപ്പിക്കാനാവാഞ്ഞ് ഭയന്ന് അറച്ചു നിന്നു. ജീവിത പുസ്തകം എന്നേക്കുമായി അടച്ചുവെച്ച് പോയ നാണിക്കുട്ടിയുടെ സ്മരണകളിൽ അകലേക്ക് ദൃഷ്ടി പായിച്ചിരിക്കുന്ന കുഞ്ചുനായരെ കാണുമ്പോൾ കൂടെയുള്ളവരുടേയും ഉള്ളം പൊള്ളിപോയി. തുടക്കം മുതൽ ദുരന്തം ഏറ്റുവാങ്ങിയിരുന്ന മനസ്സ്. പൊരുത്തപ്പെട്ടിരുന്നു. പക്ഷേ വീണ്ടും ദുരന്തഭൂമിയിലേക്ക് വലിച്ചെറിഞ്ഞിരിക്കുന്നു. ഉള്ളിൽ തിരക്കി വന്ന കഥാപാത്രങ്ങൾ .. ആശ്വസിപ്പിക്കാനാവാതെ തിരിഞ്ഞു നടന്നു. നനച്ചു വളർത്തിയ രാപ്പകലുകൾ, കാത്തു വെച്ച സ്വപ്നങ്ങൾ അതൊക്കെ ബാക്കി വെച്ച് ജീവിത പാതയിൽ കണ്ടു മുട്ടാനാവാത്ത വിധം അകന്നുപോയി. കനവുകൾ കനലുകളായി മുടിയഴിച്ചിട്ടാടി, പകലുകൾ ആളിക്കത്തി, ചരമഗീതം പാടിവരുന്ന പോക്കുവെയിൽ നാളങ്ങൾ, മിഴി കുഴയുന്നു, തനു തളരുന്നു, അല്ലയോ രാത്രി നീ വന്ന് എന്നെ കറുപ്പു വസ്ത്രത്താൽ പുതപ്പിച്ചാലും... മരണത്തേയും മധുരീകരിക്കുന്ന ഉറ്റ സ്നേഹിതൻ മഹാകവി പി.യുടെ വരികൾ... അത് മനസ്സിലാളിക്കത്തി. ഏറെ ഇഷ്ടപ്പെട്ടിരുന്ന ആ വരികളെപ്പോഴും മനസ്സിൽ തോന്നുമായിരുന്നു... അതെ, അതിപ്പോൾ അറം പറ്റിയ പോലെ തിരിച്ചടിച്ചിരിക്കുന്നു.

ചിതാഗ്നിയിലെരിയുന്ന ഈ ചിത്തത്തിന്നുത്തരമെങ്ങു നിന്ന് ? കാല

ത്തിന്റെ രഥചക്രത്തിന് വേഗത കൂടിയോ? സമയമാപിനികൾ ആരേയും കാത്തു നിൽക്കുന്നില്ലല്ലോ. കണ്ണുനീരിലലിഞ്ഞ കടലാസു ക്കഷ്ണങ്ങൾ... ഭാഗ്യങ്ങൾക്കും നിർഭാഗ്യങ്ങൾക്കും ഒപ്പം നിന്ന് അനുഭവങ്ങളുടെ കയ്പുനീരിനൊപ്പം ഇളനീരിന്റെ മധുരവും ഇറ്റിച്ചു തന്നവൾ – അരങ്ങത്തെ ഏതോ വേഷംപോലെ മാഞ്ഞുപോയ പ്രിയ പത്നി... എന്നന്നേക്കുമായുള്ള തിരിച്ച്പോക്ക്. നാണിക്കുട്ടിയുടെ വിയോഗത്തിൽ ഉണർന്നു വന്ന വ്യർത്ഥതാബോധം സകലതിനേയും ചവിട്ടിമെതിച്ചു ....!

# 7

**കോ**ടമഞ്ഞ് കുടഞ്ഞിട്ട കണക്കെ മനസ്സ് നിശ്ചലം. സ്വയം ചൂഴുന്ന മഹാ ശൂന്യത. മൂന്നു ദിവസത്തെ വണ്ടി യാത്ര അരക്കില്ല ത്തിലിട്ടു ചുട്ടുകരിക്കുന്നതിന് സമം. കണ്ണീരല്ല ചുടുചോര ഒഴുകി കദ നക്കരൾ പൊട്ടിയിരിക്കുന്നു. ഉറവ വറ്റിയ വരണ്ട ഹൃദയ ഭിത്തികൾ. സ്വപ്ന ജലാശയങ്ങളിലെ കരിങ്കൂവളങ്ങൾ കണ്ണടച്ചു. ഭാവി ഒരിരുണ്ട ഭൂതമായി മുന്നിൽ പകർന്നാട്ടങ്ങൾ നടത്തി.

അപാരനീലിമയുടെ സൗന്ദര്യത്തിടമ്പേന്തി നിൽക്കുന്ന ആഴിയുടെ ഗർഭഗൃഹങ്ങളിൽ നിന്നും ഭയത്തിന്റെ ഉരുൾപൊട്ടലുകൾ.ഭയാശങ്ക കളുടെ നൂലിഴകൾ തല നീട്ടുന്നു. ഏതു ശാപഭാരത്താലാണ് ഈ കനത്ത ചുമട് ശിരസ്സിലമർന്നത്? മരണ തുല്യമായ ഈ നിമിഷ ങ്ങളെ മറികടക്കുവാൻ ഏതു സിദ്ധൗഷധമാണ് തേടേണ്ടത്? ശാന്തി പർവ്വത്തിനായി ഏതു മഹാസാനുക്കളിലേക്കാണ് യാത്രതിരിക്കേ ണ്ടത് ? സാന്ത്വനത്തിന്റെ ശംഖു നാദങ്ങൾക്കൊന്നും നെഞ്ചിലെ തീ യണക്കാനാകുന്നില്ല. മൂർച്ചയേറിയ ജീവിതയുളിയാൽ കുത്തിക്കീറി ചോരയൊലിക്കുന്ന ഹൃദയ വടുക്കളിൽ കണ്ണീരിന്റെ ഉഷ്ണ പ്രവാഹം. ചുറ്റും വാളും ചിലമ്പും അരമണിയുമായി ചുവന്ന പട്ടു ടുത്ത് ഉറഞ്ഞു തുള്ളുന്ന കോമരങ്ങൾ ... നാണിക്കുട്ടിയുടെ മരണം കുഞ്ചുനായരിൽ മതിഭ്രമങ്ങളുടെ ചുഴലി തന്നെ സൃഷ്ടിച്ചു. വിഷാദാ വസ്ഥ കർമ്മ വിമുഖമല്ല എന്ന തോന്നലിന്റെ അസ്ഥിവാരമൊ ന്നോടെ ഇളകി. സ്വരുക്കൂട്ടിവെച്ച ശക്തിയും ചൈതന്യവുമാണ് മഹാ വർഷത്തിന്റെ കനത്ത ചീളുകൾ ഇരമ്പിയാർത്തലച്ചുവന്ന് കട പുഴ ക്കിയെറിഞ്ഞിരിക്കുന്നത്. കുളയട്ടകളെ പോലെ രക്തം കുടിച്ചു കടിച്ചു തൂങ്ങിയ ചിന്തകൾ മേലും കീഴുമിട്ട് മഥിച്ചു.

ഞങ്ങളും ആശാനൊപ്പം വീടുവരെ വരുന്നു. കൂടെ വന്നവർ പറ ഞ്ഞു. പാലക്കാട് നിന്നും പെരിന്തൽമണ്ണക്കുള്ള ഫാസ്റ്റ് പാസഞ്ചറിൽ കയറി. വീതി കുറഞ്ഞ പാതയിലൂടെ തിരിഞ്ഞും വളഞ്ഞും ബസ്സൊ ഴുകി. ഓരോ മൈൽക്കുറ്റികളും കടന്നു പോകുമ്പോൾ ഹൃദയം

വല്ലാതെ മിടിച്ചു. തൂതയിൽ ബസ്സിറങ്ങി. പാലത്തിന്നക്കരെ വല ത്തോട്ടുള്ള വഴി വാഴേങ്കടക്ക്.

മഴക്കാലമല്ലാതിരുന്നിട്ടും ഇടവപ്പാതിപ്പോലെ തിരിമുറിയാതെ പെ യ്യുന്നു. ശാന്തയായ തൂതപ്പുഴ മലങ്കാളിയെപ്പോലെ കുത്തിയൊലി ച്ചൊഴുകുന്നു. മഴയിലെ വെള്ളത്തിൽ മണ്ണ് കലർന്ന് ചുവപ്പ് നിറം. പ്രകൃതിയുടെ ഭാവമാറ്റം. തൂതയിൽ നിന്നും വാഴേങ്കടക്ക് വാഹന സൗകര്യം തുടങ്ങിയിട്ടില്ല. റോഡുപോലും ഇല്ല. കുത്തനേയും ഇടു ങ്ങിയതുമായ വഴി. ആ നടത്തം കാലുകളെ പരിക്കേൽപ്പിക്കും. പക്ഷേ ഉള്ളിലെ നീറ്റലിൽ ഒന്നുമറിഞ്ഞില്ല ഇനി രണ്ടു നാഴിക ദൂരം. ആൽത്തറക്കടുത്തുള്ള വീട്ടിലേക്ക്.....

മരണം വന്നു പോയ വീടിന്റെ മുഖം. പെയ്തൊഴിയാത്ത മുഖങ്ങൾ. ഒന്നുമറിയാതെ അപ്പുവും വിജയനും. അവരെ കണ്ടപ്പോൾ സഹി ക്കാനായില്ല. കുട്ടികളെ ചേർത്തു പിടിച്ച് വിങ്ങിപ്പൊട്ടി. അതു വരെ പിടിച്ചു നിർത്തിയ സങ്കടം മുറ്റത്ത് പുഴയായൊഴുകി. ഒരു നൂറു തുലാവർഷം ഒന്നിച്ചു പെയ്തതുപോലെ. പ്രതിമ കണക്കെ നിൽ ക്കുന്ന നാണിക്കുട്ടിടെ അച്ഛനും അമ്മയും സഹോദരങ്ങളും. സമാധാ നങ്ങൾക്കിവിടെ പ്രസക്തിയില്ല. ആരുടെ മരണങ്ങളും വിരഹാതുര ങ്ങളാണ്. പക്ഷേ സജീവ സാന്നിധ്യമായിരുന്ന ഒരാളുടെ മരണം തീർക്കുന്ന ശൂന്യത ഭീതിദമാണ്. ഉണ്ടായിരുന്നതിന്നേക്കാൾ ഇല്ലാ ത്തപ്പോൾ ആ സാന്നിധ്യം അടുത്തറിയുന്നു. തെക്കേ തൊടിയിൽ ഒരു കുസൃതി പോലെ എല്ലാവരേയും വിഡ്ഢിയാക്കി അവൾ പോയി ഉറങ്ങുന്നു. അമ്മയുടെ വേർപാടായിരുന്നു മുമ്പേ ഉലച്ചത്... ഇപ്പോൾ ഒട്ടും തീവ്രത കുറയാതെ നാണിക്കുട്ടിയും!

അവളുറങ്ങുന്ന മണ്ണിൽ പോയി നമസ്കരിച്ചു. കിടന്ന് കരഞ്ഞു. നാണിക്കുട്ടിയുടെ സഹോദരൻ ശങ്കുണ്ണി നായർ വന്ന് സമാധാ നിപ്പിച്ചു... ഒന്നിനും ഉള്ളിലെ മുറിവിനെ ഉണക്കാനായില്ല. വൃദ്ധരായ ആ അച്ഛനും അമ്മയും സമാധാനിപ്പിക്കുവാൻ വാക്കുകൾ തേടി. കരയട്ടെ.... ആവോളം.. വിലക്കണ്ട.... ഉള്ളിൽ കെട്ടിനിൽക്കുന്ന സങ്കട ങ്ങൾ പെയ്തൊഴിയുക തന്നെ വേണം. കെട്ടി നിർത്തുമ്പോൾ അത് മറ്റു പല അപകടങ്ങൾക്കും കാരണമാകും. അതിനാൽ അവരും മൗനം പാലിച്ചു, ഉറഞ്ഞു കൂടുന്ന വേദനയോടെത്തന്നെ. ദൗർഭാഗ്യം അതിന്റെ അനുധാവനത്തിൽ നിന്നും പിൻതിരിഞ്ഞിട്ടില്ല.

ഒച്ചിനെപോലെ ഇഴയുന്ന രാപ്പകലുകൾ വിരസതയെ പെറ്റു കിടന്നു.

പലപ്പോഴും രാത്രി ആകാശത്ത് നോക്കിയിരുന്നു. മേഘങ്ങളൊഴിഞ്ഞ ഒരു രാത്രിയിൽ കണ്ടു തിളങ്ങുന്ന നക്ഷത്രപ്പൊട്ടുകൾ. കുഞ്ഞുങ്ങൾ മിഴി ചിമ്മി തുറക്കുന്നതുപോലെ. ചിലത് മിന്നിയും കെട്ടുമിരുന്നു. ചിലതിനാകട്ടെ നല്ല പ്രകാശം. കൂട്ടംകൂട്ടമായി ചില നക്ഷത്രങ്ങൾ ഒരിടത്ത്. വേറെചിലത് അവിടവിടെ ഒറ്റപ്പെട്ട് ചിതറിക്കിടക്കുന്നു. നക്ഷത്രങ്ങളായി ആകാശത്ത് പ്രകാശിക്കുന്നത് മരിച്ചു പോയവരുടെ ആത്മാക്കളാണെന്ന ഒരു നാട്ടു വിശ്വാസം അമ്മ പറഞ്ഞു തന്ന കഥ കളിൽ കേട്ടയോർമ്മയുണ്ട്. അതിലൊരു നക്ഷത്രത്തിന് ഇളപ്പമുള്ള തായി തോന്നി. ജീവിതത്തിന്റെ അനൽപ്പ സൗന്ദര്യം അൽപ്പം മാത്രം നുകർന്ന് അനൗചിത്യതയുടെ പടവുകളിറങ്ങി മരണത്തിന്റെ അന്ത രാളങ്ങളിലേക്ക് അനിഷ്ടത്തോടെയിറങ്ങി പോയ നാണിക്കുട്ടി തന്നെ യാണ് ആ നക്ഷത്രമെന്ന് കുഞ്ചുനായർക്ക് തോന്നി. ചില വിശ്വാസ ങ്ങൾ ... അനുഭവങ്ങളിലൂടെ ചില അവിശ്വാസങ്ങളും വിശ്വാസങ്ങളാ കാം... പലതും ആപേക്ഷികങ്ങൾ. സമാധാനം തിരയുന്ന മനസ്സിന്റെ കണ്ടെത്തലുകൾ.

നക്ഷത്രമായും കിളിയായും കാറ്റായും ഒക്കെ നാണിക്കുട്ടി ഇടയ്ക്ക് വന്ന് പറയുന്ന സാന്ത്വനോക്തികൾ. തകരരുത് ഭാവിയിലെ കിരീടം ചൂടേണ്ട കഥകളി നടൻ. അത് സമൂഹത്തിന്റെ ആവശ്യം കൂടി യാണ്. കേവലമായ വ്യക്തി ദു:ഖങ്ങൾക്കപ്പുറം മനസ്സിനെ നയി ക്കണം. കലാലോകത്തിനോടും മക്കളോടുമുള്ള ഉത്തരവാദിത്വം നിറ വേറ്റണം!

ദുഃഖത്തിൽ അമർന്ന് ജീവിതം കൈവിട്ടു പോകരുത്. ഒരാളുടെ ശൂന്യത അൽപ്പകാലത്തേക്ക് മാത്രം. മുമ്പോട്ട് ജീവിതമുണ്ട്.. കടമ കൾ.. ഉണ്ട്... അത് മറക്കരുത്... എല്ലാം കേൾക്കുന്നു. പക്ഷേ കഴിയ ണ്ടെ. എല്ലാം വകഞ്ഞുമാറ്റാൻ സമയമെടുക്കും. ആത്മാവ് നടുക്ക ത്തിൽ നിന്നുണർന്നിട്ടില്ല. പലപ്പോഴും ബോധ മനസ്സ് അബോധ ത്തിലേക്ക് വഴുതി വീഴും. അപ്പോഴൊക്കെ കറുത്ത ചിറകും ചുവന്ന തീക്കനൽക്കണ്ണുകളും കൂർത്ത കൊക്കുമുള്ള ഒരു പക്ഷിയേയും ആ കൊക്കിൽ പിടയുന്ന ഒരു ജീവനേയും സ്വപ്നം കണ്ട് കുഞ്ചുനായർ ഞെട്ടിയുണർന്നു. ആ പിടയുന്ന ജീവന് നാണിക്കുട്ടിയുടെ ഛായ യായിരുന്നു.

പ്രഭാതങ്ങളും സന്ധ്യകളും വന്നു പോയതറിഞ്ഞില്ല.. പലരും കാണാനെത്തി. കളിക്കു വരണം. കളരിയിൽ വരണം എന്നെല്ലാം

പറഞ്ഞു. അരങ്ങിലെ വിഷാദ കഥാപാത്രങ്ങൾക്കപ്പുറം ജീവിതത്തിൽ അനുഭവിച്ചുകൊണ്ടിരിക്കുകയാണ്. ഒരസുഖവും ഇല്ലാതിരുന്ന നാണിക്കുട്ടി... തങ്ങളുടെ പ്രണയ ജീവിതം കണ്ട് ഈശ്വരന് അസൂയ തോന്നിയോ ? മരണം ടൈഫോയ്ഡ്രൂപത്തിൽ വന്ന് അവളെ കൊത്തിക്കൊണ്ടു പോയി. രംഗബോധമില്ലാത്ത കോമാളി!

ദിനചര്യകൾ തെറ്റി ... നേരം തെറ്റി ഉണരുകയും ഉറങ്ങുകയും ചെയ്തു. ഇടയ്ക്കൊക്കെ സങ്കടങ്ങൾക്കറുതി വരുത്താൻ മദ്യത്തിലഭയം തേടി. ഒരിക്കലുമില്ലാത്ത ശീലങ്ങൾ കൂട്ടിന് വരുന്നു. മദ്യപാനം നാണിക്കുട്ടിക്ക് ഇഷ്ടമല്ല. സന്തോഷവും സങ്കടവുമൊന്നും കുടിച്ചല്ലല്ലൊ തീർക്കേണ്ടത്. അതൊന്നും ശാശ്വത പരിഹാരങ്ങളുമല്ല. പിന്നെന്തിന് അരുതാത്ത ശീലങ്ങൾ. തമാശക്കാണെങ്കിലും നമുക്കതൊന്നും വേണ്ട. പക്ഷേ... ഇപ്പോൾ ജീവിതം പിടിച്ചു നിർത്താൻ തൽക്കാലം ഇത് വേണം. താളം തെറ്റുന്ന കുഞ്ചുനായരുടെ ജീവിതം കണ്ടപ്പോൾ ആ അച്ഛനിലും അമ്മയിലും ആശങ്കയേറി. പാടില്ല. കലാലോകം കാത്തിരിക്കുന്ന ആ വേഷക്കാരനെ തിരിച്ചേൽപ്പിക്കണം. ഇല്ലെങ്കിൽ തങ്ങളുടെ മകളുടെ ആത്മാവിന് ശാന്തി കിട്ടില്ല.

കുഞ്ചുനായർ അടുത്തുള്ളപ്പോൾ സ്വന്തം അമ്മയെന്നപോലെ തന്റെ ഉള്ളിൽ പിടയുന്ന ആശങ്കകൾ ആ സാധ്വി തുറന്നു പറഞ്ഞു. എല്ലാം കേട്ടു, നിശ്ശബ്ദനായി.

ചില വേദാന്തസ്വരങ്ങൾ തൊട്ടുഴിഞ്ഞു. മനുഷ്യ ജീവിതം നശ്വരമാണ്. ബന്ധങ്ങൾ മായയും. ഓരോ ആത്മാവും തനിച്ചാണ്. നിയതിയുടെ തീരുമാനത്തിൽ ജന്മം കൊള്ളുന്നു. വരുന്നതും പോകുന്നതും തനിച്ച്. ആത്മാവിന് മരണമില്ല. ഒരു ചെറിയ ഇടവേള മാത്രം ഈ ജീവിതം... അച്ഛൻ, അമ്മ, സഹോദരങ്ങൾ, ഭർത്താവ്, ഭാര്യ, മക്കൾ എല്ലാം ചില സമസ്യകൾ മാത്രം. ഉണരുക... കർമ്മനിരതനാകുക. ഓരോരുത്തരുടേയും കർമ്മങ്ങൾ അവസാനിക്കുമ്പോൾ ഈ രംഗം വിടേണ്ടതുണ്ട്. ചിലർ അൽപ്പകാലം കൊണ്ട് നൻമയുടെ സഹസ്രകർമ്മങ്ങൾ ചെയ്തു തീർക്കും... മറ്റു ചിലർ ഈ സംസാരസാഗരത്തിലെ കാട്ടുതീയും മറികടന്നേ പറ്റു. തന്റെ തന്നെ ഭാഗവും പ്രിയപ്പെട്ടതുമായ പലതിനേയും ഒടുക്കിയും വേർപെടുത്തിയും വേണം നേർവഴി നടന്നുപോകേണ്ടത് എന്ന് ധീരനറിയുമ്പോഴും അൽപ്പം അധൈര്യം തോന്നാം. കൃഷ്ണൻ ഗീതയിൽ പാർത്ഥനോട് പറയുന്ന വാക്കുകൾ. കർമ്മ വിമുഖരെ കർമ്മബദ്ധരാക്കുവാൻ ഉള്ള പാഠങ്ങൾ

നൽകിയ ഏറ്റവും വലിയ മനഃശ്ശാസ്ത്രജ്ഞൻ ആണ് കൃഷ്ണൻ. നിലനില്പിന് ന്യായീകരണങ്ങൾ പലതുമുണ്ടാകാം. മനസ്സിനും ബുദ്ധിക്കും മേലെയുള്ള ആത്മാവിനെ അറിയണം. ഈശ്വരൻ ഉള്ളിൽ തന്നെയാണ്. ആ വഴി തിരിച്ചറിഞ്ഞാൽ ഏതു തളർച്ചയും ഫലപ്രദമായ സത്യാന്വേഷണത്തിന് ചൂട്ടു വെളിച്ചമാകും. പ്രപഞ്ച ത്തിൽ വ്യക്തി ലയിക്കാനുള്ളതാണ്. ഏതൊരാൾക്കും നിലനിൽ പ്പിന്റെ രണ്ടു തലങ്ങൾ ഉണ്ട്. ഒന്ന് നൈസർഗ്ഗികമായി ലഭിക്കുന്നത്, മറ്റേത് ക്രിയാത്മകതയിലൂടെ നേടിയെടുക്കേണ്ടത്. പരിണാമ ദശ യിലെ അവസാന പടി കയറിയാൽ പരിപൂർണ്ണ ലയനത്തിലെത്താം. ഗീതാ വായനയിലൂടെ നേടിയെടുത്ത ചില ഫലശ്രുതികൾ. പല പ്പോഴും കയറി പകുതിയാകുമ്പോൾ കയ്യും മനസ്സും വഴുക്കി ഊർന്നു വീഴുന്നു.

മുറ്റത്ത് അപ്പു വിജയനേയും കൂട്ടിക്കളിക്കുന്നു. അപ്പു ആദ്യനാളുക ളിൽ മൂകനായിരുന്നു. അമ്മക്കെന്തോ സംഭവിച്ചൂന്ന് അറിയാം. പക്ഷേ മരിച്ചു പോയി എന്നറിയില്ല. നാലു വയസ്സുകാരൻ വിജയ നൊന്നും അറിയില്ല. കുട്ടികളുടെ അമ്മാവൻ ശങ്കുണ്ണി നായർ എപ്പോഴും കുഞ്ചുനായരെ ശ്രദ്ധിച്ചു. അദ്ദേഹം തളർന്നു പോകരുത്. എതിരില്ലാത്ത കഥകളിയരങ്ങിന്റെ കാലമാണ്. അതിനൊരു നഷ്ടം ഈ കുടുംബമാകരുത്. ദേശക്കാർക്ക് ഏതു കാര്യത്തിനും “വേണ്ടി” യാണ് ശങ്കുണ്ണി നായർ. പൊതു സമ്മതനും സ്വീകാര്യനും. അദ്ദേഹം സദാ കുഞ്ചുനായർക്കൊപ്പം നിന്നു. ഭാര്യവീട്ടുകാരുടെ സേ്നഹവും പരിഗണനയും കുഞ്ചുനായർ പ്രതീക്ഷിച്ചതിലപ്പുറമായിരുന്നു. അച്ഛനും അമ്മയും ഏട്ടനും നഷ്ടപ്പെട്ടതോടു കൂടി സ്വന്തക്കാർ കുഞ്ചുനായർക്കു മുമ്പിൽ വാതിൽ കൊട്ടിയടച്ചിരുന്നു. പിന്നെ എല്ലാം നാണിക്കുട്ടിയും അവളുടെ വീട്ടുകാരും മാത്രം ഏതിനും, എന്തിനും താങ്ങായി.

ആത്മതത്വത്തെയറിഞ്ഞ ജ്ഞാനികളുടെ പുസ്തകങ്ങളിലൂടെ കുറേ ശ്ശെ കടന്നുപോകാൻ തുടങ്ങി. ആശയങ്ങളുടെ ആഴം ഉൾക്കൊള്ളാ നാവാതെ പലപ്പോഴും തന്നെ നോക്കി കൊഞ്ഞനം കുത്തുന്നതു പോലെ തോന്നി. പക്ഷേ അക്ഷരങ്ങളുടെ തീക്ഷ്ണ സുഗന്ധം നിശ്ശ ബ്ദചിത്തത്തിന്റെ വക്കരയിൽ എണ്ണമറ്റ അർത്ഥ വിന്യാസങ്ങളായി ഉടക്കി കിടന്നു. ജീവിത മുറിവുകളുടെ അവശതയിൽ പലപ്പോഴായി വായന മുറിഞ്ഞു. പക്ഷേ ഒരു ഫീനിക്സ് പക്ഷി കണക്കെ പുറന്തോട് കൊത്തിയുടച്ച് വായനയുടെ പുതിയ ഏടുകളിലേക്ക്

കടക്കാൻ ശ്രമിച്ചു. അകത്താളുകളിലേക്കിറങ്ങുന്തോറും വജ്രവാക്കുകളുടെ തിളക്കവും മൂർച്ചയും! മനസ്സിന്റെ വിതാനങ്ങളിൽ കെട്ടിനിൽക്കുന്ന ദു:ഖത്തിന്റെ അതിരുകളെ കുറശ്ശെയായി തട്ടി നീക്കാൻ മനസ്സിന് കഴിയുന്നുണ്ടെങ്കിലും ഇടക്കൊക്കെ എല്ലാം തകിടം മറിച്ച് നാണിക്കുട്ടിയുടെ ഓർമ്മകൾ കൈയേറി.

സന്ധ്യകളെപ്പോഴും വിഷാദ പൂർണ്ണങ്ങളാണ്.. പകലിന്റെ ചരമം കഴിഞ്ഞു വരുന്നവളുടെ ഭാവം. പകലിൽ പുസ്തകങ്ങളിൽ അഭയം തേടി. പക്ഷേ രാത്രികൾ പലപ്പോഴും പേടി സ്വപ്നങ്ങളുടെ തടവറയായി. ഉറക്കം വരാതെ ഉമ്മറത്തെ ചാരുകസാലയിലിരിക്കും. പോയ കാലത്തിന്റെ പ്രണയം ഉരുക്കഴിച്ച സ്വരമണികൾ തേരിലേറി വന്ന കാൽപ്പനിക നാളുകൾ. കാല പ്രവേഗങ്ങളിലേക്ക് തുഴഞ്ഞു പോയവളുടെ തിളക്കമുറ്റിയ ഓർമ്മകൾ. അതിജീവനത്തിന്റെ വായ്ത്താരികളുരുവിട്ട് ഒടിഞ്ഞ ജീവിതത്തെ നേരെ നിർത്തിയവൾ. രൂപകങ്ങളും കൽപ്പനകളും ഒന്നും തന്റെ പ്രണയിനിക്കു വേണ്ട. സ്നേഹത്തിന്റെ കടൽ ഒന്നോടെ ചൊരിഞ്ഞവൾ. വാഴ്വിന്റെ കനൽപ്പാടത്തേക്ക് വീണ്ടും തനിച്ചാക്കിയപ്പോൾ അവളോടൊപ്പം പടിയിറങ്ങി തന്റെ മുഖത്തെ ഭാവവും ഹൃദയത്തിലെ രസവും കൈകളിലെ മുദ്രകളും കാലിലെ കലാശച്ചുവടുകളും. ജീവിതത്തിന്റെ കഴുത്തിലിത്ര വേഗം വിധി കോടാലിയെറിഞ്ഞില്ലേ? നെഞ്ചിൽ ആഞ്ഞു കയറിയ സൂചി വലിച്ചൂരിയെടുക്കാനാവാത്ത വിധം തറച്ചുകൊണ്ടിരിക്കുന്നു.

അച്ഛാ... തിരിഞ്ഞു നോക്കി. അപ്പു ഉറക്കം വിട്ട് വന്നിരിക്കുന്നു. അമ്മയുടെ ചൂടിൽ ഉറങ്ങിയിരുന്ന കുട്ടി. വരു അച്ഛാ .... ഉറങ്ങാം... ചുവന്ന് പഴുത്ത് വ്രണിതമായ മനസ്സുമായി കുഞ്ചു നായർ എണീറ്റു. അപ്പുവിനെ തലോടിക്കിടക്കുമ്പോഴും തളർച്ചയുടെ കരിമ്പാറ തൂങ്ങിയ കൺപോളകൾ അടയ്ക്കാനാവാതെ. അകമേ ഉയർന്നു പൊങ്ങുന്ന കടുംതുടി നാദം. നിശ്ശബ്ദതയിൽ ചലിക്കുന്ന നാഴികമണിയുടെ ശബ്ദം രാത്രിയുടെ നെഞ്ചിലാഴ്ന്നിറങ്ങി. തുറന്നിട്ട ജനൽപ്പാളിയിലൂടെ തണുത്ത കാറ്റിന്റെ നേർത്ത സ്പർശം നാണിക്കുട്ടിയുടെ തലോടൽ പോലെ. മനസ്സ് ഒരു സാന്ധ്യ വിളക്കിന്റെ പ്രകാശം പോലുമില്ലതെ കനത്തു കിടന്നു. കൊട്ടിയടച്ച വാതിലുകൾ തള്ളി തുറന്നു വരുന്ന കച്ചമണിക്കിലുക്കങ്ങൾ. അരങ്ങോ, ജീവിതമോ? തോടിയോ, ദ്വിജാവന്തിയോ ശോകഭാവത്തിലുണരുന്നു.... “വിജനേ ബത മഹതി ....”

മനസ്സിൽ എന്നേ സ്വീകരിച്ച നളമഹാരാജാവ്. കാമിനിയെ നഷ്ടപ്പെട്ട പ്രിയതമന്റെ വിലാപം. അതിനവസാനം ഒരു പുന:സമാഗമമുണ്ട്. തനിക്കോ? പൊട്ടിച്ചിരിയുടെ തരിവളക്കിലുക്കങ്ങൾ ഇനി തന്നെ തേടി വരില്ല. ചുണ്ടപൂവിട്ടു ചുവന്ന ഇതളിലെയ്ത പൂവമ്പിന്റെ മണവും മാഞ്ഞിരിക്കുന്നു. വിരഹത്തിന്റെ കൊടും വിപിന ഗഹ്വരങ്ങളിൽ താനും മക്കളും മാത്രം. നഷ്ടപ്പെട്ട ഇന്ദു സാമ്യ രുചി മുഖം ഒന്നുകൂടി കാണുമോ? വ്യർത്ഥമായ വിചാരങ്ങൾ! മകനെ ഉണർത്താതെ തലയിണയിൽ മുഖമമർത്തിക്കരഞ്ഞു പോയി ആ കലാകാരൻ. ഓർമ്മകൾ വഴുക്കുന്നു, ഉടക്കുന്നു, വിചാരങ്ങളുടെ ചരൽക്കല്ലുകളേറ്റ് മനസ്സ് പോറുന്നു. ജീവിതത്തിന്റെ അർത്ഥസൗഭഗം ഒരു പിടി മണ്ണായി തെക്കേ തൊടിയിൽ ഒന്നുമറിയാതെ ഉറങ്ങുന്നു. ഒരായുസ്സു മുഴുവൻ ഉള്ള സ്നേഹം ഒന്നിച്ചിറക്കി അവൾ ഭൂമിയിലേക്കലിഞ്ഞു ചേർന്നിരിക്കുന്നു എന്ന നഗ്ന സത്യം പലപ്പോഴും കുഞ്ചുനായരെ അഴലിന്റെ ആഴങ്ങളിലേക്ക് തന്നെ തള്ളിയിട്ടു. ഉറക്കം വെടിഞ്ഞ രാവുകൾ, പിച്ചും പേയും പറയുന്ന പകലുകൾ. അത് കണ്ട് കാതരയായൊഴുകുന്ന പുഴ നീണ്ട കരങ്ങളാൽ സാന്ത്വനിപ്പിക്കാനാഞ്ഞ നേരം കേട്ടതും "വിജനേ ബത മഹതി ...."

"ജീവിത മൗനത്തിന്നിരുൾ പാതയിൽ
ഒരു കൈത്തിരിവെട്ടം പോലുമില്ലാതെ
പിടഞ്ഞു കുഴയുന്ന രാപ്പകലുകളുമായി

വേച്ചു നീങ്ങുന്നു കനൽക്കിരീടവും പേറി ..... അകലെ കുന്നിറങ്ങി വന്ന കവിതാ ശകലങ്ങൾ ആ രാത്രിയുടെ താളുകളടച്ചു!

# 8

ജീവിതത്തിന്റെ കരണം മറിച്ചിലുകൾ. മെല്ലെമെല്ലെ സാധാരണത യിലേക്കെത്തുന്ന കുഞ്ചുനായർ. ഇതുവരെ ഉണ്ടായ നഷ്ടങ്ങൾ സീമാ തീതമാണ്. വിധി രേഖകളെ ഉല്ലംഘിക്കുക തന്നെ വേണം. കുട്ടികൾ, നാണിക്കുട്ടിക്ക് തന്നെക്കുറിച്ചുള്ള പ്രതീക്ഷകൾ ഒക്കെ സഫലതയി ലേക്കെത്തിക്കേണ്ട ചുമതല നിർവ്വഹിക്കണം. ശുഭകാമനകളുടെ പൂക്കളം തീർക്കാൻ ദു:ഖത്തിന്റെ നെരിപ്പോടിൽ നിന്ന് കരകയറണം. കളരിയിലും കളിക്കും പോകണം.. മുമ്പിലെ വെല്ലുവിളികൾ ഏറ്റെടു ക്കുക തന്നെ.

ഇടക്കൊക്കെ കളിക്ക് പോയിത്തുടങ്ങി. വീട്ടിൽ കുട്ടികളുടെ കാര്യ ങ്ങളിലും ശ്രദ്ധിച്ചു. അവരുടെ അമ്മമ്മ നന്നായി നോക്കുന്നുണ്ട്.

ഒഴിവുവേളകളിൽ പുസ്തകങ്ങളിൽ ചേക്കേറി. പുസ്തകങ്ങൾ എന്നും ഉറ്റ സുഹൃത്തുക്കളാണ്.. നല്ല വായന പുതിയ ദിശാബോധ ങ്ങൾക്ക് കരുത്താണ്. കനൽച്ചെമ്പിൽ തിളച്ചു തൂവുന്ന കണ്ണീരിനെ പലപ്പോഴും നിയന്ത്രിക്കാൻ ബുദ്ധിമുട്ടിയെങ്കിലും മനസ്സിനെ പാക പ്പെടുത്തിയെടുത്തു. മുന്നോട്ടുള്ള വഴികളെ നിർണ്ണയിക്കേണ്ടത് കർമ്മങ്ങൾ തന്നെയാണല്ലൊ. മനസ്സാക്ഷിയാകുന്ന തേരാളി പുതിയ വഴികളിലേക്ക് ചമ്മട്ടി വീശട്ടെ. മനുഷ്യനെന്ന സാധാരണ വ്യവഹാ രത്തിൽ നിന്നും കലാകാരനെന്ന സമൂഹാധിഷ്ഠിതമായ വിചാരങ്ങ ളുടെ പടികൾ മെല്ലെ കയറി.

ഏതൊരു മേഖലയിലും വിജയശ്രീലാളിതനാവാൻ പ്രതിഭയുണ്ടെ ങ്കിലും പ്രയത്നവും ആവശ്യമാണ്. ഇവിടെ പ്രയത്നത്തോടൊപ്പം ഒഴിയാതെ പിൻതുടർന്ന ജീവിത ദുരന്തങ്ങളും കുഞ്ചുനായരിലെ പ്രതിഭയെ മാറ്റ് കൂട്ടാൻ കാരണങ്ങളായി.. ..

മുന്നോട്ട് കഥകളി മാത്രമായി മനസ്സിൽ. ഓരോ കഥാപാത്രങ്ങളിലും സ്വയം വരിക്കേണ്ടതായ മാറ്റങ്ങളും ഗുണങ്ങളും. കോട്ടയം കഥക ൾക്ക് പ്രസക്തിയാർജ്ജിച്ച പട്ടിക്കാന്തൊടിക്കളരിയിലെ വ്യാഖ്യാന ങ്ങൾക്ക് പുതിയ ഭാഷ്യങ്ങൾ നൽകി. അതിലൂടെ അഭിനയത്തിന് ഉദാ ത്തമായ ഒരു ലാവണ്യധാര ഒഴുകി. ആ ധാരയെ ഞാൺ മുറിയാതെ

ബന്ധിപ്പിച്ചു നിർത്താൻ സ്വാനുഭവങ്ങളുടെ പശ്ചാത്തലങ്ങളും പാഠങ്ങളായി.

കുഞ്ചുനായരുടെ സമകാലികനായിരുന്ന കൃഷ്ണൻ നായരുമായി അരങ്ങിലും ജീവിതത്തിലും ഒരുപോലെ ബന്ധമുണ്ടായിരുന്നു.. കുഞ്ചുനായർ വടക്കും കൃഷ്ണൻ നായർ തെക്കും അരങ്ങാധിപത്യം പുലർത്തിയെങ്കിലും പരസ്പരമുള്ള അരങ്ങുകൾ ഒരു കടലായി രുന്നു. പല കഥകളിലും കൂട്ടുവേഷങ്ങളിലെ പാരസ്പര്യത പ്രേക്ഷ കർക്ക് അനുഭൂതി ദായകങ്ങളായിരുന്നു. സന്താനഗോപാലത്തിൽ ഒരു കാലത്ത് കുഞ്ചുനായരുടെ അർജുനനും കൃഷ്ണൻ നായരുടെ ബ്രാഹ്മണനുമായിരുന്നു. പിന്നീടത് തിരിച്ചായി. കുഞ്ചുനായർ ബ്രാഹ്മ ണനും കൃഷ്ണൻ നായർ അർജുനനും. കല്യാണ സൗഗന്ധിക ത്തിൽ കുഞ്ചുനായരുടെ ഹനുമാനും കൃഷ്ണൻ നായരുടെ ഭീമനും. എർണാകുളം, തൃശൂർ, എന്നിവിടങ്ങളിലും തെക്കൻ ജില്ലകളിലും അവരൊരുമിച്ചുള്ള അരങ്ങുകൾ ആസ്വാദകർക്ക് ഹരമായിരുന്നു. പച്ചയും, കത്തിയുമെല്ലാം ഒരുപോലെ കെട്ടിയിരുന്ന കാലത്തെ കഥ കളിയുടെ സുവർണ്ണ രേഖ തന്നെയാണ് ഈ മഹാനടൻമാർ തീർ ത്തിരുന്നത്.

സന്താനഗോപാലം കഥയിൽ കുഞ്ചുനായരുടെ ബ്രാഹ്മണനും കൃഷ്ണൻ നായരുടെ അർജുനനും ഉള്ള അരങ്ങ് ഒരു പ്രത്യേകത തന്നെയായിരുന്നു.

ഒൻപതാമത്തെ മൃത ശിശുവിനേയും കൊണ്ട് അരങ്ങിൽ യാദവ സഭ യിൽ എത്തുന്ന ബ്രാഹ്മണൻ. കരുണരസത്തിന്റെ മൂർത്തി മത് ഭാവ ത്തിലാണവിടെ ബ്രാഹ്മണൻ. അദ്ദേഹം അഭിനയിക്കുന്ന “ഹാ ഹാ കരോമി” എന്ന പദത്തിന്റെ അഭിനയം പ്രേക്ഷകരുടെ മനസ്സിനെ കീ ഴ്പ്പെടുത്തും വിധത്തിൽ ഹൃദയാവർജ്ജകമാണ്. വിധി വൈപര്യ ത്യത്താൽ പുത്ര മരണം വരുത്തി വെക്കുന്ന ദു:ഖം, മക്കളില്ലാതെ ജീവിക്കുന്നതിന്റെ നിരർത്ഥകത, കുട്ടികളോടുള്ള അമിത വാത്സല്യം, ഒരു പാപവും ചെയ്യാത്ത തന്നെപ്പോലുള്ള ഒരു സാധു ബ്രാഹ്മണന് ഇപ്രകാരമുള്ള കഷ്ടാവസ്ഥ വന്നതിന്റെ ശോക വായ്പ് തുടങ്ങിയ ഭാവങ്ങളുടെ തിര പ്രവാഹം കൊണ്ട് ആർദ്രമാകുന്ന അഭിനയ നിമിഷങ്ങൾ. ശിശുമരണങ്ങൾ രാജ്യത്തുണ്ടാകുന്നത് രാജദോഷം കൊണ്ടാണെന്നുള്ള സൂചനയും.

“പതിനാറു സഹസ്രങ്ങളിലുമധിക ദാരങ്ങളേയും

പരിചോടവർ മക്കളേയും ഹിതമറിഞ്ഞു ഭരിക്കെന്നുള്ളൊ-
രധികാര ഭാരമേറും മധു വൈരിക്ക ദ്വിജ രക്ഷയേക്കാ
അവസരം!"

എന്നു ചോദിക്കുമ്പോഴുള്ള പരിഭവവും പരിഹാസവും വിമർശനവുമെല്ലാം ബ്രാഹ്മണന്റെ ശോകാഭിനയത്തിന് മിഴിവ് കൂട്ടുന്നു. കൃഷ്ണൻ ഈ ദു:ഖം കണ്ടിട്ടും ഒന്നുമറിയാത്തവനെപ്പോലെ എണീറ്റു പോകുന്നു. അത് ബ്രാഹ്മണനെ കൂടുതൽ വിഷമത്തിലാഴ്ത്തുകയും ചെയ്യുന്നു. അപ്പോഴാണ് ഇതിനെല്ലാം സാക്ഷിയായി നിൽക്കുന്ന പാണ്ഡവനായ പാർത്ഥൻ ആശ്വസിപ്പിക്കാൻ ബ്രാഹ്മണനരികിലെത്തുന്നത്. ഇനിയുണ്ടാകുന്ന പുത്രനെ അർജ്ജുനൻ രക്ഷിക്കാമെന്നും അതിനു കഴിഞ്ഞില്ലെങ്കിൽ സ്വയം അഗ്നികുണ്ഠത്തിൽ ചാടി മൃത്യു വരിക്കാമെന്നും ശപഥം ചെയ്യുന്നു. ഇതാദ്യം കേട്ടപ്പോൾ ആ വീരവാദങ്ങളിലും ആത്മപ്രശംസയിലുമൊന്നും ബ്രാഹ്മണൻ വീഴുന്നില്ല. കൃഷ്ണനു പോലും സാധിക്കാത്തത് കേവലം ഒരു മനുഷ്യന് കഴിയുമെന്ന് പറയുന്നത് മൂഢത്വമായാണ് ബ്രാഹ്മണന് തോന്നിയത്. അവസാനം നേരിയ ഒരു വിശ്വാസത്തിൽ അർജുനനെക്കൊണ്ട് സത്യപ്രതിജ്ഞ ചെയ്യിക്കുമ്പോൾ കുഞ്ചുനായരെന്ന നടനിലെ അഭിനയത്തിൽ സ്വാഭാവികതയും, യുക്തിയും, നർമ്മബോധവും നിറഞ്ഞു തുളുമ്പുന്നു. അവസാനം അർജുനനിൽ വിശ്വാസം വരുമ്പോൾ ആ ബ്രാഹ്മണന്റെ മുഖത്തും സമാധാനത്തിന്റെ വെള്ളിമേഘങ്ങൾ തെളിയുന്നു.

അനന്തരം ഭാര്യയോട് ചെന്ന് ഈ വിവരങ്ങൾ അറിയിക്കുമ്പോൾ വരുന്ന ഉത്സാഹം, സന്തോഷം, പത്നീ സ്നേഹം, അർജ്ജുനനിലുള്ള വിശ്വാസം, ചിലപ്പോൾ പാർത്ഥനെ കൃഷ്ണൻ കൈവിടുമോ എന്ന ഉൽക്കണ്ഠ എന്നു വേണ്ട ആ മുഖത്ത് മിന്നിമായുന്ന ഭാവഭേദങ്ങൾ അന്യാദൃശമാണ്.

"ധന്യ ശീല മമ പത്നി
പിന്നെയും ധരിച്ചു ഗർഭം"

എന്ന് പറയുമ്പോഴുള്ള ലജ്ജ നർമ്മരസത്തിൽ ചാലിച്ച് അവതരിപ്പിക്കും.

അതോടൊപ്പം ഭാര്യയുടെ പ്രസവ സമയമടുക്കുമ്പോൾ വിവരം അർജുനനെ അറിയിക്കുന്ന സമയത്ത് പരിശ്രമം ധൃതി ഉൽക്കണ്ഠ ഒക്കെ മാറിയും മറിഞ്ഞും സ്ഫുരിക്കുന്നത് കാണാം. ആ സമയത്ത്

അർജുനനെ ആവോളം പ്രശംസിക്കുന്ന രംഗം തികഞ്ഞ രസികത്വം സമ്മാനിച്ചാണ് കുഞ്ചുനായർ അഭിനയിക്കുക. അതുവരേയുണ്ടായിരുന്ന മാനസിക നിലയല്ല പത്നീ സമീപത്തെത്തുമ്പോൾ. പ്രസവമടുക്കുന്തോറും പരിഭ്രാന്തിയും ഉൽക്കണ്ഠയും നിറഞ്ഞ വികാരങ്ങളുടെ വേലിയേറ്റമാണ് കാണുക. ഒടുവിൽ പ്രസവശേഷം കുട്ടിടെ മൃതദേഹം പോലും കാണാതാവുമ്പോൾ ആ സാധു ബോധം കെട്ട് വീഴുന്നു. ബോധമുണരുന്നത് കാടിന് തീപിടിച്ചതുപോലെയുള്ള രോഷത്താൽ അർജ്ജുനന് നേരെ ശകാരവർഷവുമായാണ്. അഭിനയത്തികവിൽ അപൂർണ്ണനിമിഷങ്ങളേയും അർത്ഥപൂർണ്ണങ്ങളാക്കി ഭാവാഭിനയത്തിന്റെ പാരമ്യതയിൽ അരങ്ങിലെ ബ്രാഹ്മണ വേഷം കെട്ടിയ മനുഷ്യൻ മഹാ നടനായി മാറുന്നു. ഭഗവാന്റെ പരീക്ഷണാർത്ഥം മനുഷ്യ ശക്തിക്കതീതമായ കാരുണ്യത്താൽ പത്തു മക്കളേയും തിരിച്ചു കിട്ടുമ്പോഴുണ്ടാകുന്ന ആഹ്ലാദാതിരേകങ്ങളിലേക്ക് ഇന്ദ്രജാല വൈഭവം പോലെ വഴുതി മാറി ഭാവങ്ങളുടെ മാറ്റുരച്ച് അഭിനയത്തിന്റെ മറുമുഹൂർത്തങ്ങൾ പ്രേക്ഷകന് സമ്മാനിച്ച് അണിയറയിലേക്ക് മടങ്ങുന്ന കുഞ്ചുനായർ അരങ്ങിലെ പ്രതിഭാസം തന്നെയായിരുന്നു. കുഞ്ചുനായരും കൃഷ്ണൻ നായരും ഒരുമിച്ചുള്ള അരങ്ങ് കാണികൾക്കെന്നും വിസ്മയക്കാഴ്ച തന്നെയായിരുന്നു. മൗലികതയുടെ കിരീടം ചൂടിയ അദ്വിതീയർ.

കുഞ്ചുനായരെപോലെ തന്നെ അഭിനയത്തിന്റെ അനന്ത സാധ്യതകൾ കണ്ടെത്തിയ കലാകാരനായിരുന്നു കൃഷ്ണൻനായരും. സർവ്വാകർഷകമായ വേഷ സുഭഗത നേടിയ നടൻ. രൂപത്തിലും ഭാവത്തിലും ഏതു കഥാപാത്രമായി മാറാനും കൃഷ്ണൻ നായർക്ക് അനായസം കഴിഞ്ഞിരുന്നു. ഏതു വേഷത്തിനും ഇണങ്ങുന്ന ശരീരഘടന. “പൂതന കൃഷ്ണൻ” എന്ന് ഒരു കാലത്ത് അറിയപ്പെട്ടിരുന്നു.

ആസ്വാദക ഹൃദയമറിഞ്ഞ് കഥാപാത്രങ്ങളെ ആവിഷ്ക്കരിച്ച മഹാനടൻമാർ. മനസ്സിൽ കരുതുമ്പോഴേക്കും വൈദ്യുതാവേഗത്തോടെ കണ്ണുകളിൽ പാഞ്ഞെത്തുന്ന രസഭാവ പുഷ്കലത ഈ മഹാനടൻമാരിൽ ലീനമായിരുന്ന സ്ഥിതിവിശേഷമത്രെ.. ഒരു പക്ഷേ കൃഷ്ണൻ നായരുടെ വേഷഭംഗി പൂർണ്ണമായും കുഞ്ചുനായരുടെ വേഷത്തിനില്ലെങ്കിലും, കുഞ്ചുനായരുടെ വേഷം അരങ്ങത്തെത്തിയാൽ ഏതു ന്യൂനതകളും അനുഭവപ്പെടില്ല. ഉദാത്തമായ അഭിനയത്തിലൂടെ ഉളവാകുന്ന അന്തരീക്ഷത്തിലെ രാസമാറ്റങ്ങൾ സഹൃദയർക്കും അനുഭവപ്പെടും. അറിയാതെ തന്നെ ആ വേഷത്തോട്

ഒരടുപ്പവും വർദ്ധിക്കുന്നു.

ഒരിക്കൽ കൊട്ടാരക്കര ഗണപതി ക്ഷേത്രത്തിലെ കളിക്ക് സന്താന ഗോപാലത്തിലെ കുഞ്ചുനായരുടെ ബ്രാഹ്മണ വേഷം കണ്ട ഒരാൾ വിനയാന്വിതനായി കുഞ്ചുനായരെ കാണാനും അനുഗ്രഹം വാങ്ങാനുമെത്തി. മഹാനടനെ ഒന്നു വണങ്ങുക അത്ര മാത്രം. ബഹുമാന പുരസ്സരം. ആ കാൽക്കൽ പ്രണമിച്ച് ഒന്നും പറയാതെ തിരിച്ചു നടന്നു. തന്നെ നമസ്കരിച്ച് മടങ്ങിയ ആ വ്യക്തി ആരെന്നന്വേഷിച്ചപ്പോഴാണ് അറിഞ്ഞത്. സങ്കീർണ്ണ ജീവിതത്തിന്റെ അഭിനയ നിമിഷങ്ങളെ അഭ്രപാളിയിലേക്ക് പകർന്നു ജനഹൃദയങ്ങളിൽ സ്ഥാനം നേടി നിരവധി ചലച്ചിത്രങ്ങളെ അനശ്വരനാക്കിയ നടൻ കൊട്ടാരക്കര ശ്രീധരൻ നായരായിരുന്നു ആ മനുഷ്യനെന്ന്. രണ്ടു മഹാ നടമാരുടെ അപൂർവ്വ സമാഗമം!

കളിയില്ലാത്ത ദിവസങ്ങളിൽ കൂടുതലും വായനയായി. നാണിക്കുട്ടിയുടെ ഓർമ്മ കൂടുതലാണ് വീട്ടിലുള്ളപ്പോൾ. വായന ഒരു രക്ഷാ കവചം കൂടിയാണ്. ഭാരതീയ കലാ ചിന്തകൾക്കൊപ്പം പാശ്ചാത്യ കലാദർശനങ്ങളിലൂടേയും ചിലപ്പോഴൊക്കെ സന്ദർശനം നടത്തി. അപ്പോഴാണ് തത്വചിന്തകനും ദാർശനികനുമായിരുന്ന അരിസ്റ്റോട്ടിലിന്റെ "കഥാർസിസ്"ഇടം പിടിച്ചത്. കലയുടെ ആനന്ദാത്മകതയെ വ്യാഖ്യാനിക്കുന്നതിനാണ് അരിസ്റ്റോട്ടിൽ കാഥാർസിസ് എന്ന സംജ്ഞ ഉപയോഗപ്പെടുത്തിയതെന്ന് ചില നിർവ്വചനങ്ങൾ. നിത്യജീവിതത്തിൽ അറപ്പുളവാക്കുന്ന സംഭവങ്ങളും കാഴ്ചകളും എല്ലാം ട്രാജഡിയിലൂടെ ഹൃദയംഗമമായിത്തീരുന്നു. ദുരന്ത നാടകത്തിലാണ് ഈ രീതി അവലംബിക്കുന്നത്, അത് വേദനാകരവും, ഭയം ജനിപ്പിക്കുന്നതുമാണ്. കരുണം, ഭയം എന്നിവയിലൂടെ ആ വികാരങ്ങളുടെ കാഥാർസിസ് സാധിക്കുക എന്നതാണ് ദുരന്ത നാടകത്തിന്റെ മുഖ്യധർമ്മം. സ്വയം അന്ധത വരിക്കുന്ന മനുഷ്യനും കുട്ടികളെ കൊല്ലുന്ന അമ്മയുമൊക്കെയാവും ദുരന്ത നാടകത്തിലെ കഥാപാത്രങ്ങൾ. നാട്യം എന്നത് കാണികൾക്ക് ശോകാദികൾ തരേണ്ടവയല്ല അത് ആനന്ദ ഫലമാണ് ഉളവാക്കേണ്ടതെന്നാണ് അരിസ്റ്റോട്ടിലിന്റെ വാദം. ഭയവും കരുണവും മനസ്സിൽ ഉദ്ദീപിപ്പിച്ച് അവയെ മനസ്സിൽ നിന്നും നിർമ്മാർജ്ജനം ചെയ്യുകയത്രെ ദുരന്ത നാടകത്തിന്റെ ലക്ഷ്യം. യഥാർത്ഥത്തിൽ വികാരങ്ങളെ വിമലീകരിക്കുക.... വികാര വിരേചനം എന്നർത്ഥം കൈക്കൊള്ളുന്നു. ഉദാഹരണമായി പറയുന്നത് ഇപ്രകാരം : തെറ്റ് ചെയ്തതിന് ശിക്ഷ

ലഭിക്കുമ്പോൾ ഉള്ളിലെ അഹന്ത വെടിഞ്ഞ് വ്യക്തി ശുദ്ധീകരിക്കപ്പെടുന്നു. കലാകാരന്റേയും പ്രേക്ഷകന്റേയും മനഃ സംസ്കരണം കലയിലൂടെ സാധ്യമാകുന്നു എന്നൊരർത്ഥവും അന്വയിക്കാം. നാട്യശാസ്ത്രകാരന്റേയും അരിസ്റ്റോട്ടിലിന്റേയും ചില അഭിപ്രായങ്ങൾക്ക് ഏകതാനതയുണ്ടെങ്കിലും കഥാർസിസിൽ ഉള്ളതുപോലെ കരുണവും ഭയവുമായി അഭേദ്യ കൽപ്പന നാട്യശാസത്രത്തിൽ കാണുന്നില്ല. അതിനാൽ രണ്ടു വൈകാരികാവസ്ഥകളുടേയും സംയുക്ത ഫലമായി ഹൃദയ സംസ്കരണം സംഭവിക്കുന്നുവെന്ന അഭിപ്രായം ഭരതമുനി നാട്യശാസ്ത്രത്തിൽ പറയുന്നില്ല എന്നതും വായനയിൽ തെളിഞ്ഞു.

അന്നത്തെ വായനക്ക് വിരാമം കുറിച്ച് എണീക്കുമ്പോഴാണ് വാതിലിന് പുറത്ത് നാണിക്കുട്ടിയുടെ അമ്മ. അവരുടെ നിൽപ്പ് കണ്ടപ്പോൾ മനസ്സിലായി, എന്തോ പറയാനുണ്ട്. ഉം..... എന്തേ? കുഞ്ഞുനായർ ചോദിച്ചു. ഒരു സംഭ്രമം അവരുടെ മുഖത്തുണ്ട്. അല്ലാ .... ഇപ്പോൾ ഇത്രയൊക്കെ ആയില്ലേ... ഒരു പുനർവിവാഹത്തെക്കുറിച്ച് ചിന്തിച്ചൂടെ? കുട്ടികളുടെ കാര്യങ്ങൾക്കും ഒരാളു വേണ്ടെ. ജീവിതം ഇനിയും ഇല്ലേ..... ഇങ്ങിനെ ഒറ്റക്ക് !

പുനർവിവാഹമോ... അങ്ങിനെയൊരു തോന്നൽ ഉണ്ടായിട്ടില്ല ഇതുവരെ. മാത്രമല്ല നാണിക്കുട്ടിയുടെ ഓർമ്മകളെ മറന്ന് മറ്റൊരു ജീവിതം ഊഹിക്കാനാവില്ല. ഏയ്.... അതൊന്നും വേണ്ട. കുട്ടികളും, കഥകളിയും ആയുള്ള ലോകവുമായി പൊരുത്തപ്പെട്ടു വരുന്നു. അതങ്ങിനെ പോകട്ടെ. ആ മറുപടി അമ്മക്ക് തൃപ്തികരമായില്ല. ഈ കുടുംബത്തിൽ നിന്നു തന്നെ മതി. ഏട്ത്തിടെ മക്കൾക്ക് അമ്മയാവാൻ സ്വന്തം സഹോദരിക്ക് കഴിയുമെന്നായിരുന്നു ആ അമ്മ പറഞ്ഞത്. ഏറ്റവും ഇളയവൾ ലക്ഷ്മിക്കുട്ടി. ആ പേര് കേട്ടപ്പോൾ ഉൾക്കൊള്ളാനായില്ല. അവൾ കുട്ടിയല്ലെ. ഒരനിയത്തിയായേ കണ്ടിട്ടുള്ളു. വയസ്സു കൊണ്ടും അകലം. തന്നേക്കാൾ പതിനെട്ടു വയസ്സിന്നിളപ്പവും. പഠിത്തം കഴിഞ്ഞാൽ ടീച്ചറാവാൻ മോഹിച്ചിരിക്കുന്ന കുട്ടി.

എന്നാൽ അമ്മ വീണ്ടും സൂചിപ്പിച്ചു. ലക്ഷ്മിക്കുട്ടിക്ക് വിരോധം ഇല്ല. ങേ ... അവളെ നിർബ്ബന്ധിച്ചു കാണും. വിദ്യാഭ്യാസം ഉള്ള കുട്ടി. സ്വന്തമിഷ്ടപ്രകാരം ഇങ്ങിനെയൊരു തീരുമാനമോ? മുതിർന്നവർക്കു വേണ്ടിയോ? പല സംശയങ്ങളും തോന്നി. അവളുടെ മനസ്സറിഞ്ഞിട്ടു മതി. ലക്ഷ്മിക്കുട്ടിക്ക് സമ്മതം തന്നെ, താൽപ്പര്യക്കേടില്ല ചില

സുഹൃത്തുക്കളും സൂചിപ്പിച്ചു.

കളിക്കൊക്കെ പോകുന്നുവെങ്കിലും ഇടക്കൊക്കെ കുഞ്ചുനായരുടെ മുഖം കാണുമ്പോൾ അനുഭവിക്കുന്ന മാനസിക സംഘർഷം ആ അമ്മ തിരിച്ചറിഞ്ഞിരുന്നു. മാത്രല്ല തങ്ങൾക്കും വയസ്സായില്ലേ. കണ്ണടയുന്നതിനു മുമ്പ് നാണിക്കുട്ടിടെ മക്കളും സുരക്ഷിതരാവണം. അവസാനം വീട്ടുകാരുടെ തീരുമാനപ്രകാരം ആളും ആരവവുമൊന്നുമില്ലാതെ ഒരു പുടമുറിക്കല്യാണം. കന്നിമാസത്തിലെ മകം നക്ഷത്രത്തിൽ ജനിച്ച ലക്ഷ്മിക്കുട്ടി കുഞ്ചുനായരുടെ ജീവിതത്തിന്റെ രണ്ടാം പകുതിയിലേക്ക് തുണയായെത്തി.

നാണിക്കുട്ടിയിൽ നിന്നും പല കാര്യങ്ങളിലും വ്യത്യസ്ഥയായിരുന്നു ലക്ഷ്മി. അത്ര തന്നെ സംസാരിക്കില്ല. എല്ലാ കാര്യങ്ങളും നിശ്ശബ്ദമായി ചെയ്േതാളും. കഥകളിയോട് വലിയ പ്രിയമില്ല. ഇഷ്ടമുള്ള കഥകൾ മാത്രം കാണും. സിനിമയോടായിരുന്നു താൽപ്പര്യം. വായിക്കുമായിരുന്നു ധാരാളം. അതിനാൽ പുസ്തകങ്ങൾ വാങ്ങിച്ചു കൊടുത്തു. കുന്നത്തു ജനാർദ്ദനമേനോൻ പരിഭാഷപ്പെടുത്തിയ മഹാഭാരത കഥകളുടെ പതിപ്പുകളും വരുത്തിക്കൊടുത്തു. ഉത്സവക്കാലത്തും മറ്റു വിശേഷാവസരങ്ങളിലും വീട്ടിൽ വരുന്ന അതിഥികൾക്ക് യാതൊരു ബുദ്ധിമുട്ടുമില്ലാതെ സമൃദ്ധമായി ഭക്ഷണം വെച്ചു വിളമ്പും. കലാകാരനായ കുഞ്ചുനായരുടെ മുന്നോട്ടുള്ള യാത്രയിൽ ഏട്ത്തിയെപ്പോലെ തന്നെ ലക്ഷ്മിക്കുട്ടിയും ഒരു നിഴൽപോലെ പിന്തുടർന്നു. ജീവിതത്തിന്റെ കരിനിഴലുകളകന്ന് കച്ചമണിയുടെ സമാധാനത്തിലുക്കങ്ങൾ ഇവിടെ തുടങ്ങുന്നു.

# 9

കഥകളിയുടെ വൻകരകൾ തേടിയുള്ള മനോയാനങ്ങൾ. ജീവിതവും കഥകളിയും പുഴയും കടലും പോലെ ലയിച്ചു. വസന്തവും ശിശിരവും കടന്നു പോയപ്പോഴേക്കും കഥകളി രംഗത്തെ ഉറച്ച കലാകാരന് യുക്തമായ സ്ഥാനവും ശക്തമായ നിലപാടുകളും വന്നു ചേർന്നു. ഇതിനിടയിൽ പഴയ വീടിനടുത്ത് മറ്റൊരു വീട് പണിതു. സാമ്പത്തികവും മെച്ചപ്പെട്ടിരുന്നതിനാൽ കുറേശ്ശെ സ്ഥലങ്ങൾ മേടിച്ചു. ഒരു ഭാഗത്ത് കൃഷിയും തുടങ്ങി. അതിന് ആദ്യാവസാനം നിന്നത് ഭാര്യാ സഹോദരൻ ശങ്കുണ്ണിനായരായിരുന്നു. ജീവിതത്തിലേക്ക് അതിഥികളായി മക്കളും എത്തി. പുതിയ സൂര്യപ്രകാശത്തിൽ ജീവിതത്തിന്റെ താമരകൾ വിരിയുന്നു.

ഇക്കാലത്താണ് കുഞ്ചുനായർക്ക് കോട്ടക്കൽ പി.എസ്.വി. നാട്യസംഘത്തിലെ അധ്യാപക പദവിയിലേക്ക് ക്ഷണം കിട്ടുന്നത്. കൃത്യമായി ഒരു സ്ഥാപനത്തിൽ ജോലി ലഭിക്കുകയെന്നത് ഒരു കഥകളി നടനെ സംബന്ധിച്ച് നല്ല കാര്യമാണ്. കോട്ടക്കലിൽ പോകുന്നതിന് മുമ്പെ കോങ്ങാട് പാറശ്ശേരിയിൽ പഠിപ്പിച്ചിരുന്നു. പാലാ ഇലഞ്ഞിയിലെ സി.ആർ. രാമൻ നമ്പൂതിരി അവിടുന്നാണ് കുഞ്ചുനായർക്ക് ശിഷ്യപ്പെട്ടത്. അക്കാലത്താണ് കോങ്ങാട് അംശം അധികാരിയും പൊതു പ്രവർത്തകനും ജനസ്വീകാര്യനുമായ താപ്പുണ്ണി നായർ കുഞ്ചുനായരെ പരിചയപ്പെടുന്നതും സൗഹൃദം സ്ഥാപിക്കുന്നതും.

അധ്യാപനം പരിചയമുണ്ടായിരുന്നതിനാൽ കോട്ടക്കലിലെ ജോലിക്ക് തടസ്സമില്ല... പോകാൻ തീരുമാനിച്ചു. പരമശിവവിലാസം നാടകക്കമ്പനിയാണ് പി.എസ്.വി. നാട്യസംഘമായി പരിണമിച്ചത്. ആര്യവൈദ്യശാലയുടെ അന്നത്തെ മാനേജിംഗ് ട്രസ്റ്റി ആയിരുന്ന പി.എം. വാരിയരാണ് കുഞ്ചുനായരെ അവിടേക്ക് ക്ഷണിച്ചത്. കഥകളി രംഗത്തെ പ്രമുഖരായ കവളപ്പാറ നാരായണൻ നായർ, ഗുരു കുഞ്ചുക്കുറുപ്പ്, കുത്തന്നൂർ കരുണാകരപ്പണിക്കർ, മൂത്തമന കേശവൻ നമ്പൂതിരി, പട്ടിക്കാന്തൊടി എന്നിവരെല്ലാം അവിടുത്തെ ആചാര്യന്മാരായിരുന്നു. രാവുണ്ണി മേനോനാശാനായിരുന്നു ആ തലമുറയിലെ അവസാനത്തെ അധ്യാപകൻ.

നാട്യസംഘത്തിൽ നിന്നും പോന്നശേഷം അധികം താമസിയാതെ രാവുണ്ണി മേനോൻ അന്തരിച്ചു. കഠിനമായ കലോപാസനകൊണ്ട് കലയുടെ ഹിമ ശൃംഗങ്ങൾ കീഴടക്കിയ ഗുരുനാഥൻ സുഖമില്ലാതെ കിടക്കുമ്പോൾ കുഞ്ചുനായർ അദ്ദേഹത്തെ സന്ദർശിക്കുകയുണ്ടായി. ഗുരുവും ശിഷ്യനും പരസ്പരം കണ്ടു. രോഗം കൊണ്ട് വലഞ്ഞ ഗരു നാഥൻ ശിഷ്യനെകണ്ട് പൊട്ടിക്കരഞ്ഞു. കുഞ്ചുനായർ സമാധാനി പ്പിച്ച് ഏറെ നേരം അടുത്തിരുന്നു. ഗുരുവിനൊരു ആഗ്രഹം. ശിഷ്യന്റെ കൈ പിടിച്ചൊന്ന് സൂര്യ വെളിച്ചം കാണണം. കുറച്ചു നേരം മുറിയിൽ നിന്നും പുറത്തു വന്നു. തന്റെ എല്ലാ ഉയർച്ചക്കും കാരണക്കാരനായ ഗുരുനാഥന് ഓണപ്പുടവ നൽകി നമസ്കരിച്ച് കുഞ്ചുനായർ യാത്ര പറയാൻ തയ്യാറായി വിങ്ങുന്ന ഹൃദയത്തോടെ ... അപ്പോൾ അദ്ദേഹം, ഇനി എനിക്കുള്ളതെല്ലാം തനിക്കാണ് എന്ന് കുഞ്ചുനായരോട് പറഞ്ഞത്രെ. വലിയൊരു അനുഗ്രഹം. ഗുരുവും ശിഷ്യനും തമ്മിലുള്ള അന്ത്യസമാഗമമായിരുന്നു അത്. ഭാവിയിൽ കുഞ്ചുനായരുടെ മൂത്തമകൻ ജനാർദ്ദനൻ (അപ്പു) പട്ടിക്കാന്തൊടിയുടെ മകൾ പത്മാവതിയെയാണ് വിവാഹം കഴിച്ചത്. രാവുണ്ണി മേനോൻ അന്തരിച്ച വർഷം തന്നെയായിരുന്നു ആയുർ വ്വേദത്തിന്റെ അകക്കാമ്പുകൾക്കൊപ്പം സാംസ്ക്കാരികതക്കും ഊന്നൽ നൽകിയ നാട്യസംഘത്തിന്റെ സിരാ കേന്ദ്രം വൈദ്യരത്നം പി.എസ്. വാരിയരും അന്തരിച്ചത്.

മനുഷ്യരിലെ രോഗാതുരതകളകറ്റാൻ പ്രകൃതിയോട് ചേർന്നു നിൽ ക്കുന്ന ആയുർവ്വേദ കേന്ദ്രം തുടങ്ങുന്നതിനോടൊപ്പം തന്നെ സാംസ് ക്കാരികമായ അന്ധത മാറ്റുവാൻ കലാകേന്ദ്രങ്ങൾക്കും പി.എസ്. വാരിയർ തുടക്കം കുറിച്ചു. കഥകളിക്ക് മുമ്പ് സംസ്കൃതനാടക ങ്ങളും കൂടിയാട്ടവും ഒക്കെയായിരുന്നല്ലൊ അരങ്ങിലുണ്ടായിരുന്നത്. കേവലം ആനന്ദോപാധിയല്ല കലയും സാഹിത്യവും എന്ന ഉറച്ച ബോധം വൈദ്യരത്നം കൂടിയായിരുന്ന വാരിയർക്ക് ഉണ്ടായിരുന്നു. സാമൂഹ്യജീർണ്ണതകളെ മാറ്റി സമൂഹത്തെ സുതാര്യമാക്കുവാൻ കലകളും ആവിഷ്ക്കരിക്കപ്പെടണം എന്നത് അനിവാര്യത തന്നെ യായിരുന്നു. കേരളത്തിനകത്തും പുറത്തും ഇത്തരം നവോത്ഥാനങ്ങ ൾ അക്കാലത്ത് നടന്നിരുന്നു.

ഇങ്ങനെയൊരു തീരുമാനം അദ്ദേഹം ഏറ്റെടുത്തത് വലിയൊരു സാം സ്കാരിക ദൗത്യനിർവഹണം തന്നെയായിരുന്നു. ആദ്യം പരമശിവ വിലാസം നാടകക്കമ്പനിയിലൂടെ പല നാടകങ്ങളും അവതരിപ്പിച്ച്

മലയാള നാടകവേദിയെ പരിഷ്ക്കരിച്ചു. പിന്നീടാണ് പി. എസ്.വി. നാട്യസംഘം എന്ന പേരിൽ കഥകളി കേന്ദ്രമായി മാറിയത്. വള്ള ത്തോൾ കലാമണ്ഡലത്തിനുവേണ്ടി ചെയ്ത അതേ സന്നദ്ധത പി.എസ്. വാരിയർ നാട്യ സംഘത്തിനും ചെയ്തു. സാഹിത്യ ത്തെയും അദ്ദേഹം ചേർത്തു നിർത്തി. കവി കുല ഗുരു എന്ന വിശേ ഷണം ഉള്ള പി.വി. കൃഷ്ണവാരിയരും പി.എസ്. വാരിയർക്കൊപ്പം നിന്നു. 'കവന കൗമുദി' എന്ന അക്കാലത്തെ ഏക മലയാള പദ്യമാ സികയുടെ പത്രാധിപരായിരുന്നു കൃഷ്ണവാരിയർ. സാഹിത്യ പരി ഷത്തിന്റെ സമ്മേളനങ്ങളും സമുചിതമായി സംഘടിപ്പിച്ചിരുന്നു. ഇന്ന് കാണുന്ന ആയുർവ്വേദ കോളേജ് പി. എസ്. വാരിയരുടെ ആത്മാർത്ഥ പ്രവർത്തനത്തിന്റെ പരിണത ഫലമാണ്. അദ്ദേഹം ആ യുർവ്വേദത്തോടൊപ്പം സാംസ്കാരികമായി ഉയർത്തിയത് കലയേയും സാഹിത്യത്തേയും കൂടിയായിരുന്നുവെന്നത് വിസ്മരിക്കാവതല്ല. വള്ളത്തോളിനേയും പി. എസ് വാരിയരേയും പോലുള്ള മഹാപ്ര ഭൃതികൾ അന്നേറ്റെടുത്തത് സാംസ്കാരികമായ വലിയ വെല്ലുവിളി കൾ ആയിരുന്നു എന്നതിൽ സംശയമില്ല.

തുഞ്ചനും കുഞ്ചനും ചെറുശ്ശേരിയും ആശാനും ഉള്ളൂരും വള്ള ത്തോളും ജി.യും വെണ്ണിക്കുളവും ചങ്ങമ്പുഴയും പി.യും വൈലോപ്പി ള്ളിയും ഇടശ്ശേരിയും തത്തിക്കളിച്ച മലയാൺമയുടെ അഭിമാന കേ സരികൾതന്നെയായിരുന്നു പിന്നീട് സാഹിത്യത്തിലും, കലയിലും, സാമൂഹ്യ പ്രവർത്തനങ്ങളിലും എത്തിപ്പെട്ട മഹാശയരും. കറുത്ത പൊന്നിൻ പൊത്തുകൾ നിറയുന്ന നാട്ടുവഴികളിലെന്നും പൂത്തു നിൽക്കും പിതാമഹർ കുറിച്ചിട്ട പാതകൾ... വികസനവും പുരോ ഗമനങ്ങളുമൊക്കെ ആ അടിത്തറയിൽ നിന്നും തുടങ്ങുന്നു. അടി ത്തറ ശക്തമാകുമ്പോൾ ഏതു മഹാ സൗധങ്ങളും പണിയാം.

കഥകളിയുടെ ശക്തമായ അടിത്തറയുള്ള കുഞ്ചുനായർ കോട്ടക്ക ലിൽ എത്തുമ്പോൾ എന്തുകൊണ്ടും പ്രബുദ്ധതയുടെ അന്തരീ ക്ഷമായിരുന്നു. അവിടെയുള്ള വെങ്കിട്ട തേവരുടെ ക്ഷേത്രം, വൈദ്യ രത്നം പി.എസ്. വാരിയരുടെ കൈലാസമന്ദിരത്തോടു ചേർന്നു സ്ഥിതി ചെയ്യുന്ന വിശ്വംഭര ക്ഷേത്രം, പാണ്ടമംഗലത്ത് ശ്രീകൃഷ്ണ ക്ഷേത്രം എന്നിവയും അവിടുത്തെ സാംസ്ക്കാരികതയുടെ ഉരകല്ലുകളായിരുന്നു.

1946 ജൂലായ് 1-നാണ് കുഞ്ചുനായർ നാട്യസംഘത്തിൽ ചേരുന്നത് അവിടുത്തെ ആചാര്യ പദവിക്കാലം കഥകളിയുടേതായ പരിഷ്ക്ക

രണങ്ങൾക്ക് ആധാരശിലയായി. രാമുണ്ണിമേനോൻ നിർത്തിവെച്ചി ടത്തു നിന്നും കുഞ്ചുനായർ തുടങ്ങി.

മഞ്ചേരി ശങ്കുണ്ണി നായർ, രാഘവൻ മാരാർ, ശങ്കര മാരാർ, രാമൻ പിഷാരോടി, വാസു നെടുങ്ങാടി എന്നിവരായിരുന്നു കൊട്ടിനും പാട്ടിനും. ചുട്ടി, കോപ്പുപണി എന്നിവക്ക് വാഴേങ്കട രാമവാരിയരും. മുമ്പുണ്ടായിരുന്ന അധ്യാപകരിൽ നിന്നും ശിക്ഷണം ലഭിച്ചിരുന്ന കൃഷ്ണൻകുട്ടി നായർ, ഗോപിനായർ, അപ്പു നായർ, നാരായണൻ നായർ തുടങ്ങിയവരായിരുന്നു അവിടുത്തെ മുതിർന്ന വിദ്യാർ ത്ഥികൾ.

ജീവിതത്തിന് കൃത്യമായ ചിട്ടകൾ പാലിച്ചിരുന്ന കുഞ്ചുനായർ ഓരോ ദിവസത്തെ ചൊല്ലിയാട്ടങ്ങളും വേഷങ്ങളും ഒരു നോട്ട് ബുക്കിൽ കുറിച്ചിടും. മുതിർന്ന ശിഷ്യർക്കു പുറമേ വന്നു ചേർന്ന വരായിരുന്നു സ്ത്രീ വേഷത്തിലൂടെ പ്രശസ്തിയാർജ്ജിച്ച മാങ്ങോട് ശങ്കരനാരായണൻ എമ്പ്രാന്തിരി, നാരായണൻകുട്ടിപ്പണിക്കർ, കോട്ട ക്കൽ ശിവരാമൻ, കുട്ടിക്കൃഷ്ണൻ, നെല്ലിയോട് വാസു നമ്പൂതിരി, മകൻ വിജയൻ, വാസു പിഷാരടി, ഇ. വാസുദേവൻ, മധു, ശംഭു എമ്പ്രാന്തിരി, ചന്ദ്രശേഖരവാരിയർ തുടങ്ങി പിന്നീട് പ്രശസ്ത രായവർ. നാട്യസംഘത്തിലെ കുഞ്ചുനായരുടെ അധ്യാപന കാലം ഏറ്റവും ഉർവ്വരമായിരുന്നു. 14 കൊല്ലക്കാലം അവിടുത്തെ കറക ളഞ്ഞ ആചാര്യനായി. ആ സമയത്ത് കഥകളിയെക്കുറിച്ച് സമുചിത മായ വിചിന്തനങ്ങൾ നടപക്ഷത്തു നിന്നും ആസ്വാദക പക്ഷത്തു നിന്നും നടത്തി സ്വന്തമായ ഒരു മൗലികതയും രൂപപ്പെട്ടു. നാട്യധർ മ്മിയിൽ നിന്ന് കൊണ്ട് നവ്യ സങ്കേതങ്ങളിലൂടെ സഹൃദയപരമായ ഒരു ശൈലിക്ക് തുടക്കം കുറിച്ചു.

പഠിച്ച വഴിയിൽ അടിസ്ഥാനപരമായ മാറ്റങ്ങൾക്കിടം നൽകാതെ തന്റേതായ ഒരു കലാദർശനത്തിലൂന്നി നിന്നുകൊണ്ട് പുതിയ സാധ്യതകൾ കണ്ടെത്തുകയായിരുന്നു കുഞ്ചുനായർ ചെയ്തത്. താൻ കാണിക്കുന്നതും പഠിപ്പിക്കുന്നതും അതേ പടി ശിഷ്യർ അവ ലംബിക്കണമെന്നും ശഠിച്ചില്ല. സ്വന്തം പരിമിതികളും സാധ്യതകളും ഓരോ നടനും തിരിച്ചറിയണം. അതിലൂടെ തനതായ ശൈലി രൂപ പ്പെടുത്തുക... ആത്മവിമർശനത്തിലൂടെ സ്ഫുടം ചെയ്തെടുത്താലേ ഏതൊന്നും ശാശ്വതമാവു എന്നായിരുന്നു കുഞ്ചുനായരുടെ അഭിപ്രായം.

ഇടക്ക് മുടങ്ങിപ്പോയിരുന്ന കലാപഠനങ്ങൾ വീണ്ടും ആരംഭിച്ചതും ഒട്ടൊക്കെ പൂർത്തിയാക്കിയതും കോട്ടക്കലിലെ നാളുകളിലായിരുന്നു.

പദാർത്ഥാഭിനയരീതിയിലുള്ള ഭാവതലത്തിൽ നിന്ന് വാക്യാഭിനയപ്പൊരുളിലൂന്നിയുള്ള രസാവിഷ്ക്കാരത്തെ വളർത്തി നിലനിർത്താനുള്ള നിയോഗം പട്ടിക്കാന്തൊടി കുഞ്ചുനായരിലാണ് ഏൽപ്പിച്ചത്. കുഞ്ചുനായരാകട്ടെ നിലവിലെ രസാഭിനയത്തിൽ നിന്നും കുറച്ചു കൂടി മുന്നോട്ട് പോയി. അത് സാർത്ഥകമാക്കാൻ തുണച്ചതും പിന്നിലെ കഠിന പ്രയത്നമാണ്. കാവ്യ നാടകാദികളും നാട്യശാസ്ത്രം ബാലരാമഭാരതം അഭിനയദർപ്പണം തുടങ്ങിയ നാട്യലക്ഷണ ഗ്രന്ഥങ്ങൾ വായിച്ച് മനസ്സിലാക്കാനുള്ള സംസ്കൃത ഭാഷാപ്രാവീണ്യവും സ്വയം ആർജ്ജിച്ച് സൈദ്ധാന്തികമായ ഒരുൾക്കരുത്ത് അദ്ദേഹം നേടിയിരുന്നു. അതിലൂടെ പുതിയ രംഗ പാഠങ്ങൾക്ക് ഭാഷ്യം ചമച്ചു. അരങ്ങിൽ അത്ര രംഗ പ്രയോഗക്ഷമതയില്ലാത്ത കഥകളെടുത്ത് അതിന് പ്രാപ്തമാക്കി. നളചരിതം പോലുള്ള കഥകൾക്ക് ഭാവാർത്ഥ പുഷ്ടി നൽകി. സ്വയം നേടിയെടുത്ത ജ്ഞാന സമൃദ്ധിയെ കൃത്യമായി തിരിച്ചറിഞ്ഞ് സ്വാധ്യായത്തിലൂടെ കാവ്യ നാടക സൈദ്ധാന്തിക മേഖലയിൽ തികഞ്ഞ പണ്ഡിതനായി. ആ അറിവ് വിവിധ കലാശാഖകളിലെ ലാവണ്യരസത്തെ പെട്ടെന്നറിയാൻ സഹായിച്ചു.

കഥകളിസംബന്ധമായ ലേഖനം, കവിതാ രചന എന്നതിലും കുഞ്ചുനായർ പിന്നിലായിരുന്നില്ല. അന്ന് മാതൃഭൂമിയിലും മറ്റു കലാ മാസികൾ, വാരികകളിലും കുഞ്ചുനായർ എഴുതിയിരുന്നു. ലേഖനങ്ങൾ കഥകളിയെക്കുറിച്ചുള്ള ഗഹനമായ വിഷയങ്ങളായിരുന്നു. നായക ബോധവും നാട്യവിജ്ഞാനവും ഒരു പോലെ സിദ്ധിച്ച വ്യക്തി. ഏതു ശൈലിയും ഉള്ളിൽ നിന്ന് രൂപപ്പെട്ടു വരണം. കലക്കനുഗുണമായ വികാസ പരിണാമങ്ങൾ ആത്മാവ് ചോരാതെ കണ്ടെത്തുക.

കോട്ടക്കലിലെ കാലത്താണ് കവി പി.വി.കൃഷ്ണവാരിയർ, കടത്തനാട്ടു ശങ്കരവാരിയർ എന്നിവരുമായി അടുക്കുന്നത്. ആ അടുപ്പം പണ്ഡിത ഭാവം ഒട്ടുമേയില്ലാതെ ഉള്ളിലുള്ള വിദ്യാർത്ഥി ബോധത്താൽ കലാദർശനങ്ങൾക്ക് ആക്കം കൂട്ടി .

കഥകളിയരങ്ങുകളും അന്നത്തെ പ്രഗൽഭർ നിറഞ്ഞ ക്ഷാത്ര തേജസ്സ് നിറഞ്ഞവയായിരുന്നു.

ആയിടക്കാണ് വാഴേങ്കട ക്ഷേത്രത്തിൽ മാനേജരായ കെ.പി.അച്ചു തൻ പുതുവാളിന്റെ നേതൃത്വത്തിൽ കഥകളി. ക്ഷേത്രത്തിൽ കലശം നടത്തുന്നതിന്റെ അവസാന ദിവസം. അന്ന് കനത്ത മഴയായതി നാൽ ക്ഷേത്രം അഗ്രശാലക്കുള്ളിലായിരുന്നു കളി. കിർമ്മീരവധം കഥ.

കുഞ്ചുനായരുടെ വേഷം ധർമ്മപുത്രർ. നൂറ്റാണ്ടുകൾക്കപ്പുറത്ത് ജീവിച്ച ആ ധർമ്മസങ്കടക്കാരന്റെ മനസികാവസ്ഥകൾ കുഞ്ചുനാ യരുടെ വേഷത്തിലൂടെ പുനർജ്ജനിക്കും. അന്നത്തെ വേദിയിൽ മറ്റൊരു വിശിഷ്ടാതിഥി കൂടി എത്തിയിരുന്നു. കുഞ്ചുനായരുടെ വേഷം കണ്ട് കേശഭാരക്കിരീടം സമ്മാനിക്കുവാൻ. തൂതയിൽ കാറിറങ്ങി മഞ്ചലിലായിരുന്നു അദ്ദേഹം വാഴേങ്കടയിലെത്തിയത്. മഹാകവി വള്ളത്തോളായിരുന്നു ആ അതിഥി. കവി പ്രസംഗങ്ങൾ കവിത ചാലിച്ചായിരിക്കുമല്ലോ. വള്ളത്തോളും കവിഭാവനയിലു ണർന്ന കവിത ചൊല്ലിയായിരുന്നു പ്രസംഗം തുടങ്ങിയത്. യാത്രാ ക്ലേശങ്ങളേയും മഴയേയും അവഗണിച്ച് അദ്ദേഹം അവിടെയെത്തി യത് ആ കലയോടും കലാകാരനോടു മുള്ള മതിപ്പാണ് വിളിച്ചോ തുന്നത്. കിരീടം സമ്മാനിച്ചുകൊണ്ട് പ്രസംഗ മദ്ധ്യേ വള്ളത്തോൾ സൂചിപ്പിച്ചു. കുഞ്ചുനായരെപ്പോലുള്ള ഒരുയർന്ന കലാകാരൻ ആചാ ര്യനായി കലാമണ്ഡലത്തിന്റെ ഭാവിക്കാവശ്യമാണ്. അതിനു ശേഷവും പലപ്പോഴും മഹാകവി കുഞ്ചുനായരെ കലാമണ്ഡലത്തി ലേക്ക് ക്ഷണിച്ചിരുന്നു. പക്ഷേ കോട്ടക്കലിൽ നിന്നും പെട്ടെന്ന് വിട്ടു പോകാനും വയ്യാത്ത സ്ഥിതിയായിരുന്നു... വല്ലാത്ത ധർമ്മസങ്കടം. വള്ളത്തോളിന്റെ ക്ഷണം തക്കാലം നിർവ്വഹിക്കാൻ കഴിയാതെ വന്നു. മഹാകവി സുഖമില്ലാതെ കിടക്കുമ്പോഴും അദ്ദേഹം ആഗ്രഹി ച്ചിരുന്നു കുഞ്ചുനായർ കലാമണ്ഡലത്തിൽ വേണമെന്ന്. പക്ഷേ അപ്പോഴൊന്നും അത് നടന്നില്ല.

കഥകളിയുടേയും ജീവിതത്തിന്റേയും മസ്തകം ഉയർന്നു നിൽ ക്കുന്ന കാലം. അരങ്ങത്ത് വീണ്ടും വീണ്ടും വായിച്ചും തിരുത്തിയും ആലോചനയിൽ മുഴുകിയും വിമർശക പാടവത്തോടെ അകൃത്രിമ മായി വികസിച്ചു വന്ന ഒരു ഭാവുകത്വം അവിടെ സഫലീകൃതമാവു കയായിരുന്നു. മുൻകൂട്ടി തയ്യാറാക്കിയതിൽ നിന്നും വേറിട്ട രചിത– രംഗ പാഠങ്ങൾക്ക് തിരശ്ശീലയൊരുങ്ങി. അരങ്ങും നടനും ആസ്വാ ദകനും ചേർന്ന ഒരു ശയ്യാ പാകം കഥകളി രംഗത്ത് കുഞ്ചുനായർ സജ്ജമാക്കി.

നാട്യസംഘത്തിലെ മുതിർന്ന ശിഷ്യന്മാരായിരുന്നവരിൽ കോട്ടക്കൽ കൃഷ്ണൻ കുട്ടി നായർ, ഗോപി നായർ എന്നിവർ കുഞ്ചുനായരാശാനുമായി സൗഹൃദപരമായ സമീപനമായിരുന്നു. വാഴേങ്കട കുഞ്ചു നായർ എന്ന കല്ലുവഴി പാരമ്പര്യത്തിലെ വ്യത്യസ്തനായ മഹാഗുരുവിന്റെ പ്രമുഖനായ ശിഷ്യൻ എന്ന വിശേഷണം കൃഷ്ണൻ കുട്ടി നായർക്കുണ്ടെന്ന് എൻ. രാധാകൃഷ്ണൻ നായർ സൂചിപ്പിക്കുന്നു. അദ്ദേഹം പറയുന്നു ... കുഞ്ചുനായരുടെ വ്യത്യസ്തതയിലേക്ക് ഇഴുകിച്ചേരാൻ ഈ ശിഷ്യന് കഴിഞ്ഞു.

ഒരു കലാകാരന്റെ സർഗ്ഗാത്മകതക്ക് ആവശ്യം സ്വാതന്ത്ര്യമാണ്. നിലവിലെ വിലക്കുകൾ അതിനെ ചങ്ങലയണിയിക്കുമ്പോൾ കലാകാരൻ അസ്വസ്ഥനാകും. അപ്പോഴാണ് തടവിൽ നിന്നും കുതറലുകളും ചാടലുകളും ഉണ്ടാവുക. സർഗ്ഗാത്മകതയെ തിരിച്ചുവിട്ട് അതിലൂടെ വളരുന്നതിനുള്ള സ്വാതന്ത്ര്യം കുഞ്ചുനായരുടെ കളരിയിലുണ്ടായിരുന്നു. ഈയൊരു രീതി കൃഷ്ണൻകുട്ടി നായരിലെ നടനെ കരുത്തുറ്റവനാക്കി. തുടക്കത്തിൽ പരമശിവ വിലാസം നാടകക്കമ്പനിയിലെ ബാലനടനിൽ നിന്നും നാട്യസംഘത്തിലെ മുഖ്യ നടനും അധ്യാപകനുമായി. പിന്നീട് കൃഷ്ണൻകുട്ടി നായരെന്ന ശിഷ്യൻ. “തന്നിൽ നിന്ന് പുറപ്പെട്ട്, തന്നിലേക്കെത്തുന്ന കഥാപാത്രങ്ങൾ” എന്ന് പിന്നീട് ഒളപ്പമണ്ണ വിശേഷിപ്പിച്ചത് കുഞ്ചുനായരിൽ കണ്ട ദ്വൈതാദ്വൈത പരിണാമത്തിന്റെ സാക്ഷാൽക്കാരം തന്നെയാണ്. നിഷ്ഠാ പൂർണ്ണവും വ്യാകരണ ശുദ്ധവുമായി നിലനിർത്തിയിരുന്ന സ്വജീവിതത്തിന്റെ നിയമങ്ങളിലേക്ക് കഥാപാത്രങ്ങൾ ആവാഹിക്കപ്പെടുക എന്നതായിരുന്നു കുഞ്ചുനായരുടെ വഴി എന്നും കലാചിന്തകർ അടിവരയിടുന്നു. അതുപോലെ ഇന്ന് ജീവിച്ചിരിപ്പുള്ള ഏറ്റവും മുതിർന്ന ശിഷ്യനാണ് കോട്ടക്കൽ ഗോപി നായർ. 91 വയസ്സായ അദ്ദേഹം ഇന്നും കർമ്മനിരതനാണ്. ക്ഷീണം മറന്ന് ഈ ശിഷ്യൻ വാഴേങ്കട കുഞ്ചുനായർ സ്മാരക ട്രസ്റ്റിനും കുഞ്ചുനായർ സംസ്തുതി സമ്മാനിലും അനവരതം പ്രയത്നിക്കുകയും അതിന്റെ അമരക്കാരനും ആണ്. കോട്ടക്കൽ അപ്പു നായർ തുടങ്ങി പിന്നീടെത്തിയ കോട്ടക്കൽ ചന്ദ്രശേഖര വാരിയർ, ശംഭു എമ്പ്രാന്തിരി, നെല്ലിയോട്, വാസു പിഷാരടി, വാഴേങ്കട വിജയൻ, ഇ. വാസു മൺമറഞ്ഞ കോട്ടക്കൽ ശിവരാമൻ തുടങ്ങി നിരവധി ശിഷ്യർ ഇന്നിന്റെ ചാന്ദ്ര മയൂഖങ്ങളാണ്.

നാട്യസംഘത്തിലുള്ളപ്പോൾ അവിടുത്തെ സർവ്വ ചുമതലകളും

കുഞ്ചുനായരിലായിരുന്നു. അതിനുള്ള എല്ലാ സ്വാതന്ത്ര്യവും അദ്ദേഹത്തിന് അവിടുള്ളവർ അനുവദിച്ചിരുന്നു. ആര്യവൈദ്യശാലയുടെ സ്നേഹവും തണലും സംരക്ഷണവും അതിന് ശക്തിയായി വർത്തിച്ചു. ആര്യവൈദ്യശാലയുടെ ഇപ്പോഴത്തെ സാരഥി പത്മഭൂഷൺ പി.കെ. വാരിയർ സഹോദരതുല്യനും നിഷ്ക്കാമ സ്നേഹത്തിനുടമയും കുഞ്ചുനായരുടെ ഏതാഗ്രഹങ്ങൾക്കും സദാ സന്നദ്ധനുമായിരുന്നു. കോട്ടക്കലിലെ നാളുകൾ കഥകളിയുടെ പുതിയ മനന അഭിവീക്ഷണങ്ങൾക്ക് തട്ടകമായിരുന്നുവെന്ന് നിസ്സംശയം പറയാം...

# 10

ഏതാഘോഷങ്ങളും നൻമയിലേക്കുള്ള സന്ദേശങ്ങളാണ്. ഏതു ഭാഷയിലെ ഉത്സവങ്ങളും അനുഷ്ഠാനങ്ങളും അതിന്റെ അടയാള ങ്ങൾ സൂക്ഷിക്കുന്നു. അതടയാളപ്പെടുത്തുമ്പോൾ ഓരോ കാലത്തെ ജീവിതവും ചിട്ടകളും ഭൂമിശാസ്ത്രവും സംസ്കാരവും മിഴി തുറ ക്കുന്നു. കാലത്തിന്റെ പകർച്ചയിൽ ജീവിത മാറ്റങ്ങൾ സംഭവി ച്ചെങ്കിലും ചിലതൊക്കെ പാടത്തെ ഇളം ഞാറുകൾ പോലെ മന സ്സിൽ ചാഞ്ചാടി നിൽക്കും. ഓണവും വിഷുവും തിരുവാതിരയും ക്രിസ്തുമസ്സും പെരുന്നാളും എല്ലാം ആത്യന്തികമായി ഏക തത്വ ത്തിലധിഷ്ഠിതം. മനസ്സിലെ നൻമ വറ്റാതിരിക്കുവാൻ നാം സൂക്ഷി ക്കുന്ന കാല സങ്കൽപ്പങ്ങൾ തുമ്പപ്പൂവിന്റെ വിശുദ്ധി പോലെ, മുക്കു റ്റിയുടെ നിഷ്ക്കളങ്ക ചിരി പോലെ.

ഗ്രാമവിശുദ്ധിയിലലിഞ്ഞു കിടക്കുന്ന ഊടുവഴിയിലെ മഷിത്തണ്ടു കൾ വേലിപ്പടർപ്പിലെ ശംഖുപുഷ്പങ്ങൾ ഒടുച്ചുറ്റി പൂക്കൾ മുക്കുറ്റി കൾ, ജീവന സംഗീതമായൊഴുകുന്ന നന്തുണിപ്പാട്ടുകൾ എല്ലാം ഓർ മ്മകൾക്കപ്പുറത്തെ സംസ്കാരത്തിന്റെ വൈവിധ്യങ്ങളാണ്. ഇന്ന ത്തെപോലെ സ്വന്തം ഊറ്റത്തെ പ്രഖ്യാപിക്കാനല്ല മുമ്പ് ഇതൊന്നും ആഘോഷിച്ചിരുന്നതും. നാടിനും വീടിനും ജനങ്ങൾക്കും നന്മയു ണ്ടാകാൻ കൂടിയായിരുന്നു. നിലനിന്നിരുന്ന എല്ലാ സംസ്കാര ത്തേയും ഊട്ടിയുറപ്പിക്കുന്നതിൽ നടനായ കുഞ്ചുനായരും ബദ്ധ ശ്രദ്ധനായിരുന്നു.

ഓരോ സ്വത്വ ബോധത്തിന്നുള്ളിലും ഒരപരനുണ്ടായിരിക്കും... നില വിലെ വ്യക്തിത്വത്തിനപ്പുറം ഉള്ള ഒരു മനുഷ്യൻ. വിശേഷണ ങ്ങളുടെ ആടയാഭരണങ്ങളൊന്നുമില്ലാത്ത ഒരു സാധാരണ മനു ഷ്യൻ. നടൻ ചിന്തകൻ നിരീക്ഷകൻ എഴുത്തുകാരൻ എന്നൊക്കെ യുള്ള വാഴേങ്കട കുഞ്ചുനായരിൽ നിന്നും മക്കളുടെ പ്രിയപ്പെട്ട അച്ഛൻ കുടുംബനാഥൻ കർഷകൻ എന്നു വേണ്ട ഒരു ദേശത്തിനും വീടിനും വേണ്ട ഒരു വ്യക്തി അവിടെ അന്തർലീനമായിരുന്നു. അതാണ് ചേനമ്പുറത്ത് കൃഷ്ണൻ നായർ. (കുഞ്ചുനായർ)

മുതിർന്ന മക്കളുടെ ഓർമ്മയിൽ നിന്നും കുഞ്ചുനായരുടെ ഈ ചിത്രം ഇവിടെ വരക്കുന്നു.

സാർവ്വത്രിക അംഗീകാരമുള്ള ഒരു നിർവ്വചനം മതത്തിന് ഉണ്ടോ യെന്നത് പരിശോധനാർഹമാണ്. ഭിന്നാഭിപ്രായങ്ങളും വാദഗതികളും നിലവിലിരിക്കെ പണ്ഡിതർ അവരുടെ ദശർനങ്ങൾക്കനുസരിച്ച് നിർ വ്വചനങ്ങൾ നൽകുന്നു. വിശുദ്ധമെന്ന് താൻ കരുതുന്നതുമായുള്ള മനുഷ്യന്റെ ബന്ധം എന്ന് ചിലർ സ്ഥാപിക്കുന്നു. മതമേതായാലും മനുഷ്യൻ നന്നായാൽ മതിയെന്ന സാർവ്വദേശീയവും സാർവ്വകാ ലികവും സാർവ്വാംഗീണമായ ഒരർത്ഥം എടുക്കുന്നതായിരിക്കും നല്ലത്. കഴിയുന്നതും ഏവരോടും സൗഹാർദ്ദപരമായ സമീപനങ്ങൾ കൈക്കൊള്ളുക. ഈയൊരു മാനവികത തന്നെയായിരുന്നു കുഞ്ചു നായരിലും. മതസഹാർദ്ദത്തിന്റേയും സാഹോദര്യത്തിന്റേയും ശംഖൊലികൾ മുഴങ്ങിയിരുന്നതിന്റെ തെളിവാണ് വാഴേങ്കടയിലെ നാനാ തരത്തിലുള്ള വ്യക്തികളുമായുള്ള സൗഹൃദങ്ങൾ കാണി ച്ചുതരുന്നത്. ഏകത്വത്തിന്റെ ശംഖു നാദം തിരയടിച്ച ഗ്രാമമായി രുന്നു വാഴേങ്കട.

കലയുടെ ചിലമ്പൊലിയുതിർത്ത് ഒഴുകുന്ന തൂതപ്പുഴയോരത്തു നിന്നും പാലത്തിന്നക്കരെ ബസ്സിറങ്ങിയാൽ വടക്കോട്ട് രണ്ടു കിലോ മീറ്ററോളം ചെന്നാൽ വാഴേങ്കടയിലെത്താം. മലപ്പുറം ജില്ലയിലാണ് ഇതുൾപ്പെടുന്നത്. സ്വച്ഛസുന്ദരമായ ഈ ഗ്രാമത്തിൽ ഹിന്ദുക്കളും ഇസ്ലാം മതസ്ഥരുമാണ് കൂടുതൽ... ക്രിസ്ത്യൻ കുടുംബങ്ങൾ ഒന്നു മില്ല. കഥകളിയും കദളിപ്പഴവും പ്രിയമേറിയ കദളീ മൂല നിവാസന്റെ ക്ഷേത്രം (നരസിംഹമൂർത്തി) ഏറെ പ്രശസ്തം. ഹിരണ്യകശിപു വിനെ വധിച്ചശേഷം പ്രഹ്ലാദനെ അനുഗ്രഹിക്കുന്ന നരസിംഹമൂർത്തി യാണ് പ്രതിഷ്ഠ. അതുകൊണ്ട്തന്നെ കൊച്ചുകുട്ടികളെ തൊഴുകിക്കു വാൻ ധാരാളം പേരെത്തുന്നു. സംസാരത്തിൽ വിക്കുള്ളവർ വാഴേങ്കട തേവരെ തൊഴുതു പ്രാർത്ഥിച്ചാൽ വിക്ക് മാറി സംസാരശേഷി വീണ്ടെ ടുക്കാം. വാക്കിന്റെ ദേവൻ കൂടിയാണ്. അമ്പലത്തിലെ ഉത്സവാഘോ ഷങ്ങൾക്ക് വഴിപാടുകൾ ചെയ്തും കാര്യദർശികളായും ജാതി മത ഭേദമെന്യേ പലരും ഉണ്ടാകും. വാഴേങ്കടയിലെ കളിയരങ്ങുകൾക്കും കഥയറിഞ്ഞില്ലെങ്കിലും. പ്രേക്ഷകരായി ജനസമുദ്രം ഉണ്ടാകും. അതിന് കുറേയൊക്കെ കുഞ്ചുനായരോടുള്ള സ്നേഹാദരവുകളാണ് കാരണമായത്. ഹൈന്ദവ കുടുംബങ്ങൾ തമ്മിലുള്ള ഐക്യത്തിനേ ക്കാൾ ദൃഢതയായിരുന്നു ഹിന്ദു-മുസ്ലിം കുടുംബങ്ങൾക്ക്.

ഇങ്ങിനെയുള്ള വാഴേങ്കടയിലെ പടിഞ്ഞാറെ വെളിങ്ങോട്ട് വീട്ടിൽ കുഞ്ചുനായരുള്ളപ്പോൾ പ്രത്യേകതകളേറെയായിരുന്നു. കളി കഴിഞ്ഞും കോട്ടക്കലിൽ നിന്നുമൊക്കെ എത്തിയാൽ ഉമ്മറത്ത് നിന്ന് മക്കളെ വിളിക്കും. ആദ്യം ചെറിയ കുട്ടിയെ "അച്ഛ കുഞ്ഞിമണിയെ വിടെ" എന്ന് ചോദിച്ച് എടുക്കും. പിന്നെ ബാക്കിയുള്ളോരോട് പറയും ആരാ അച്ഛന്റെ കഴുത്തിൽ പിന്നിൽവന്ന് മുറുക്കിപ്പിടി ക്കുന്നത് നോക്കട്ടെ... അവർക്കായിരിക്കും കൂടുതൽ ശക്തിയും സ്നേഹവും.... അത് കേൾക്കുമ്പോൾ ഓടിവന്ന് മത്സരിച്ച് കെട്ടിപ്പി ടിക്കും. അപ്പോൾ കുംഭ കുലുങ്ങുമ്പോൾ മനസ്സിലാവും കുഞ്ചു നായർ മക്കളുടെ ചെയ്തികൾ കണ്ട് ഉള്ളിൽ ചിരിക്കുകയായിരു ന്നെന്ന്... ഗൗരവ പ്രകൃതിയാണ് ഏറിയ കൂറും. പക്ഷേ ഇടക്കിങ്ങി നേയും ചില നിമിഷങ്ങൾ മക്കളോടൊത്ത്.

ഓരോ കാര്യത്തിലും നിഷ്ക്കർഷയാണ്... രാവിലെ പ്രഭാത ഭക്ഷണ ത്തിന് അഞ്ച് ഇഡ്ഡലി അല്ലെങ്കിൽ അഞ്ച് ദോശ... ഇതിൽ ഏതാണെ ങ്കിലും ഒന്നരയെണ്ണം ബാക്കി വെക്കും. അര ഗ്ലാസ് ചായയും. ഭക്ഷണം കഴിച്ചശേഷം ഇരിക്കുന്ന സ്റ്റൂൾ നീക്കുന്ന ശബ്ദം കേട്ടാൽ മക്കൾ ഓടിയെത്തും. ബാക്കി വെച്ചിട്ടുള്ളത് ആർക്കാ കിട്ടുന്നത്ച്ചാൽ എടുത്ത് കഴിക്കും... അത് മക്കൾക്ക് നീക്കിവെക്കുന്ന സ്നേഹമാണ്. വാത്സല്യത്തിന്റെ രുചിയുള്ളിൽ നിറഞ്ഞിരിക്കും. പാചകത്തിനും കുഞ്ചുനായർ പലപ്പോഴും മുമ്പിലാണ്. തലയിൽ ഒരു തോർത്ത് മുണ്ട് ചുറ്റിക്കെട്ടി ദഹണ്ണക്കാരനെപ്പോലെ അടുക്കളയിലെത്തും. ചില പ്പോൾ ചെറുതായി സേവിച്ചിട്ടുണ്ടാകും. അപ്പോൾ ഭാര്യ ലക്ഷ്മിക്കു ട്ടിയമ്മ മാറി നിൽക്കും... ആ നേരങ്ങളിൽ കുഞ്ചുനായർ സഹായ ത്തിന് മൂത്ത മകൾ തങ്കത്തിനെയാണ് വിളിക്കുക. ഊണിന് കുഞ്ചു നായർക്ക് പ്രിയപ്പെട്ട കൂട്ടാൻ മുളകുഷ്യം ആയിരുന്നു. അതോടൊപ്പം രസം, കൂടെ ലക്ഷ്മിക്കുട്ടി ഉണ്ടാക്കിയ കടുമാങ്ങയും നിർബന്ധം. ഊണിന് വേവിച്ച് ഉണക്കി കുത്തിയ ചെറിയരി തന്നെ വേണം. കളരിയിലെ ചിട്ടവട്ടങ്ങൾപോലെ ജീവിതത്തിലെ ചിട്ടവട്ടങ്ങളും കണിശം തന്നെ. ഉച്ചയൂണ് കഴിഞ്ഞാൽ കുറച്ച് കിടക്കും. 4 മണിക്ക് ചായ.. അത് കഴിഞ്ഞാൽ വായനയാണ്. 7 മണിക്ക് ശരീരത്തിൽ തൈലംതേച്ച് ഏഴര വരെ മുറ്റത്ത് നടക്കും.. തലയിൽ തേക്കാൻ പുളി ഞരമ്പും കുരുമുളകും മുറുക്കി കാച്ചിയെടുത്ത നല്ലെണ്ണ. ശേഷം കുളി. സോപ്പ് ഹമാം. ചിലപ്പോൾ അമ്പലക്കുളത്തിൽ അല്ലെ ങ്കിൽ വീട്ടിൽ തന്നെ. എട്ടരയോടെ അത്താഴം ഇതായിരുന്നു ദിനചര്യ.

അതിനുശേഷം വായന. പിന്നേ കിടക്കുള്ളു. വെറ്റില മുറുക്കുന്ന ശീലമുണ്ടായിരുന്നു. ഇടക്കൊരു ദിനേശ് ബീഡിയും.

ഏതിനും അതിന്റേതായ സൗന്ദര്യവും അച്ചടക്കങ്ങളും പാലിച്ചിരുന്ന കുഞ്ചുനായർ ആഘോഷങ്ങൾക്കും അതിന്റേതായ തനിമ നിലനിർത്തുന്നതിൽ പ്രത്യേകം ശ്രദ്ധാലുവായിരുന്നു. ധനുമാസത്തിലെ തിരുവാതിരക്കു മുമ്പെ മുറ്റത്തെ മമ്പണിക്കുള്ള ഏർപ്പാടുകളൊക്കെ ചെയ്തിരിക്കും. തിണ്ടുകൾ കൃത്യമായി നൂലുകൊണ്ടളന്ന് തിട്ടപ്പെടുത്തി കൊടുക്കും. മുറ്റത്ത് ചാണകം മെഴുകി വൃത്തിയാക്കിയിടണം. ഓണക്കാലത്തിനും അതിന്റേതായ സവിശേഷതകൾ : ഓണവിഭവങ്ങൾക്കുവേണ്ട കായക്കുലകളൊക്കെ നേരത്തെ വാങ്ങി പത്തായത്തിൽ പഴുപ്പിക്കാൻ വെക്കും. നാല് ദിവസം കഴിഞ്ഞെ പത്തായം തുറക്കു. അത്തം മുതൽ പൂവിടും. പൂരാടത്തിന് തന്നെ സദ്യയുണ്ടാക്കും. അന്ന് മകൾ ശോഭനയുടെ പിറന്നാളുമാണ്. ഓണത്തിന് പുറമേയുള്ള വാഴേങ്കടക്കാരായ സുഹൃത്തുക്കളും പണിക്കാരും ഒക്കെയുണ്ടാവും. മാതേവരെ വെക്കുന്നതിലും കണക്കുകൾ പാലിക്കും. പൂരാടത്തിന് 3 ഉത്രാടത്തിന് 5 തിരുവോണത്തിന് 7 എന്നിങ്ങനെ. പിന്നെ മഹാബലിയും. കുട്ടികൾ മുത്തശ്ശി, അമ്മിക്കൽ, ആട്ടുകൽ എന്നിവയും മണ്ണിലുണ്ടാക്കിവെക്കും. തിരുവോണ പുലർച്ചെ പാടാൻ വരുന്ന പാണനാർക്കു മുമ്പിൽ വിളക്ക് കത്തിച്ച് നാരായത്തിൽ നെല്ലും നാഴിയിൽ അരിയും നിറച്ചുവെക്കും. ഓരോന്നിലും പുലർത്തേണ്ട നിഷ്ക്കർഷതകൾക്ക് ഒരു പിശുക്കും കാണിച്ചിരുന്നില്ല. ദേശത്തിന്റെ അവകാശമായി ഓണവും വിഷുവുമൊക്കെ പറയാൻ വരുന്ന രീതി ഉണ്ടായിരുന്നു അക്കാലത്ത്. അതവരുടെ അവകാശം കൂടിയാണ്. വിശേഷ ദിവസങ്ങളിൽ കുഞ്ചുനായരുടെ ശിഷ്യരും എത്തും. അതുപോലെ വിഷുവിനും അതിന്റേതായ എല്ലാ ചടങ്ങുകളും ചെയ്യും. വിഷു കാർഷിക സംസ്കാരത്തിന്റെ ജൈവസാന്നിധ്യം കൂടിയാണല്ലൊ.

ഭൂമിയുടെ മാറിൽ പുതിയ ചാലുകൾ കീറി ഉഴുതു മറിച്ച് പുതുജീവൻ പകരുന്ന നന്മയുടെ....സംസ്ക്കാരത്തിന്റെ ബീജാവാപം. അതാണ് വിഷു.. കണിയൊരുക്കലും അതിരാവിലെയുള്ള കണികാണലും ശേഷമുള്ള വിഷു കൈനീട്ടങ്ങളും പനസമെന്ന ചക്ക മുറിക്കലും പടക്കം പൊട്ടിക്കലും ഒക്കെ ബഹുരസമാണ്. ചക്കച്ചുള പറിക്കാനും മുറിക്കാനും ഒക്കെ കുട്ടികളേയും വിളിക്കും. കഷ്ണത്തിന് ഇത്ര നീളം ഇത്ര വണ്ണം എന്ന കൃത്യതയോടെ മുറിക്കണം. മക്കൾ

മടികാണിച്ച് വന്നില്ലെങ്കിൽ പറയും, ഒക്കെ മരുങ്ങാക്കള്ളന്മാരും കള്ളത്തികളും ആണ്. രാവിലെ പത്തരക്ക് കൈക്കോട്ട് ചാൽ എന്ന ചടങ്ങ്. പച്ചരി അരച്ച് ചെമ്പരത്തിയില ഞരടി അരി മാവുണ്ടാക്കി ഞാൺ മുറിയാതെ മുറ്റത്ത് വരച്ചിട്ടിരിക്കുന്ന ഒൻപതു കളങ്ങളിൽ അണിയണം. ആ കളങ്ങളിൽ നവധാന്യങ്ങൾ നിറച്ച് കരിയും നുകവും കലപ്പയും കൈക്കോട്ടും അമ്മിക്കുഴയും ഗണപതി പൂജ ക്കൊപ്പം വെക്കും. ഒപ്പം കന്നുകാലികളെയും കുളിപ്പിച്ച് അരികെ നിർത്തും ഉപ്പും മധുരവും ചേർക്കാത്ത പൂവ്വടയാണ് പൂജക്ക് വെക്കു ന്നത്. അതിനുശേഷം പാടത്തുപോയി അവിടേയും ഭൂമിപൂജ നടത്തും. ഉച്ചക്ക് വിഷുക്കഞ്ഞിയും പുഴുക്കും. വാഴപ്പോളകൊണ്ട് തട യുണ്ടാക്കി അതിനുള്ളിൽ നാക്കിലവെച്ച് അതിൽ കഞ്ഞി വിളമ്പി യാണ് കഴിക്കുക. ഇതൊക്കെ കുഞ്ചുനായർ വീട്ടിലുള്ളപ്പോൾ കണി ശമായും ചെയ്യും.

കർക്കടക സംക്രാന്തിക്ക് വീട് മൊത്തം കഴുകി വൃത്തിയാക്കും. ഒന്നാം തീയതി രാവിലെ പൂവേ പൊലി പറഞ്ഞ് പുരപ്പുറത്ത് മണ്ണിൽ പൊതിഞ്ഞുവെച്ച ദശപുഷ്പം വെക്കും. കുറച്ച് മുറ്റത്തെ കോണിൽ കുഴിച്ചിടും. രാവിലെ കുളി കഴിഞ്ഞാൽ ദശപുഷ്പത്തിൽ നിന്നും കുറച്ചെടുത്ത് അരച്ച് പൊട്ടു തൊടണം. അതുപോലെ കന്നിമാസ ത്തിലെ കൊയ്ത്തായാൽ ആദ്യ കറ്റ വീട്ടിലേക്കെത്തുമ്പോൾ വിളക്ക് കൊളുത്തി പടിക്കലിൽ പോയി എതിരേറ്റു കൊണ്ടുവരണം.

തുലാമാസത്തിൽ തിരുവോണ നാളിൽ ഗണപതി പൂജ ചെയ്യും. അതിന് പൂജാദ്രവ്യങ്ങളായി അവിൽ മലർ അരി വറുത്തത് അപ്പം അട പഴം ശർക്കര എന്നിവയാണ്. ഓരോന്നും നാക്കിലയിൽ നിറച്ചു വെക്കും. അഞ്ചു തിരിയിട്ട് നിലവിളക്ക് കൊളുത്തി അതിന് മുമ്പിൽ ഇണപ്പാവുമുണ്ട് ഉടുപ്പിച്ച് പെൺ മക്കളെ ഇരുത്തും. പൂജ കഴി ഞ്ഞാൽ പ്രസാദം ഏട്ടൻമാർക്ക് വാരിക്കൊടുക്കണം. അവർ കഴു ത്തിൽ തോർത്ത് ഇട്ട് അതിന്റെ ഒരു തുമ്പ് പിടിച്ച് പെൺകുട്ടികളുടെ മുമ്പിൽ കുനിഞ്ഞ് നിൽക്കുമ്പോൾ പ്രസാദം ആ തോർത്തിൻ കുമ്പി ളിലേക്ക് ഇട്ടുകൊടുക്കണം. ആ ചടങ്ങ് വീടിനും പെൺമക്കൾക്കും ഐശ്വര്യത്തിനായിരുന്നത്രെ ചെയ്തിരുന്നത്. ഇങ്ങിനെ പലവിധ അനുഷ്ഠാനങ്ങളും അതിന്റെ വിധിപ്രക്രിയകളോടെ ചെയ്തിരുന്ന കുഞ്ചുനായരാശാൻ.... അദ്ദേഹത്തിന്നറിയാത്തതായി ഒന്നുമുണ്ടാ യിരുന്നില്ലെന്ന് വേണം കരുതാൻ. തന്റെ ബാല്യ കൗമാര ദശകളിൽ തനിക്കനുഭവിക്കാൻ കഴിയാത്തതൊക്കെ ഭാര്യക്കും മക്കൾക്കും ആ

ദേശക്കാർക്കും സമൃദ്ധമായി നൽകി. വീട്ടിലുള്ളപ്പോൾ കഥകളിക്കുള്ള ചുണ്ടപ്പൂ തയ്യാറേക്കണ്ടത് കുട്ടികളാണ്. ചുണ്ടപൂ ഉള്ളംകയ്യിലെ ചൂടിൽ തിരുമ്മി തിരുമ്മി എള്ളു മണി പോലെയാക്കണം എന്നാലേ കണ്ണ് നല്ലവണ്ണം ചുവക്കുയെന്നും പറയും. കണ്ണിലിടാൻ തയ്യാറാക്കിയ ചുണ്ടപൂ വെളുത്ത തുണിയിൽ കെട്ടിവെക്കും.

അതു പോലെ കുംഭമാസത്തിലെ ശിവരാത്രിക്ക് മുമ്പെ പശുവിൻ ചാണകമെടുത്ത് 101 ഉരുള ഉണ്ടാക്കി ഉണക്കി ശിവരാത്രി ദിവസം കരിച്ച് ഭസ്മമുണ്ടാക്കണം. ഭസ്മം ഉമ്മറത്തെ കഴുക്കോലിൽ തൂക്കിയ ഭസ്മക്കൊട്ടയിൽ നിറച്ചു വെക്കും. ഇതൊക്കെ വളർന്നു വരുന്ന തലമുറക്ക് പകരുന്ന ചില അറിവുകൾ കൂടിയായിരുന്നു. ഇന്നത്തെ തലമുറക്ക് ഇത്തരം നാട്ടറിവുകളൊക്കെ അന്യമാണ്.

വീട്ടിലേക്ക് വേണ്ട പച്ചക്കറികളും ഉണ്ടാക്കിയിരുന്നു. വേനൽമഴക്കു ശേഷം വിത്തുകളൊക്കെ നനച്ചു കിഴി കെട്ടിവെക്കും. ഓരോ കാലത്ത് അതിന്റേതായ വിത്തിറക്കി കായ്ഫലങ്ങളുടെ വിളവെടുപ്പുകൾ. ഏത്തം പൂട്ടി തേക്കുപാട്ടുകളുടെ ഈണവും നനയും കണ്ണിനും മനസ്സിനുമൊക്കെ ആനന്ദം തന്നെയായിരുന്നു. പച്ചക്കറികൾ കിട്ടാത്ത കാലത്തും വീട്ടിൽ അവ സുഭിക്ഷമാണ്. വേനൽക്കാലത്തേക്ക് വേണ്ടവ ഇടനാഴിയിലെ ഉത്തരത്തിൽ കെട്ടിത്തൂക്കും.., ഇതിനൊക്കെ സഹായികളായി ഭാര്യാസഹോദരൻ ശങ്കുണ്ണി നായരും അദ്ദേഹത്തിന്റെ അനുയായികളും ഉണ്ടാവും. നാടിനും വീടിനും വേണ്ടപ്പെട്ടയാളായിരുന്നു ശങ്കുണ്ണി നായർ. നാട്ടിലൊരു ഒത്തുതീർപ്പുണ്ടെങ്കിൽ അതിനും ശങ്കുണ്ണി നായർ വേണം. എന്നും പ്രഭാത ഭക്ഷണം പെങ്ങൾ ലക്ഷ്മിക്കുട്ടിയുടെ അടുത്ത് നിന്നാണ്. രാവിലെ നെയ്യൊഴിച്ച ചെറുചൂടുള്ള കഞ്ഞി. അതിന് പയറുക്കൊണ്ടാട്ടമോ കയ്പ്പക്ക കൊണ്ടാട്ടമോ വേണം. പിന്നെ കടുമാങ്ങയും. കഞ്ഞിയിൽ പകുത്ത് ചോറും വെള്ളവുമായി അദ്ദേഹവും മാറ്റി വെക്കും. അതും ലക്ഷ്മിക്കുട്ടിയുടെ മക്കൾക്കാണ്. അമ്മാവന്റെ സ്നേഹം. ശങ്കുണ്ണി നായർ പെങ്ങളെന്തു പറഞ്ഞാലും ചെയ്തുകൊടുക്കാൻ സദാ സന്നദ്ധൻ. കുഞ്ചുനായരോട് അളവറ്റ സ്നേഹബഹുമാനങ്ങളും... ഇങ്ങനെ പരസ്പരം അറിഞ്ഞും കൊടുത്തും കൊണ്ടുമുള്ള ഒരു കാലത്തിന്റെ തിളക്കമുള്ള നാളുകൾ...

മുൻജീവിത ദുരന്തങ്ങളിലൂടെയുള്ള യാത്രയിൽ മറ്റൊരു വേദന കൂടി വിധി കുഞ്ചുനായർക്ക് നൽകിയിരുന്നു. മകൻ ശ്യാമളന് താഴെയു

ണ്ടായ പെൺകുഞ്ഞ്.. അതിരറ്റ വാത്സല്യം ഉണ്ടായിരുന്ന ആദ്യ മകൾ. ആറു മാസം പ്രായമുള്ളപ്പോൾ അപ്രതീക്ഷിതമായി മരണ മടഞ്ഞു. പച്ചായിൽ കളി കഴിഞ്ഞു വന്നപ്പോഴായിരുന്നു ഈ വാർത്ത. അച്ഛാ നമ്മുടെ ഉണ്ണിയെ ഈശ്വരൻ കൊണ്ടുപോയി... എന്ന് ചെറിയ കുട്ടിയായിരുന്ന ശ്യാമളന്റെ വാക്കുകൾ... സഹിക്കാനായില്ല. ചോറൂണിന് അവൾക്ക് വരദാമണിയെന്ന പേരിടണം എന്ന് തീരുമാ നിച്ചതായിരുന്നു. പക്ഷേ അതിന് മുൻപ് ആ കുഞ്ഞ് യാത്രയായി. തന്റെ ഉള്ളിൽ നുരയിട്ട ആ കുഞ്ഞിനോടുള്ള സ്നേഹ വാത്സല്യ ങ്ങൾ നിറഞ്ഞ് കുഞ്ചുനായർ എഴുതി. “പിതൃ വിലാപം” എന്ന കവിതയായി അത് ജന്മം കൊണ്ടു. സന്തോഷങ്ങളും ഇടക്കുള്ള സങ്കടങ്ങളും കൈവെള്ളയിലേന്തി മുന്നേറിയ ജീവിത പുരുഷൻ.

ഇങ്ങിനെ ഏതു തരത്തിൽ നോക്കിയാലും ഒരുത്തമപുരുഷൻ എന്ന വ്യാഖ്യാനം തന്നെ ഈ മഹാനടന് കൽപ്പിക്കാം. അത് ജീവിത ത്തിലായാലും കളിയരങ്ങിലായാലും. അത്രയധികം വൈശിഷ്ട്യങ്ങൾ നിറഞ്ഞ കലവറയായിരുന്നു ആ ജീവിതം.

# 11

ഭാവകാവ്യ തുല്യമായ അഭിനയ ചക്രവർത്തി പദം കാഴ്ചവെച്ച കുഞ്ചുനായരെ സംബന്ധിച്ച് ഔചിത്യപൂർണ്ണമായ അഭിനയം എന്നത് കർക്കശമായിരുന്നു. ഔചിത്യത്തിന്റെ ഉരകല്ലിലിട്ട് പതം വരുത്തിയിട്ടേ ഏതൊരു കഥാപാത്രത്തേയും അദ്ദേഹം ആവേശിക്കുകയുള്ളൂ. കഴിവുകളും പരിമിതികളും തിരിച്ചറിഞ്ഞ് പരിമിതികളേയും സാധ്യതകളാക്കി മാറ്റാനുള്ള അന്യാദൃശമായ കഴിവ് അപാരമായിരുന്നു. അരങ്ങിൽ അദ്ദേഹത്തിന്റെ ഏതു വേഷത്തിനും അതിന്റേതായ രാസ സംക്രമണങ്ങൾ അനുഭവപ്പെടും. ഹൃദയം മഥിക്കുമാറുള്ള രംഗങ്ങളിൽ കുഞ്ചുനായരുടെ കഥാപാത്രങ്ങൾ കണ്ണീരൊഴുക്കിയല്ല ആസ്വാദകനെ വിലയിപ്പിക്കുന്നത്. കറ തീർന്ന ഭാവപൂർണ്ണമായ അഭിനയ മേൻമ കൊണ്ടായിരുന്നു. വികാരങ്ങളെ അനിയന്ത്രിതമായി അഴിച്ചുവിടുന്നതിനോട് അദ്ദേഹം യോജിച്ചില്ല. ഇവിടെയാണ് കുഞ്ചുനായരുടെ ഔചിത്യ ദീക്ഷ മനസ്സിലാക്കേണ്ടത്. പല കഥകളിലേയും പല പദങ്ങളുടെയും അദ്ദേഹത്തിന്റേതായ അവതരണങ്ങൾ അതിന് ദൃഷ്ടാന്തങ്ങളാണ്. പരശുരാമൻ, നളൻ, ബാഹുകൻ, രുക്മാംഗദൻ, ബ്രാഹ്മണൻ എന്നു വേണ്ട നിരവധി വേഷങ്ങളുടെ മൗലികത അതെടുത്തു കാണിക്കുന്നു.

സീതാസ്വയംവരത്തിലെ പരശുരാമൻ ബ്രാഹ്മണന്റേയും ക്ഷത്രിയസ്ത്രീയുടേയും മകനാണ്. അടങ്ങാത്ത ക്ഷത്രിയരോഷവും കുലുങ്ങാത്ത മനഃക്കരുത്തും തപഃശ്ചര്യയുമായിക്കഴിയുന്ന ഒരു പ്രത്യേക കഥാപാത്രം. ആ കഥാപാത്രം കുഞ്ചുനായരെന്ന നടന്റെ കയ്യിലെത്തുമ്പോൾ വ്യാസന്റെ അമരഭാവനയിൽ ജീവൻകൊണ്ട അതേ പരശുരാമനായി മാറുന്നുവെന്ന് കവിയും ചിന്തകനുമായ ഇയ്യങ്കോട് ശ്രീധരൻ അഭിപ്രായപ്പെടുന്നു. സീതാസ്വയംവരം കഴിഞ്ഞ് മടങ്ങുന്നയവസരത്തിൽ ശ്രീരാമനുമായേറ്റുമുട്ടി, അവസാനം സർവ്വ അഹങ്കാരങ്ങളും താൻ പോരിമയും ശ്രീരാമന് മുന്നിലടിയറവെച്ച് വെറുമൊരു സാധാരണ മനുഷ്യനായി പരിണമിച്ച് ആ കണ്ണുകളിലെ പരാജയ

ബോധവും പശ്ചാത്താപവും ഭക്തിയുമായുള്ള തിരിച്ചുപോക്ക് ഒരിക്കൽ കണ്ടാൽ മതി. കുഞ്ചുനായരുടെ പരശുരാമനെ വിസ്മരിക്കാനാവില്ല. കിർമ്മീര വധത്തിലെ ധമ്മപുത്രരും പട്ടിക്കാന്തൊടിക്കുശേഷം കുഞ്ചുനായരിലാണ് അഭിനയപൂർണ്ണത്വം സിദ്ധിച്ചു കണ്ടിട്ടുള്ളത്...... ഇയ്യങ്കോട് കൂട്ടിച്ചേർക്കുന്നു.

മനുഷ്യകഥാനുഗായിയായ ഉണ്ണായിവാരിയരുടെ "നളചരിതം" കഥക്ക് ഭാവാർത്ഥ പുഷ്ടി നൽകിയതിൽ കുഞ്ചുനായർക്ക് സ്തുത്യർഹമായ പങ്കുണ്ട്. നൃത്യ കലയായ കഥകളിയിൽ കൂടുതൽ പ്രാധാന്യം നൃത്തത്തിനോട് ചേർന്ന നാട്യത്തിനാണ്. മറ്റു കഥകളെപ്പോലെയുള്ള ആസ്വാദന ഭംഗി നളചരിതത്തിന് കുറവായിരുന്നത്രെ. അതിന്റെ പരിമിതികൾ മനസ്സിലാക്കി കുഞ്ചുനായർ കുറവിനെ മറ്റൊരു സാധ്യതയുടെ തലത്തിലേക്കുയർത്തി. ഒരു കഥകളി നടനെന്ന നിലക്ക് കൂടുതൽ ഉൾക്കൊണ്ടു എന്നു വേണം പറയുവാൻ. അതിനുള്ള യുക്തി കണ്ടെത്തേണ്ടത് നടന്റെ ധർമ്മമാണെന്നും അദ്ദേഹം വിശ്വസിച്ചു.

ബകവധത്തിലേയോ കിർമ്മീരവധത്തിലേയോ ലളിതയുടെ വേഷം പോലെ ദമയന്തി ചെയ്യാൻ പറ്റില്ല. കാലകേയവധത്തിലെ അർജുനനെപ്പോലെയോ ധർമ്മപുത്രരെ പോലെയോ നളനേയോ ബാഹുകനേയോ രുക്മാംഗദനേയോ ചെയ്യാൻ പറ്റില്ല. കലാശങ്ങളും ചുഴിപ്പുകളും തോങ്കാരങ്ങളുമടങ്ങിയ കഥകളിലൂടെ വിവിധ നൃത്ത സൗഭാഗ്യങ്ങളൊന്നും അതേ പടി ഈ വേഷങ്ങൾക്കില്ലെന്നും കുഞ്ചുനായർ മനസ്സിലാക്കിയിരുന്നു. അതൊക്കെ അറിഞ്ഞു കൊണ്ടാണ് അദ്ദേഹം നളചരിതം പോലുള്ള കഥകൾക്ക് രംഗത്ത് മറ്റൊരു മാനം നല്കി ചിരപ്രതിഷ്ഠ നേടിക്കൊടുത്തത്. നിലവിലുള്ള വ്യവസ്ഥാപിത ചിട്ടകളുടെ ചട്ടക്കൂട്ടിൽ നിന്നും നളചരിതത്തെ മോചിപ്പിച്ച് അവധാനതയോടെ മറ്റൊരു തലം കുഞ്ചുനായരുടെ അരങ്ങു വഴികളിലൂടെ സാധിതമായി. സ്വയം ആർജ്ജിച്ചെടുത്ത കലർപ്പില്ലാത്ത ശൈലീരൂപത്തിൽ രംഗസാഫല്യം നേടിയ ദൃശ്യവ്യാഖ്യാനങ്ങൾ !

കോട്ടയം കഥകളിൽ നിഷ്ക്കർഷിച്ച അഭിനയസിദ്ധാന്തം നളചരിതത്തിലേക്ക് സംക്രമിപ്പിക്കുക കഴിയുന്നതും അതിന്നുള്ള അവസരങ്ങൾ അന്വേഷിക്കുക പാത്രബോധം കൃത്യമായി പാലിച്ചുകൊണ്ടുള്ള ആവിഷ്ക്കാരം സഞ്ചാരി ഭാവങ്ങൾക്കടിപ്പെട്ട് സ്ഥായീഭാവം

നഷ്ടപ്പെടാതെയുള്ള അഭിനയ രീതി നാടകീയതയുടെ അതിപ്രസര ത്തിലേക്ക് വഴുതി വീഴാതിരിക്കുക തുടങ്ങിയ ഭാവബന്ധുരമായ ധ്വന്യാത്മക നിലകളിലൂടേയും ചൊല്ലിയാട്ട നിഷ്ഠകളിലൂടേയും ഔചിത്യപൂർണ്ണമായ ഒരനുഭവ പരിസരം സഹൃദയ തീരങ്ങളിൽ സൃഷ്ടിക്കാൻ കുഞ്ചുനായർക്ക് കഴിഞ്ഞു. അതിനായി ചില കലാ തത്വങ്ങളും വ്യവസ്ഥകളും അദ്ദേഹം നളചരിതത്തിൽ പാലിച്ചു വെന്നും അദ്ദേഹത്തിന്റെ അരങ്ങനുഭവങ്ങളുള്ളവർ പങ്കു വെക്കുന്നു. വ്യവസ്ഥയില്ലാത്തിടത്ത് കൂടുതൽ ശ്രദ്ധയും കലാഭിജ്ഞതയും വേണമെന്ന് കുഞ്ചുനായർ കണ്ടെത്തി. നളചരിതത്തിൽ പദാർത്ഥാഭി നയത്തിന്റെ ആശയത്തിന്നപ്പുറം ഒരു നടൻ ചെന്നെത്തേണ്ടതു ണ്ടെന്ന പൂർണ്ണ ബോധ്യവും ഉണ്ടായിരുന്നു. പദത്തിലൊളിഞ്ഞിരി ക്കുന്ന അർത്ഥ വിന്യാസങ്ങളെ ദൃശ്യപ്രധാനമായ സംഗതികൾ ക്കൊപ്പം തുല്യ പ്രാധാന്യത്തോടെ ഉൾക്കൊള്ളണമെന്ന കൃത്യമായ അവബോധത്തോടെയാണ് കുഞ്ചുനായർ തന്റെ രംഗ ജീവിതപഥ ങ്ങൾ നിർണ്ണയിച്ചത്.

കെട്ടുറപ്പുള്ള സങ്കേതങ്ങളെ നളചരിതത്തിലെത്രമാത്രം ഉപയുക്ത മാക്കാമെന്ന് നിരന്തരാന്വേഷണം നടത്തി. ഒന്നും നാലും ദിവസത്തെ കഥകളിൽ പുതിയ ചില ചിന്താ പദ്ധതികളിലൂടെ അനുകരണീയ മായ ഒരു ശൈലി വാർത്തെടുത്തു. പദാർത്ഥാഭിനയത്തേയും കലാശ ങ്ങളേയും നാട്യത്തിന്റെ അവിഭാജ്യഘടകങ്ങളായി കോർത്തിണക്കി കലാശങ്ങളും ഇരട്ടിപ്പുകളും എടുത്തു. ഇതിവൃത്ത നിബദ്ധമായ ഒരു പാത്രരചന നിലവിൽ കൊണ്ടുവരികയും ചെയ്തു.

ധ്വന്യാത്മകവും അതിസുന്ദരവുമായ അഭിനയം കൊണ്ട് കളിയര ങ്ങിനെ മഹാകാവ്യമാക്കിയ മഹാനടനാണ് കുഞ്ചുനായർ എന്ന് പ്രൊഫസ്സർ കുമ്മിണി വാസുദേവൻ നമ്പൂതിരി വിശേഷിപ്പിക്കുന്നു. നളചരിതത്തിലെ പ്രേമ താമര വിരിയിക്കുവാൻ ശരീരത്തെ എങ്ങനെ ചലിപ്പിക്കണമെന്ന് നടൻ സ്വയം കണ്ടെത്തണം. കുഞ്ചുനായർ ആ ഭാഗം അഭിനയിക്കുമ്പോൾ മുദ്ര കാണിച്ചില്ലെങ്കിൽ തന്നെ സ്നേഹ മെന്ന ഭാവം അദ്ദേഹത്തിന്റെ ശാരീരിക ചലനത്തിലൂടെ മനസ്സിലാ ക്കാനാവും. അവിടെയാണ് അഭിനയത്തിന്റെ ധ്വന്യാത്മകത. അംഗ പ്രത്യംഗങ്ങളെ ആവശ്യത്തിലധികം ചലിപ്പിക്കാതെ കഥാപാത്ര സ്വഭാവത്തിനനുകൂലമായി ചില നേരിയ ചലനംകൊണ്ട്ഭാവ പ്രപ ഞ്ചത്തിലേക്കെത്തിക്കുക അതാണ് ധ്വന്യാത്മകമായ അഭിനയം. ഈ

ധ്വനനപ്രക്രിയ കൊണ്ട് പദാർത്ഥാഭിനയം മുതൽ പാത്ര സ്വഭാവാ വിഷ്ക്കാരം വരേയുള്ള അഭിനയത്തിന്റെ വിവിധ തലങ്ങളെ ഉദാത്തവും സാന്ദ്ര സുന്ദരവുമാക്കാൻ കുഞ്ചുനായർക്ക് കഴിയുന്നു. കിരാതത്തിലേയും നളചരിതത്തിലേയും കാട്ടാളന്മാരെ അദ്ദേഹം അവതരിപ്പിക്കുമ്പോൾ ഒന്ന് ഈശ്വരനും (കിരാതം) മറ്റേത് (നള ചരിതം) കാട്ടാളനുമാണെന്ന് ഈ ധ്വന്യാത്മകതയിലൂടെ അദ്ദേഹം സാധിച്ചെടുക്കുന്നു. നൃത്യ കലയിൽ വികാരാദി സംക്രമണം സാധി ക്കുന്നത് ശാരീരിക ചലനങ്ങളിലൂടെയായതുകൊണ്ട് ആ ചലന ങ്ങളെ ഔചിത്യപൂർവ്വം നിയന്ത്രിക്കുകയും ചലനങ്ങളിൽ പുതിയ ശൈലികൾ ആവിഷ്ക്കരിക്കുകയും ചെയ്യേണ്ടിവരും. ഇക്കാര്യത്തിൽ "ശൈലീ വല്ലഭൻ" എന്ന് കുഞ്ചുനായരെ വിശേഷിപ്പിക്കാം. പുതിയ ശൈലികൾ ആവിഷ്ക്കരിക്കാൻ തികഞ്ഞ ആത്മജ്ഞാനമുള്ള വർക്കേ കഴിയു. മനോധർമ്മമാടുമ്പോഴും കഥാപാത്രത്തിന്നനുസ രിച്ചുള്ള മാനസിക ഘടന എങ്ങനെയുള്ളതാണോ അതു വ്യക്തമാ ക്കുന്ന ചലനങ്ങളെ കുഞ്ചുനായരിൽ ഉണ്ടാവൂ. ഏതു വേഷമായാലും തദനുസൃതമായ അന്തരീക്ഷം സൃഷ്ടിക്കാൻ അസാമാന്യ വൈഭവ മുണ്ട്. മുദ്രയും ഭാവവും കലാശവും വട്ടം വെക്കലും ഒന്നും വേർതി രിച്ചറിയാതെ എല്ലാം ഒന്നിനൊന്നോട് ചേർന്ന് ഒന്നാക്കുന്ന അഭിനയ രീതി. കുഞ്ചുനായരെന്ന മനുഷ്യന്റെ വ്യക്തിത്വമാണ് ഇതിലെല്ലാം അനാവൃതമാകുന്നത്. വിജ്ഞാനസമ്പാദനത്തിലുള്ള ഔൽസുക്യം മിനക്കെടാനുള്ള സന്നദ്ധത മിതഭാഷിത്വം അവക്രമായ സ്വഭാവം പ്രദർശന വ്യഗ്രതയില്ലായ്മ ഈ സവിശേഷ ഗുണങ്ങളുൾപ്പെടെ കുഞ്ചുനായരുടെ വേഷങ്ങളെക്കുറിച്ച് കുമ്മിണി വാസുദേവൻ നമ്പൂതിരി ആധികാരികമായി വിലയിരുത്തുന്നു.

ശ്രീ കെ.എൻ. ത്രിവിക്രമൻ പിള്ള കുഞ്ചുനായരുടെ ബാലിവിജ യത്തിലെ രാവണനെക്കുറിച്ചിങ്ങനെ പരാമർശിക്കുന്നു. ബാലിവിജയ ത്തിൽ രാവണൻ കൈലാസോദ്ധാരണവും പാർവ്വതീ വിരഹവും ആടണമെന്ന് വിധിക്കപ്പെട്ടത് ആദ്യാവസാനക്കാരന് ആടാൻ വക നൽകുന്നതിനത്രെ. എന്നാൽ കുഞ്ചുനായരുടെ രാവണനെ കുറിച്ചി ങ്ങനെ, നാരദന്റെ ചോദ്യത്തെത്തുടർന്ന് രാവണൻ ആടുന്നതിനു മുമ്പായി ഈ നടൻ ശങ്കരസ്മരണം നടത്താറുണ്ട്. ശങ്കര പ്രിയ നാണ് രാവണനെന്ന കവിവാക്യം അന്വർത്ഥമാക്കുകയും ഭഗവാന്റെ ലീല പകർന്നാടുകയും ചെയ്ത് ഇതിവൃത്ത നിബദ്ധമാക്കി ഏക

കാലത്തിൽ കുഞ്ചുനായർ അഭിനയിക്കുന്നു. ഈയൊരു തന്മയ ത്വവും പ്രത്യേകതയും അദ്ദേഹത്തിന്റെ വേഷങ്ങൾക്കുണ്ട്. ബാഹ്യവും ആന്തരികവുമായ സമസ്ത ചലനങ്ങളും ഇന്ദ്രിയ വ്യാ പാരങ്ങളും ചേർന്ന് ഭാവത്തെ പരിപുഷ്ടമാക്കുകയെന്ന കർമ്മം നട നിലടങ്ങിയിരിക്കണം. അവിഭക്തവും മനോജ്ഞവുമായ ആട്ടക്രമങ്ങ ളായിരുന്നു കുഞ്ചുനായർ അവലംബിച്ചത്.

കീചകവധത്തിലെ കീചകന്റെ അന്ത്യരംഗം കുഞ്ചുനായർ അടയാള പ്പെടുത്തുമ്പോൾ സാഫല്യമടയാത്ത മോഹത്തോടെ അന്ത്യം വരി ക്കേണ്ടി വന്നതിന്റെ പ്രായശ്ചിത്തത്തോടൊപ്പം ദുരന്തനായകന്റെ ഇഴുക്കവും മേൻമയും കൂടി ആ കീചകനിൽക്കാണുന്നു. രംഗം അവി സ്മരണീയമാക്കി നടൻ വേദി വിടുമ്പോൾ പിടിവിടാതെ ഒരു ഞടുക്കം കാണികൾക്കുള്ളിലും അവശേഷിക്കുന്നുവെന്ന് ത്രിവിക്ര മൻ പിള്ള സൂചിപ്പിക്കുന്നു.

മറ്റൊരഭിപ്രായം ഇവിടെ പ്രകടമാക്കുന്നത് കെ.പി. ബാബുദാസി ന്റേയാണ്. കഥകളി പ്രകടനത്തെ സംബന്ധിച്ചിടത്തോളം രണ്ടു ധാരകളാണ് അക്കാലത്ത് നിലനിന്നിരുന്നത്. സാങ്കേതികത്തികവിന് ഊന്നൽ കൊടുത്തുകൊണ്ടുള്ള ധാരയും വികാരാവിഷ്ക്കാരത്തിന് പ്രാധാന്യം നൽകിക്കൊണ്ടുള്ള മറ്റൊരു ധാരയും. ഇതിൽ ഏതെങ്കി ലുമൊന്നിൽ പ്രാഗൽഭ്യമുള്ളയാൾക്ക് മറ്റേത് വഴങ്ങില്ല എന്ന പൊതു ധാരണയെ തിരുത്തി ഇവ സമാന്തര രേഖകളല്ലെന്നും ഇവയെ പരസ്പരം സമന്വയിപ്പിക്കാമെന്നും സമർത്ഥമായി തെളിയിച്ചത് കുഞ്ചുനായരായിരുന്നുവെന്ന് കെ.പി.ബാബുദാസ് "തന്റെ കളി യരങ്ങിലെ മഹാതാപസൻ" എന്ന ലേഖനത്തിലൂടെ പറയുന്നു. ചിട്ട പ്രധാനങ്ങളായ കഥകളി വികാരാവിഷ്ക്കരണത്തിന് പഴുതുകൾ തേടിപ്പിടിച്ച് ഉപയോഗിക്കാനും അത്തരം ഇടങ്ങളിൽ ഒരു ചിട്ടയുടെ താളപ്രമാണം കണ്ടെത്താനും കുഞ്ചുനായർ ശ്രമിച്ചു. നളചരിതം നാലാം ദിവസത്തിലെ ബാഹുകന്റെ കേശിനി സംവാദത്തിനു ശേഷമുള്ള ആട്ട സമ്പ്രദായം തുടങ്ങിവെച്ചത് കുഞ്ചുനായരാണ്. കർക്കശങ്ങളായ ചിട്ടകളും തികഞ്ഞ വൈകാരികാവിഷ്ക്കരണ നൈപുണ്യവും തമ്മിലുള്ള സമന്വയമാണ് തന്റെ ലക്ഷ്യമെന്ന് കുഞ്ചുനായർ സൂചിപ്പിച്ചിട്ടുണ്ടെന്നും ലേഖകൻ വ്യക്തമാക്കുന്നു.

കഥകളിയുടെ രീതിശാസ്തത്തിൽ നടന്റെ ശരീര ഭാഷക്ക് പുതി യൊരു വ്യാഖ്യാനം തന്നെ കുഞ്ചുനായരിലൂടെ ജൻമം കൊണ്ടു.

കഥകളിയുടേതായ പഥങ്ങളിലെല്ലാം മനസ്സിന്റെ ഉൾച്ചേരൽ അത്യന്താപേക്ഷിതമെന്നദ്ദേഹം തിരിച്ചറിഞ്ഞ് കർമ്മംകൊണ്ട് അത് സ്ഥാപിച്ചെടുത്തുവെന്നത് ആ കലാകാരന്റെ വൈശിഷ്ട്യമാണ്. കഥകളിയഭിനയത്തിന്റെ സുചിന്തിതമായൊരു ദർശനത്തിനാണ് കുഞ്ചുനായർ ഇതിലൂടെയെല്ലാം വഴി നൽകിയത്. കാലരഥചക്രങ്ങൾ തിരിഞ്ഞതോടെ കല്ലുവഴിച്ചിട്ടയുടെ സമഗ്രസൗന്ദര്യമായി “കുഞ്ചുനായർ ശൈലി” മാറി. അരങ്ങിലും കഥകളിയുടെ രീതി ശാസ്ത്രത്തിലും അത് കലർപ്പില്ലാതെ നിലകൊള്ളുകയും ചെയ്തു.

# 12

കലാകാരന്റെ അറിവും ബുദ്ധിയും വസ്തു വിഷയത്തിന് അതീതമായിരിക്കണമെന്ന ഒരു തത്വമുണ്ട്. ആ തത്വത്തിന് ദൃഷ്ടാന്തമായിരുന്നു കുഞ്ചുനായരെന്ന മഹാനടനും. കഥകളിയുടെ ശക്തിയും വ്യക്തതയും മാത്രമല്ല അതിന്റെ സ്വാരസ്യവും സൗന്ദര്യവും അദ്ദേഹം നല്ലവണ്ണം ഗ്രഹിച്ചിരുന്നു. ഇങ്ങനെ അറിവും പാകതയുമുള്ള ആചാര്യനെ ഏതൊരു കലാസ്ഥാപനവും ആഗ്രഹിക്കും. അതിനായി മഹാകവി വള്ളത്തോൾ ജീവിച്ചിരിക്കെ പല കുറി കുഞ്ചുനായരെ കലാമണ്ഡലത്തിലെ അധ്യാപക തസ്തികയിലേക്ക് ക്ഷണിച്ചു. ആദ്യകാലത്ത് കുറച്ചുകാലം അവിടെ പഠിപ്പിച്ചിട്ടുണ്ട്. അതിനുശേഷം കുഞ്ചുനായർക്ക് വള്ളത്തോളിന്റെ ആഗ്രഹത്തെ സാധിച്ചു കൊടുക്കാനായില്ല. മന: പൂർവ്വമല്ല ... മറ്റു പല സാങ്കേതിക ബുദ്ധിമുട്ടുകളും അതിനു കാരണമായി. മഹാകവിയേയും അദ്ദേഹത്തിന്റെ കവിതകളേയും അക്ഷീണ പ്രവർത്തനങ്ങളേയും എപ്പോഴും ആദരവുതന്നെയായിരുന്നു. വള്ളത്തോളിനെ അനുകൂലിക്കാൻ കഴിയാത്തതിലുള്ള വിഷമവും കുഞ്ചുനായർക്കുണ്ടായിരുന്നു. വള്ളത്തോളിന്റെ ദേഹവിയോഗത്തിനുശേഷവും കലാമണ്ഡലം ഭാരവാഹികൾക്ക് കുഞ്ചുനായർ കലാമണ്ഡലത്തിൽ വരണം എന്നു തന്നെയായിരുന്നു ആഗ്രഹം.

കഥകളി ചിന്തയും വായനയും എഴുത്തും കളിയും കളരിയുമായി കോട്ടക്കലിൽ കഴിയുന്ന അവസരത്തിൽ വീണ്ടും കലാമണ്ഡലത്തിൽ നിന്നും ക്ഷണമെത്തി. നിലവിലുള്ള സാഹചര്യത്തിൽ നിന്നും ഒരു പറിച്ചുനടീൽ കുഞ്ചുനായരെ സംബന്ധിച്ച് സംഘർഷഭരിതം തന്നെയായിരുന്നു. പക്ഷേ, ചില നിയോഗങ്ങൾ ചരിത്രത്താളുകളിൽ ലിഖിതമായിരിക്കും. അത് സംഭവിക്കുക തന്നെ ചെയ്യുമല്ലൊ...

സാമൂഹ്യ പുനരുദ്ധാരണത്തിനുവേണ്ടി ജന്മം കൊണ്ട കലാസ്ഥാപനങ്ങളാണ് പി. എസ്.വി. നാട്യ സംഘവും കേരള കലാമണ്ഡലവുമൊക്കെ. അത്തരം കർമ്മസപര്യകൾക്കായി ചില മഹാനുഭാവമാർ

ഭൂമിയിൽ ഏതു കാലത്തും ഉണ്ടാവും. അവരുടെ അക്ഷീണപ്രവർത്തനത്തിന്റെ വേരുകൾ വേടുകളായി ഉറയ്ക്കും. ചിലത് ശൈശവ ദശയിൽ തന്നെ കരിഞ്ഞ് പോകാം. ചിലത് പടർന്ന് പന്തലിച്ച് കലയുടേയും വിദ്യയുടേയും മഹാക്ഷേത്രങ്ങളായി തണൽ വിരിച്ച് കുടികൊള്ളും. അതിന്നു ദാഹരണമാണ് ഇന്ന് കൽപ്പിത സർവ്വകലാശാലയായി മാറിയ കേരള കലാമണ്ഡലം. കേരളകലാമണ്ഡലത്തിന്റെ നാൾവഴികളിലേക്ക് ഒന്നെത്തി നോക്കാം.

കോട്ടക്കൽ പി.എസ്.വി. നാട്യസംഘത്തിന്റെ പിറവിക്കും വളർച്ചക്കും കാരണക്കാരനായത് പി. എസ്. വാരിയരെങ്കിൽ കലാമണ്ഡലത്തിന്റെ ധർമ്മം നിയോഗിക്കപ്പെട്ടത് മഹാകവി വള്ളത്തോളിലായിരുന്നു. മണക്കുളം വലിയ കുഞ്ഞുണ്ണി രാജാവുമായുള്ള (കക്കാട് കാരണവപ്പാട്) ഇടക്കിടെയുള്ള സന്ദർശനത്തിലും അവിടുത്തെ കളിയോഗത്തിലെ കളി കാണലും ആണ് ഇങ്ങിനെയൊരാശയത്തിന് വിത്തിട്ടത്. കഥകളിയുടെ സംരക്ഷണത്തിനുവേണ്ടി ഒരു സംഘടന സ്ഥാപിക്കുക എന്നതായിരുന്നു ആദ്യ ലക്ഷ്യം. 1922 കാലത്ത് ആത്മപോഷിണി മാസികയുടെ പത്രാധിപരായി കുന്നം കുളത്ത് താമസിക്കുമ്പോഴായിരുന്നു കോവിലകത്തെ കളിയോഗത്തിലേക്കുള്ള കവിയുടെ സന്ദർശനം. സാഹിത്യം മാത്രമല്ല കലകളുടെ നിലനിൽപ്പും പരിഷ്ക്കരണങ്ങളും മനുഷ്യരാശിക്കാവശ്യമെന്ന് മഹാകവിക്ക് ബോധ്യമുണ്ടായിരുന്നു. സാഹിത്യവും കലകളും ആത്മ സംസ്ക്കരണത്തോടൊപ്പം സമൂഹ സംസ്കരണത്തിനും ആവശ്യമായ ഘടകങ്ങൾ. വലിയ കുഞ്ഞുണ്ണി രാജയോടൊപ്പം മണക്കുളം മുകുന്ദരാജയും ഈ പ്രവർത്തനങ്ങൾക്ക് അനുകൂലിച്ചു. ഏതൊരു വിഷയത്തെ അധികരിച്ച് ഒരു സ്ഥാപനം കൊണ്ടുവരണമെങ്കിൽ അതാദ്യം ജനങ്ങളിൽ എത്രത്തോളം സ്വീകാര്യമാണെന്നറിഞ്ഞശേഷം ആവശ്യത്തിന്റെ വ്യാപ്തിയെക്കുറിച്ചു ബോധ്യപ്പെടുത്തേണ്ടതും അത്യാവശ്യമാണ്. അതിനായി കേരളത്തിൽ പലയിടത്തും ടിക്കറ്റ്വെച്ച് കഥകളി നടത്തണം എന്നൊരാലോചന ആദ്യം നടപ്പിലാക്കി. പ്രതീക്ഷിച്ചതിലപ്പുറം സ്വാഗതാഹർമായിരുന്നു കാര്യങ്ങൾ. കഥകളിയോട് ആദരവും സ്നേഹവും ഉള്ളവരെവെച്ച് ഒരു കമ്മിറ്റിയുണ്ടാക്കി. ഇന്ന് സാമ്പത്തിക ബലമുള്ളവരെ വിഷയവിവരം ഇല്ലെങ്കിലും ഓരോന്നിന്റേയും അധിപരാക്കുക എന്ന വികല്പ രീതികൾ അന്നുണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ അർഹിക്കുന്നവരായിരുന്നു ഓരോന്നിന്റേയും സാരഥികൾ.

മികച്ചവേഷക്കാരെ ഉൾപ്പെടുത്തി ടിക്കറ്റ്വെച്ച് പലയിടത്തുമായി കളികൾ നടത്തി. ശേഷം കോഴിക്കോട്, ആലപ്പുഴ, പാലക്കാട്, പൊന്നാനി തുടങ്ങിയ സ്ഥലങ്ങളിലും കമ്മറ്റികളുണ്ടാക്കി കളികൾ നടത്തി. ധനസമാഹരണം പ്രവർത്തനത്തിന് ആവശ്യമായിരുന്നു. എന്നാലും സാമ്പത്തിക നഷ്ടം നേരിട്ടിരുന്നു... പക്ഷേ ഫലം ഗുണകര മായിരുന്നു. ഇതിനിടയിൽ പല കഥകളി പ്രേമികളും ഒരു കലാ സ്ഥാപനം എന്ന ലക്ഷ്യവുമായി വള്ളത്തോളിനൊപ്പം മുന്നോട്ട് വന്ന് സഹകരിക്കാൻ തയ്യാറായി. ഒരു സ്ഥാപനം നടത്തിക്കൊണ്ടു പോകുക എന്നത് ക്ഷിപ്രസാധ്യമല്ല. എല്ലാവിധ സാങ്കേതിക സൗക ര്യങ്ങളുമുള്ള ഈ കാലത്തുതന്നെ അത്തരം പ്രവർത്തനമേഖലകൾ പ്രതിസന്ധികൾ നേരിടുന്നു. അപ്പോൾ ആ കാലത്തെന്തായിരിക്കും സ്ഥിതി. ഏതൊന്നിനും ചുവടുറപ്പിക്കുവാൻ മുന്നൊരുക്കങ്ങളാവശ്യ മാണ്. നടത്തിപ്പിന്റെ സാമ്പത്തിക ഭദ്രതക്കായി വള്ളത്തോളും സുഹൃത്തുക്കളും ആദ്യം ചെയ്തത് ഒരു ഭാഗ്യക്കുറി നടത്തുക എന്ന ആശയത്തെ പ്രാവർത്തികമാക്കുകയായിരുന്നു. അതിനായി മദിരാശി ഗവൺമെന്റിന്റെ അനുമതിക്കായി 1927 കോഴിക്കോട് കേരള കലാമണ്ഡലം എന്ന പേരിൽ കേരളത്തിലെ നാനാ ഭാഗങ്ങളിൽ നിന്നും പതിനെട്ടോളം അംഗങ്ങളെ ചേർത്ത് ഒരു സംഘം രൂപീ കരിക്കുകയും സൊസൈറ്റി ആക്ട് പ്രകാരം 1927ൽ 53-ാം നമ്പറായി കോഴിക്കോട് രജിസ്റ്റർ ചെയ്യുകയും ചെയ്തു. രക്ഷാധികാരിയായി നിലമ്പൂർ മാനവേദൻ രാജയും അധ്യക്ഷനായി വള്ളത്തോളും സെക്ര ട്ടറിയായി മണക്കുളം മുകുന്ദ രാജയും ഖജാൻജിയായി ആലപ്പുഴ ചാലയിൽ കെ.പി. പണിക്കരും ചുമതലയേറ്റു. മഞ്ചേരി രാമയ്യ, കെ.എം. നായർ കോമാട്ടിൽ അച്ചുതമേനോൻ എന്നിവർ കമ്മറ്റിയംഗ ങ്ങളുമായി.

1927 ഡിസംബറിൽ വള്ളത്തോളും മുകുന്ദ രാജയും കൂടി കഥ കളിയെ പുറത്തേക്കും പ്രചരിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടെ അഡ യാറിലെ ബ്രഹ്മ വിദ്യാലയത്തിന്റെ അഖിലലോക കൺവെഷനി ലേക്ക് കഥകളി സംഘത്തെ നയിച്ചു. ആ അവസരത്തിൽ ഭാഗ്യക്കുറി നടത്താനുള്ള അനുമതി പത്രിക അന്നത്തെ മദിരാശി എക്സി ക്യൂട്ടീവ് കൗൺസിൽ നിയമ മെമ്പറായിരുന്ന സർ സി.പി. രാമസ്വാമി അയ്യരിൽ നിന്നും ലഭിച്ചു. അനുവാദം ലഭിച്ചയുടനെ മഹാകവിയും മുകുന്ദരാജയും നാലാപ്പാട്ട് നാരായണ മേനോനും ചേർന്ന് കേരള ത്തിലും ഇന്ത്യയിലും മലയായിലും യാത്ര ചെയ്ത് ടിക്കറ്റ് വിറ്റ്

പണം പിരിച്ചു. കഥകളിക്ക് ദേശീയ നവോത്ഥാനാനുസൃതമായ ഒരു പുനരുദ്ധാനമുണ്ടാക്കാനും, മറുനാടുകളിൽ ആ കലയുടെ യശസ്സു യർത്താനും ആ യാത്രകൾ പര്യാപ്തമായി.

1930–ൽ ഗുരുവായൂര് വെച്ചും ഭാഗ്യക്കുറി നറുക്കെടുപ്പ് നടത്തുകയും അതോടനുബന്ധിച്ച് അവിടെ കഥകളി നടത്തുകയും ചെയ്തു. അന്നത്തെ സദസ്സിൽ കഥകളി മുദ്രകളുടെ ഒരു നിഘണ്ടു തയ്യാറാക്കാൻ എത്തിയ വിദേശ വനിതയായ മിസ്: സ്റ്റാൻഹാഡിംഗും, സ്വിറ്റ്സർലന്റ്കാരി മിസ്: ആലീസ് ബോണറും പ്രശസ്ത നർത്തകനായിരുന്ന ഉദയ ശങ്കറും ഉണ്ടായിരുന്നു. ഭാഗ്യക്കുറി നടത്തി ചിലവുകൾ കഴിച്ച് മുക്കാൽ ലക്ഷത്തോളം രൂപ മൂലധനമായി ഉണ്ടായിരുന്നു. അതിലൂടെ കേരള കലാമണ്ഡലത്തിലെ കഥകളി വിദ്യാലയം എന്ന സ്വപ്നം സാക്ഷാൽകൃതമായി.

1930 നവംബർ 9–തിന് മഹാകവിയുടെ ജന്മദിനത്തിൽ കക്കാട് കോവിലകത്ത്വെച്ച് രാവിലെ കക്കാട് കോവിലകം കാരണവർ കഥകളി വിദ്യാലയത്തിന് തിരി തെളിച്ച് ഉൽഘാടന കർമ്മം നിർവ്വഹിച്ചു. തമ്പുരാൻ തന്റെ അധീനതയിലുള്ള കളിയോഗത്തേയും അന്നത്തെ നിലക്ക് 2000 രൂപ വില പിടിപ്പുള്ള കഥകളിക്കോപ്പുകളും കലാമണ്ഡലത്തിന് സംഭാവന ചെയ്തു. അന്നവിടെ അധ്യാപകരായി വേഷത്തിന് ഗുരു കുഞ്ചുക്കുറുപ്പ്, കര്യാട്ടിൽ കോപ്പൻ നായർ എന്നിവരും പാട്ടിന് പുലാപ്പറ്റ രാമൻ മൂത്താൻഭാഗവതർ എന്നിവരും ആയിരുന്നു. അവരും ചില വാദ്യകലാകാരന്മാരും പതിനേഴ് വിദ്യാർത്ഥികളും ചേർന്ന് കലാമണ്ഡലം എന്ന സ്ഥാപനത്തിലെ കഥകളി വിദ്യാലയത്തിന് കളരിയൊരുങ്ങി.

കഥകളിക്കൊപ്പം ഇതര കലകളേയും പരിപോഷിപ്പിക്കുകയും പരിഷ്ക്കരിക്കുകയും നാടകം കൂത്ത് തുള്ളൽ സംഗീതം വാദ്യം മോഹിനിയാട്ടം സാഹിത്യം ചിത്രമെഴുത്ത് എന്നിവയുടെയൊക്കെ ശാസ്ത്രീയ പഠനക്കളരികൾ ഏർപ്പെടുത്തുകയെന്നതും കലാമണ്ഡലത്തിന്റെ ഭാവി ദൗത്യങ്ങളിലുണ്ടായിരുന്നു. എന്നാലും കഥകളിക്കായിരുന്നു മുൻ തൂക്കം. അധ്യാപകരും വിദ്യാർത്ഥികളുമൊക്കെ കൂടിയപ്പോൾ കക്കാട്ടെ സ്ഥലസൗകര്യം പരിമിതമായി. അതിനാൽ അഞ്ചു മാസത്തിനുശേഷം മുകുന്ദരാജയുടെ തൃശൂരിന്നടുത്തുള്ള അമ്പലപുരത്തെ ശ്രീനിവാസം ബംഗ്ലാവിലേക്ക് കലാമണ്ഡലത്തിന് സ്ഥാനമാറ്റം നടത്തി.

സ്വന്തമായി ഒരു കെട്ടിടമുണ്ടാകുന്നതുവരെ കലാമണ്ഡലത്തിന്റെ പ്രവർത്തനം അവിടെയായി. കക്കാട് കോവിലകത്ത് കലാമണ്ഡലം വിദ്യാർത്ഥികളായി ഉണ്ടായിരുന്നത് വി. മാധവൻ, വി. ജയശങ്കർ, നീല കണ്ഠൻ നമ്പീശൻ എന്നിവരായിരുന്നു. അമ്പലപുരത്തേക്ക് കൂടു തൽ പേരെത്തി. അധ്യാപകരായി കുഞ്ചുക്കുറുപ്പിനും കവളപ്പാറക്കും പുറമെ പട്ടിക്കാന്തൊടിയും കടമ്പൂർ ഗോപാലൻ നായരുമെത്തി. സംഗീതാധ്യാപകരായി കാവശ്ശേരി ശായിക്കുട്ടി ഭാഗവതരും പുലാപ്പറ്റ രാമൻ ഭാഗവതരും ചെണ്ടക്ക് ഗുരുവായൂർ കുട്ടൻമാരാരും മദ്ദളത്തിന് തിരുവില്വാമല മാധവവാര്യരും ആയിരുന്നു. വിദ്യാർത്ഥികളായി വേഷത്തിന് വാഴേങ്കട കുഞ്ചുനായർ ഗുരു ഗോപിനാഥ്, ആനന്ദ ശിവറാം പി. ഹരിദാസൻ, എം. കേളുനായർ വെള്ളിനേഴി നാണു നായർ കലാമണ്ഡലം കൃഷ്ണൻ നായർ എന്നിവരുമായിരുന്നു.

ഗോവിന്ദരാജ, കേശവൻ നമ്പൂതിരി, തിരുവില്വാമല വെങ്കിച്ചൻ സ്വാമി തുടങ്ങിയ നിരീക്ഷകരുടെ ഒരുപദേശക സമിതിയും ഉണ്ടായിരുന്നു.

അമ്പലപുരത്ത് കലാമണ്ഡലം സ്ഥിതി ചെയ്യുന്ന കാലത്ത് ജവഹർ ലാൽ നെഹ്റു സകുടുംബം ഈ സ്ഥാപനം സന്ദർശിക്കുകയുണ്ടായി. അന്ന് വിവേകോദയം ഹൈസ്കൂൾ അങ്കണത്തിൽ നടന്ന കഥകളി കാണുവാൻ നെഹ്റുവും കുടുംബവും ഉണ്ടായിരുന്നു. ചെറിയ കുട്ടി യായിരുന്ന ഇന്ദിരാഗാന്ധിയും അവർക്കൊപ്പം ഉണ്ടായിരുന്നു. സെക്ര ട്ടറി മുകുന്ദ രാജ ഇംഗ്ലീഷിൽ മുദ്രകളെക്കുറിച്ചും മറ്റും നെഹ്റുവിന് പറഞ്ഞു കൊടുത്തതിനാൽ ആ അരങ്ങ് അദ്ദേഹം ആസ്വദിച്ചു. 1936-ഓടു കൂടി കലാമണ്ഡലത്തിന് സ്വന്തമായൊരിടം ചെറുതുരുത്തി യിൽ ഭാരതപ്പുഴയുടെ തീരത്തുണ്ടായി. മഹാകവിയുടേയും മുകുന്ദരാ ജയുടേയും മറ്റ് അഭ്യുദയകാംക്ഷികളുടേയും വിയർപ്പിന്റെ ഫലം തന്നെയായിരുന്നു അത്.

കലാമണ്ഡലം വളർച്ചയുടെ പടവുകൾ ഒന്നൊന്നായി കയറി. കുടുംബം എന്ന ചെറിയ വൃത്തത്തിനപ്പുറം കൃത്യമായ ആദർശ ങ്ങളും പ്രയോഗ ചാതുരിയും ഉള്ളവർ ക്രമേണ നവോത്ഥാന വക്താ ക്കൾക്കപ്പുറം ഒരു പ്രസ്ഥാനം തന്നെയായി മാറുന്നുവെന്നതിന്റെ ചരിത്ര സത്യമാണ് ഇന്നത്തെ സർവ്വകലാശാലാ തലത്തിലേ ക്കുയർന്ന കേരള കലാമണ്ഡലം.

“ലോകമേ തറവാടു തനിക്കീ
ചെടികളും പുൽകളും പൂക്കളും
പുഴുക്കളും തൻ കുടുംബക്കാർ”

എന്ന മഹാകവിയുടെ വരികളിലെ വസുധൈവ കുടുംബകം എന്ന ഭാരതീയ ദർശനമാണിവിടെ സാർത്ഥകമായത്.

ഇത്തരത്തിൽ ഉയരങ്ങൾ കീഴടക്കിയ ഒരു കലാ സ്ഥാപനത്തിലെ ആചാര്യസ്ഥാനത്തേക്ക് കുഞ്ചുനായരെപ്പോലുള്ള ഒരു പണ്ഡിത കലാകാരൻ ആവശ്യമാണെന്ന കാലത്തിന്റെ തിരിച്ചറിവിൽ വീണ്ടും അദ്ദേഹത്തെ തേടി ക്ഷണമെത്തി -

ഓ.എം.സി.ക്കു കാണണമെന്ന അറിയിപ്പുമായി പത്മനാഭൻ നായരാണ് ആ സന്ദേശം എത്തിച്ചത്.

വെള്ളിനേഴി ഒളപ്പമണ്ണ മനക്കലേക്ക് ഒന്ന് ചെല്ലണം. ഓ.എം.സിക്ക് നേരിട്ടെന്തോ പറയാനുണ്ട്. അതായിരുന്നു ഉള്ളടക്കം. ഓ.എം.സി.യെ കാണാൻ കുഞ്ചുനായർ ഒളപ്പമണ്ണ മനയിലെത്തി. അദ്ദേഹം ആവശ്യം ഉണർത്തിച്ചു. കുഞ്ചുനായർ കലാമണ്ഡലത്തിലെ ആചാര്യനായി വരണം. മഹാകവി ഉള്ളപ്പോഴേ സ്വീകാര്യമായ വിഷയമായിരുന്നു ഇത്. അന്ന് നടന്നില്ല. പക്ഷേ ഇപ്പോഴത്തെ സാഹചര്യത്തിൽ ഈ ആവശ്യം ഒഴിച്ചുകൂടാൻ പറ്റാത്തതാണ്. കേട്ടു, തൽക്കാലം മറുപടി പറഞ്ഞില്ല. അറിയിക്കാമെന്ന് പറഞ്ഞ് ഉച്ചഭക്ഷണം കഴിഞ്ഞ് വാഴേങ്കടക്ക് മടങ്ങി. വീട്ടിൽ ഭാര്യ ലക്ഷ്മിക്കുട്ടിയെ അറിയിച്ചു. പെട്ടെന്നെങ്ങിനെ തീരുമാനമെടുക്കും? നാട്യസംഘം വിട്ട് കലാമണ്ഡലത്തിലേക്ക് പോകുക... അസാധ്യമാണ്. പക്ഷേ പോവാതെ പറ്റുമില്ല. വല്ലാത്തൊരു അന്തഃസംഘർഷം. വിവരം നാട്യസംഘത്തിലുള്ളവരെ അറിയിച്ചു. നീണ്ടൊരു മൗനമായിരുന്നു മറുപടി. പിന്നീട് മുതിർന്ന ശിഷ്യനായ കൃഷ്ണൻകുട്ടി നായരുടെ നേതൃത്വത്തിൽ അവർ അഭിപ്രായം അറിയിച്ചു. ആശാൻ ഇവിടുന്ന് പോവാണെങ്കിൽ നാട്യസംഘം പിരിച്ചുവിടുന്നതായിരിക്കും നല്ലത്.

അതിനിടയിൽ ഓ.എം.സി. ഈ ആവശ്യം ആര്യവൈദ്യശാല മാനേജിംഗ് ട്രസ്റ്റിയായ പി.കെ. വാരിയരെ അറിയിച്ചിരുന്നു. കുഞ്ചുനായരുടെ വിഷമം കണ്ടപ്പോൾ പി.കെ.വാരിയർ അദ്ദേഹത്തോട് പറഞ്ഞു, കലാമണ്ഡലം പോലുള്ള വലിയ സ്ഥാപനത്തിൽ കുഞ്ചുനായരെപ്പോലുള്ള പ്രതിഭകളെ ആവശ്യമാണ്. ഇനിയും അത് വേണ്ടെന്ന് വെക്കുന്നത് ശരിയല്ല. കലാമണ്ഡലത്തിനും ആശാനും ഇതൊരുപോലെ ഗുണകരമാകട്ടെ. ഇവിടുന്ന് പോകണം എന്ന് ഞങ്ങളായിട്ട് പറയില്ല. ആശാന്റെ മനസ്സുപോലെ ചെയ്യു.

കുറേ ചിന്തിച്ചതിനുശേഷം കുഞ്ചുനായർ യുക്തമായ ഒരു തീരുമാന

മെടുത്തു.. നാട്യസംഘം നടത്തിക്കൊണ്ടു പോകാൻ കൃഷ്ണകുട്ടി നായർ, അപ്പു നായർ ഗോപിനായർ കുട്ടൻ മാരാർ അച്യുതൻനായർ നെടുങ്ങാടി, കുറുപ്പ്, ശങ്കരൻ നായർ, മേക്കര നാരായണൻ നായർ തുടങ്ങിയ നല്ലൊരു നിരയുണ്ട്. നേതൃത്വഗുണവും കഴിവുമുള്ളവർ അവരെ ഏൽപ്പിക്കാം.

കേട്ടപ്പോൾ ശിഷ്യർക്ക് പ്രയാസം അനുഭവപ്പെട്ടെങ്കിലും ആശാനെ അനുകൂലിച്ചു. അങ്ങിനെ 1960 ജൂൺ 17ന് നാട്യ സംഘത്തിൽ രാജി വെച്ച് കുഞ്ചുനായർ കലാമണ്ഡലത്തിലേക്ക് തിരിച്ചു.

ജൂലായ് ഒന്നിന് കലാമണ്ഡലത്തിലെ പ്രഥമാചാര്യനായി ചേർന്നു. ഓ.എം.സിയുടെ ദൗത്യം വിജയിച്ചു. കലാമണ്ഡലത്തിലേക്ക് പോന്ന തുകൊണ്ട് നാട്യസംഘവുമായുള്ള സുദൃഢബന്ധത്തിന് ഒരു കോട്ടവും സംഭവിച്ചില്ല.

കലാമണ്ഡലത്തിലപ്പോൾ ആശാന്മാരായി രാമൻകുട്ടി നായർ, പത്മ നാഭൻ നായർ, കൃഷ്ണൻകുട്ടി പൊതുവാൾ, അപ്പുക്കുട്ടി പൊതു വാൾ നീലകണ്ഠൻ നമ്പീശൻ, ശിവരാമൻ നായർ, ഗോവിന്ദ വാര്യർ തുടങ്ങിയ പ്രഗൽഭർ തന്നെയാണ് കളരിയിലും അണിയറയിലും അരങ്ങിലും ഉണ്ടായിരുന്നത്. എല്ലാവരുമായും ജീവിതത്തിലും അരങ്ങിലും സ്നേഹാദരങ്ങൾ മാത്രം. അതിനപ്പുറം കുഞ്ചുനായർ അവർക്കൊപ്പം വന്നതിലുള്ള സന്തോഷവും.

കോട്ടക്കലിൽ നിന്നും പഠിത്തം പൂർത്തീകരിച്ചിട്ടില്ലാത്ത വാസു പിഷാരോടി, നെല്ലിയോട്, മകൻ വിജയൻ, മധു എന്നിവരും കുഞ്ചു നായർക്കൊപ്പം കലാമണ്ഡലത്തിലേക്ക് പോന്നു. ചന്ദ്രശേഖരൻ, ശംഭു എമ്പ്രാന്തിരി എന്നിവർ കോട്ടക്കലിൽ നിന്നു. അഭ്യാസം പൂർ ത്തിയാക്കിയിരുന്ന ശിവരാമനും കുട്ടിക്കൃഷ്ണനും നാട്യസംഘ ത്തിൽ നിന്നു.

പഴയ കൊച്ചി പാലം കഴിഞ്ഞയുടൻ ചെറുതുരുത്തിയിൽ ഭാരത പ്പുഴയുടെ തീരത്ത് സ്ഥിതി ചെയ്യുന്ന കേരള കലാമണ്ഡലം. പഠിപ്പി ക്കാനുള്ള കളരികൾ, അധ്യാപകർക്കും വിദ്യാർത്ഥികൾക്കും താമസി ക്കാനുള്ള മുറികൾ, ഭക്ഷണശാല, കോപ്പുകൾ സൂക്ഷിക്കാൻ മറ്റൊരു കെട്ടിടം മഹാകവിയുടെ സമാധിമണ്ഡപം.

വിദഗ്ദ്ധരടങ്ങിയ ഒരു ഭരണ സമിതി കലാമണ്ഡലത്തിനുണ്ടായി രുന്നു. ആദ്യവാരത്തിൽ അവിടെ നടക്കുന്ന കളരികളും ക്ലാസ്സുകളും ശ്രദ്ധിച്ചു. വൈകുന്നേരം മുദ്രാ ക്ലാസ്സുകളും.

ജൂലായ് 10ന് കുഞ്ചുനായർ കളരിയിൽ ചൊല്ലിയാട്ടം തുടങ്ങി. നാട്യ സംഘത്തിൽ നിന്നു കൂടെ പോന്ന ശിഷ്യരും കലാമണ്ഡലത്തിലെ സീനിയർ വിദ്യാർത്ഥികളുമായിരുന്നു കളരിയിൽ. 51–ാം വയസ്സി ലാണ് കുഞ്ചുനായർ കലാമണ്ഡലത്തിലെ ആചാര്യ സ്ഥാനത്ത് എത്തുന്നത്. കലാമണ്ഡലം സൂപ്രണ്ട് കിള്ളിമംഗലം വാസുദേവൻ നമ്പൂതിരി സാഹിത്യാധ്യാപകൻ കുമ്മിണി വാസുദേവൻ നമ്പൂതിരി മഹാകവിയുടെ മൂത്ത മകനും ഭരണസമിതിയംഗവുമായ സി. ബാല കൃഷ്ണക്കുറുപ്പ് തുടങ്ങിയവരും അവിടുത്തെ ആശാൻമാരുമൊക്കെ യായുള്ള അടുപ്പം ആഴത്തിലുള്ള വ്യക്തി ബന്ധം സ്ഥാപിച്ചെടുക്കാ നായി. കലാമണ്ഡലത്തിൽ മാറിവന്ന ഭരണ സമിതിയംഗങ്ങളായ കെ.എൻ. പിഷാരോടി എം.കെ.കെ നായർ കലാമണ്ഡലം സെക്രട്ടറി മാരായിരുന്ന സി.വി. സുബ്രമണ്യൻ, എം.കെ. രാജ, ശിവശങ്കരപ്പിള്ള തുടങ്ങിയവരൊക്കെയായുള്ള സൗഹൃദവും കലാമണ്ഡലത്തിലെ വ്യത്യസ്ത അനുഭവ പരിസരങ്ങൾ നൽകി. ഒപ്പം കഥകളി വഴി യിലെ ബൗദ്ധികയാനങ്ങളുമായി.

1962 ആഗസ്റ്റ് 8 മുതൽ സെപ്റ്റംബർ 10 വരെ കേരളീയ സംസ്കാര കലാപ്രദർശനാർത്ഥം കാശ്മീർ, രാജസ്ഥാൻ എന്നിവിടങ്ങളിലേക്ക് കലാമണ്ഡലം സംഘം കഥകളി പര്യടനം നടത്തുകയുണ്ടായി. ആ സമയത്ത് ഇന്റർ നാഷണൽ കഥകളി സെന്റർ കുഞ്ചുനായരെ സ്വർണ്ണ മെഡൽ നൽകി ആദരിച്ചു. അതുപോലെ ബോംബെയിലെ ഒരു കളിയരങ്ങിൽ നാലു ദിവസത്തെ കളിയുണ്ടായിരുന്നു. അതിന് നേതൃത്വം വഹിച്ചത് സി. ബാലകൃഷ്ണനും സരളാരാമവർമ്മയുമാ യിരുന്നു. ആ വേദിയിലും കുഞ്ചുനായരെ മണിമാലയണിയിച്ചാ ദരിച്ചു. ഹാരമണിയിച്ചത് അന്നത്തെ കേന്ദ്ര മന്ത്രിയായിരുന്ന ഹുമ യൂൺ കബീറായിരുന്നു. അതോടനുബന്ധിച്ച് ശിഷ്യയായ കമലഗി യയും ഒരു തോല സ്വർണ്ണ നാണ്യം ദക്ഷിണയായി ഗുരുനാഥന് നൽകി. അങ്ങിനെ അരങ്ങിലും ജീവിതത്തിലും എതിരില്ലാത്ത ഒരു കാലമായിരുന്നു കലാമണ്ഡലത്തിലെ ദിനങ്ങൾ. രംഗ ജീവിതത്തിന്റെ രണ്ടു കാലങ്ങൾ എന്നതിനെ നിർണ്ണയിക്കാം.

നാട്യസംഘത്തിലായിരുന്നപ്പോൾ കഥകളിയുടെ സാങ്കേതികവശങ്ങ ളെക്കുറിച്ച് കൂടുതൽ അറിയാൻ ശ്രമിച്ചിരുന്നു. കലാമണ്ഡലത്തിലെ ത്തിയപ്പോൾ കഥകളിയെക്കുറിച്ച് ഗഹനമായ ലേഖനങ്ങൾ നിരന്തരം എഴുതി. കഥകളിയും അഭിനയവും എന്ന ആഴത്തിലുള്ള ലേഖനം അതിന് ദൃഷ്ടാന്തമാണ്.

കല്യാണസൗഗന്ധികത്തിലെ ഭീമന്റെ വനവർണ്ണന, കാലകേയവധ ത്തിലെ അർജുനന്റെ സ്വർഗ്ഗ വർണ്ണന, നളചരിതം മൂന്നാം ദിവസ ത്തിൽ ബാഹുകന്റെ അയോധ്യയിലേക്കുള്ള യാത്ര തുടങ്ങിയ സ്വന്ത മായതും സ്വയം തിരഞ്ഞെടുത്തു വിവർത്തനം ചെയ്ത ആട്ട ശ്ളോ കങ്ങളും അതിന് തെളിവാണെന്ന് കുഞ്ചുനായരുടെ സമകാലീന രായ സഹൃദയർ ചൂണ്ടിക്കാട്ടുന്നു. അതുവരെ പച്ച, മിനുക്ക് വേഷ ങ്ങളോടൊപ്പം വെള്ളത്താടിയും കത്തിവേഷവും കുഞ്ചുനായർ കെട്ടി യിരുന്നു. കലാമണ്ഡലത്തിലെത്തിയ ശേഷം പച്ചയും മിനുക്കുമാണ ത്രെ അധികവും ചെയ്തിരുന്നത്. പ്രധാന വേഷങ്ങൾ നായക പ്രധാ നങ്ങളായ കല്യാണസൗഗന്ധികത്തിലെ ഭീമൻ, കിർമ്മീരവധത്തിൽ ധർമ്മപുത്രർ, രുഗ്മാംഗദൻ, ഒന്നാം ദിവസത്തെ നളൻ, ദക്ഷൻ എന്നി വയൊക്കെയായിരുന്നു. നളചരിതം ഒന്നും നാലും ദിവസങ്ങളിലെ നളനും ബാഹുകനും അക്കാലത്ത് ഏറെ ശ്രദ്ധ പിടിച്ചുപറ്റിയിരുന്നു. കലർപ്പില്ലാതെ സ്ഫടിക സമാനമായ നവീന ചിന്തകളിലൂടെ ഒരു ശൈലി വാർത്തെടുത്ത് രംഗത്ത് പ്രയോഗിച്ചത് ആസ്വാദകർ രണ്ടുകൈയ്യും നീട്ടി സ്വീകരിച്ചു. മൂന്നും നാലും ദിവസത്തെ കഥ കളിൽ ആവശ്യമില്ലാത്തവ ഒഴിവാക്കി. ആട്ടങ്ങൾ ചുരുക്കി നള ചരിതം മൂന്നാം ദിവസത്തിലെ ബാഹുകനെ സ്ഫുടം ചെയ്തെ ടുത്തു. കറയറ്റ ആവിഷ്കാര വൈഭവം പുതിയ സാധ്യതകൾ കണ്ടെത്തി. കടന്നുപോന്ന വഴികളിലെ കർമ്മ വിശുദ്ധിയുടേയും സമഗ്രാഭിനയ ചാതുരിയുടേയും പാരസ്പര്യത്തിൽ നിബദ്ധമായ ശക്തിയും സൗന്ദര്യവുമായിരുന്നത്രെ കുഞ്ചുനായരുടെ അരങ്ങിലെ പരീക്ഷണങ്ങൾ.

കലാമണ്ഡലം കളരിയിൽ ചൊല്ലിയാട്ടത്തിന് മുൻപും അതിനിട യിലും പഠിപ്പിക്കുന്ന കഥാപാത്രത്തെക്കുറിച്ചും അതിന്റെ നിലയെക്കു റിച്ചും ചലനങ്ങളെക്കുറിച്ചു പോലും സാന്ദർഭികമായി വിശദമാക്കി ക്കൊടുക്കുക എന്നത് അദ്ദേഹത്തിന്റെ അധ്യാപനത്തിന്റെ സവിശേ ഷതയായിരുന്നു. ഓരോ ദിവസത്തെ പാഠങ്ങളെക്കുറിച്ചും മുൻകൂട്ടി പറഞ്ഞ് ശിഷ്യരോട് തയ്യാറായി വരാൻ പറയും.

1962–ൽ കലാമണ്ഡലത്തിൽ കഥകളിയഭ്യസനത്തിനുള്ള പാഠ്യ പദ്ധതി പരിഷ്ക്കരിക്കുമ്പോൾ ആ സമിതിയിൽ കുഞ്ചുനായരും ഉണ്ടായിരുന്നു.

ഈ കാലത്താണ് കലാമണ്ഡലത്തിലെ ജൂനിയർ അധ്യാപകനായി

രുന്ന കലാമണ്ഡലം ഗോപിയുടെ നേതൃത്വത്തിൽ അന്നത്തെ വിദ്യാർത്ഥികളായ വിജയൻ നെല്ലിയോട്, വാസു പിഷാരോടി, എം.പി.എസ് നമ്പൂതിരി, കേശവദേവ്, മറ്റു മേളക്കാരും ചേർന്ന് ഒരു മൈനർ സെറ്റ് കഥകളി ട്രൂപ്പുണ്ടാക്കിയത്. ആദ്യാവസാന വേഷങ്ങൾ ചെയ്തു പഠിക്കാനുള്ള ഒരു രംഗക്കളരി എന്നൊരുദ്ദേശശുദ്ധികൂടി ഈ ഗ്രൂപ്പുണ്ടാക്കുന്നതിന്റെ പിന്നിലുണ്ടായിരുന്നു.

കലാമണ്ഡലത്തിൽ തുടരുന്നതിനിടക്ക് കുഞ്ചുനായർ വീണ്ടും നാട്യസംഘത്തിലേക്ക് ക്ഷണിക്കപ്പെട്ടു. കലാമണ്ഡലത്തിൽ ഉണ്ടായ ചില നീരസങ്ങളാണ് ആ സന്ദർഭമൊരുക്കിയത്. പക്ഷേ എന്തൊക്കെ പ്രശ്നങ്ങളുണ്ടായാലും തന്നെ ഏൽപ്പിച്ച ദൗത്യത്തിൽ നിന്നും കുഞ്ചുനായർ വ്യതിചലിച്ചില്ല. 1963–ൽ സ്വയം രാജിവെച്ചൊഴിയാൻ തീരുമാനിച്ചെങ്കിലും ഭരണസമിതി രാജി അംഗീകരിച്ചില്ല. കുഞ്ചുനായരുടെ കഥകളി വാഴ്‌വിൽ കലാമണ്ഡലത്തിനും സ്തുത്യർഹമായ പങ്ക് വഹിക്കാനായി. പുലരികളേറെ പൂത്തു വിരിഞ്ഞു. കലാമണ്ഡലത്തിന്റെ പ്രിൻസിപ്പളായി. പ്രഥമ പ്രിസിപ്പൽ എന്ന പദവിയുടെ പൊൻ തൂവലണിഞ്ഞുകൊണ്ട് അദ്ദേഹം തന്റെ ഔദ്യോഗിക ജീവിതത്തിൽ നിന്നും വിരമിച്ചു. പി. എസ്.വി നാട്യ സംഘത്തിലും കേരള കലാമണ്ഡലത്തിലും ഉള്ള നാളുകളിൽ ഗണ്യമായ സംഭാവനകളാണ് കഥകളി വഴിയിൽ കുഞ്ചുനായർ രേഖപ്പെടുത്തിയത്.

# 13

ഹൃദയശുദ്ധിയെന്നത് വലിയൊരു സംസ്ക്കാരമാണ്. ആ സംസ്ക്കാരമുള്ളവർക്ക് ഉത്തമ സുഹൃത്തുക്കളുമുണ്ടാകാം. സ്നേഹം, ഉപകാരം ബന്ധുത്വം എന്നെല്ലാമുള്ള അർത്ഥ കൽപ്പനകൾ സൗഹൃദം എന്ന പദത്തിനുണ്ട്. 'ചങ്ങാതി നന്നായാൽ കണ്ണാടി വേണ്ട' എന്ന പഴഞ്ചൊല്ലും നമുക്ക് സുപരിചിതം. ആഴമുള്ള ബന്ധത്തിനേ ഈ ചൊല്ല് ചേരുകയുമുള്ളു. കലയ്ക്കും ജീവിതത്തിനും വേണ്ട വഴി കാട്ടികളായി നല്ലൊരു സൗഹൃദവലയം പല മണ്ഡലങ്ങളിലായി കുഞ്ചുനായർക്കും ഉണ്ടായിരുന്നുവെന്ന് മുന്നേ സൂചിപ്പിക്കുകയും പലരേയും പരാമർശിക്കുകയും ചെയ്തു. അവരിൽ ഗണനീയർ തന്നെയായിരുന്നു ഡോ. എസ്.കെ. നായർ, മദിരാശി മലയാളം സർവ്വകലാശാലയിലെ മലയാളം മേധാവി ഡോ. കുഞ്ഞുണ്ണി രാജാ, ചേലനാട്ട് അച്ചുതമേനോൻ എന്നിവർ. ഈ പണ്ഡിത ഗണത്തിന്റെ നേതൃത്വത്തിൽ ഒരിക്കൽ മദിരാശി കേരള സമാജം വക ഒരു കഥകളിക്ക് കുഞ്ചു നായരെ ക്ഷണിച്ചു. ക്ഷണക്കത്തിൽ വേഷവും സൂചിപ്പിച്ചിട്ടുണ്ട്. രണ്ടാം ദിവസത്തെ നളൻ. പക്ഷേ പുഷ്ക്കരൻ ആരുടേതെന്ന് അറിയില്ലതാനും. ക്ഷണമനുസരിച്ച് മദിരാശിയിൽ കളിക്കെത്തി. അവിടെയെത്തിയപ്പോൾ കൃഷ്ണനായരുമുണ്ട്. കൃഷ്ണൻ നായർ എസ്.കെ.നായരെ ചെന്നുകണ്ടപ്പോഴാണ് തന്റെ പുഷ്കരനും കുഞ്ചുനായരുടെ നളനുമാണ് വേഷം എന്നറിഞ്ഞത്. കൃഷ്ണൻ നായരെ സംബന്ധിച്ച് അതിന് വിരോധമൊന്നും തോന്നിയില്ല, മറിച്ച് സന്തോഷമാണ് അനുഭവപ്പെട്ടത്. എന്നാൽ വിവരം അറിഞ്ഞ കുഞ്ചുനായർ പറഞ്ഞു. കൃഷ്ണൻ നായരുടെ നളനും തന്റെ പുഷ്ക്കരനും മതി... അതായിരിക്കും നന്നായിരിക്കുക. അല്ലെങ്കിലത് ശോഭിക്കയില്ല. ചിലപ്പോൾ നളചരിതം പുഷ്ക്കരചരിതമാവാനും മതി. ഏതായാലും ഞാനിന്ന് പുഷ്ക്കരനായാണ് വേഷമിടുന്നതെന്ന കുഞ്ചുനായരുടെ തീരുമാനത്തിൽ സംഘാടകർ അൽപ്പം പരുങ്ങലിലായി. അവസാനം അദ്ദേഹത്തിന്റെ അഭിപ്രായത്തിനെ ശരിവെച്ചു. അഭിനയത്തിന്റെ നാലു ഭൂഖണ്ഡങ്ങളും ഒറ്റക്ക് കീഴടക്കി നിൽക്കുന്ന വേളയിലും

കുഞ്ചുനായരെന്ന വലിയ മനുഷ്യനിൽ ഔചിത്യപൂർണ്ണമായ വിട്ടു കൊടുക്കലിന്റെ ഹൃദയശുദ്ധി കാണാം.

കഥകളിയരങ്ങിലും ജീവിതത്തിലും നിലനിർത്തിയ സൗഹൃദങ്ങ ൾക്ക് കുഞ്ചുനായരെക്കുറിച്ച് പറയാനും സ്നേഹാദരങ്ങളുടെ വാക്കു കൾ മാത്രം. ആദ്യകാലത്ത് കുഞ്ചുനായർക്കൊപ്പം സ്ത്രീ വേഷം കെട്ടിയിരുന്നത് കലാ: ബാലകൃഷ്ണൻ നായരായിരുന്നു. കല്യാണ സൗഗന്ധികത്തിൽ കീഴ്പ്പടം കുമാരൻ നായരുടെ ഹനൂമാനും കുഞ്ചുനായരുടെ ഭീമനും ഒരു കാലത്തെ അരങ്ങായിരുന്നു. അവർ തമ്മിലുള്ള സർഗ്ഗ സംവാദങ്ങളിൽ ആശയ വിയോജിപ്പുണ്ടായിരു ന്നെങ്കിലും വ്യക്തിബന്ധം സുദൃഢമായിരുന്നു. ഇഷ്ടപ്പെട്ടവരുടെ ആശയത്തേയും അഭിപ്രായത്തേയും അതേപടി സ്വീകരിക്കുന്ന തല്ലല്ലൊ ഒരു വ്യക്തിത്വം. ഓരോരുത്തർക്കും സ്വന്തമായ അഭിപ്രായം തുറന്നു പറയാൻ തന്റേടമുണ്ടായിരിക്കുക എന്നതും പ്രധാനം. അതു കൊണ്ട് വ്യക്തി ബന്ധങ്ങളിൽ കോട്ടം തട്ടേണ്ട കാര്യവും ഇല്ല. അവിടെയെ ഉൾക്കൊള്ളാനുള്ള മനസ്സുണ്ടാകു. രാവുണ്ണി മേനോന്റെ രണ്ടു ധാരകൾ തമ്മിലുള്ള യോജിപ്പും വിയോജിപ്പും കുഞ്ചുനായ രുടേയും കുമാരൻനായരുടേയും അരങ്ങു ജീവിതത്തിന്റേയും കഥക ളിയുടേയും മുഖമുദ്രയായിരുന്നത്രെ. രാമൻകുട്ടി നായരും കോട്ടക്കൽ ശിവരാമനും ചേർന്ന കുഞ്ചുനായരുടെ അരങ്ങും ദീർഘകാലം ഉണ്ടാ യിരുന്നു. ആദ്യാവസാനവേഷങ്ങളിലൂടേയും കലാമണ്ഡലത്തിലൂ ടേയും രാമൻകുട്ടി നായരുമായുള്ള അടുപ്പം സുദൃഢമായി. ഗുരുനാഥ നായ പട്ടിക്കാന്തൊടിക്കുശേഷം തനിക്കേറെ ബഹുമാനമുള്ള വ്യക്തി യാണ് കുഞ്ചുനായരെന്ന് രാമൻ കുട്ടിനായർ അദ്ദേഹത്തിന്റെ ആത്മ കഥയിൽ പ്രസ്താവിച്ചിട്ടുണ്ട്.

പട്ടിക്കാന്തൊടിയുടെ വേഷത്തിന്റെ അനുഭവമാണ് രാമൻകുട്ടി നായ രുടെവേഷം കണ്ടാൽ ലഭിക്കുന്നതെന്ന് ആസ്വാദക പക്ഷം. പല വേഷങ്ങളിലേയും പ്രവൃത്തികൾ പട്ടിക്കാന്തൊടി കളരിയെ സുസ്ഥാ പിക്കുന്നു. വേഷത്തികവ്, താളസ്ഥിതി, സമ്പ്രദായം എന്നതിൽ വളരെ നിഷ്ഠ പുലർത്തി. താൻ കെട്ടുന്ന വേഷം എല്ലാതരത്തിലും പൂർണ്ണവും ഗംഭീരവുമാകണമെന്ന നിർബ്ബന്ധം രാമൻകുട്ടി നായർക്കുണ്ടായിരുന്നു. വേഷത്തിന് ശരീരത്താൽ അനുഭവപ്പെടുന്ന ന്യൂനത പോലും ചെയ്യുന്ന പ്രവൃത്തിയിലൂടെ പരിഹരിക്കപ്പെട്ടിരുന്നു. ഉൽഭവം, ബാലി വിജയം എന്നതിലെ രാവണൻ, കാലകേയവധ ത്തിലെ അർജുനൻ, പരശുരാമൻ, ശിശുപാലൻ, നരകാസുരൻ,

ഹനുമാൻ എന്നീ വേഷങ്ങളായിരുന്നു പ്രധാനമായും കെട്ടിയിരുന്നത്. ഏതൊരു വേഷത്തിലും ചിട്ട പ്രധാനമായ സ്വകീയമായ സംഭാവനകൾകൊണ്ട് വേഷങ്ങൾക്ക് മാറ്റ് കൂട്ടിയിരുന്നു. നരകാസുരന്റെ അഹല്യാ ശാപവർണ്ണനയും രാവണന്റെ പാർവ്വതീ വിരഹം ആട്ടവും കല്യാണസൗഗന്ധികത്തിലെ ചില ആട്ടങ്ങളുമൊക്കെ രാമൻകുട്ടി നായരുടെ സ്വന്തം ആവിഷ്കരണങ്ങളായിരുന്നുവെന്ന് കലാ: പത്മനാഭൻ നായർ അഭിപ്രായപ്പെടുന്നു. നിരന്തരമായ സാധനയിലൂടെ കളിയരങ്ങിൽ ആധിപത്യമുറപ്പിച്ച രാമൻകുട്ടിനായർ കുഞ്ചുനായർക്കേറെ പ്രിയങ്കരനായിരുന്നു.

പത്മനാഭൻ നായരോട് ഗുരുവിന്റെ മകൻ എന്ന വാത്സല്യം കൂടാതെ കഥകളിയിലുള്ള ഗവേഷണ പടുത്വം നിറഞ്ഞ അറിവും ശൈഷണിക ചാതുര്യവും അധ്യാപനത്തിലെ ശുഷ്ക്കാന്തിയുമൊക്കെ ഏറെ അടുപ്പിക്കാൻ കാരണമായി. അരങ്ങത്തെ വൃത്തി, ശുദ്ധി, വ്യാകരണ സൗന്ദര്യം തുടങ്ങിയവയിൽ പത്മനാഭൻനായർ നേടിയെടുത്ത കഥകളി സംസ്ക്കാരത്തേയും കുഞ്ചുനായർ മനസാ അഭിനന്ദിച്ചിരുന്നു. നാട്യസംഘത്തിൽ നിന്നും കുഞ്ചുനായരെ കലാമണ്ഡലത്തിലെത്തിക്കുന്നതിലും പ്രധാന പങ്ക് വഹിച്ചിരുന്നു പത്മനാഭൻ നായർ.

കുഞ്ചുനായരുടെ പ്രധാന ശിഷ്യനും പിന്നീട് നാട്യസംഘത്തിലെ ആചാര്യനുമായിരുന്ന കൃഷ്ണൻകുട്ടി നായരുമായും കൂട്ടുവേഷങ്ങൾ ഉണ്ടായിട്ടുണ്ട്. കുഞ്ചുനായരുടെ കളരിച്ചിട്ടകൾ അടിസ്ഥാനപരമായി അനുവർത്തിച്ച ശിഷ്യനായിരുന്നു കൃഷ്ണൻകുട്ടി നായർ. മറ്റൊരാൾ മുതിർന്ന ശിഷ്യനായിരുന്ന കോട്ടക്കൽ ഗോപി നായരായിരുന്നു. കഥകളിയിലും ജീവിതത്തിലും ഗുരുനാഥന്റെ സഹായിയും നിഴലുമായി ഗോപി നായർ. കുഞ്ചുനായർ സ്മാരക ട്രസ്റ്റിന്റേയും വാഴേങ്കട കുഞ്ചുനായർ സംസ്തുതി സമ്മാന്റേയും പ്രധാനികളിലൊരാളാണ് 90 വയസ്സായ ഈ ശിഷ്യൻ.

കഥകളിയുടെ സാമ്പ്രദായിക വിശുദ്ധിയും പരിഷ്ക്കരണവ്യവസ്ഥകളിൽ നിലനിന്ന കലാപരമായ ഔന്നത്യവും ഇണങ്ങി നിന്നത് വടക്കൻ ചിട്ടയോടായിരുന്നത്രെ. എന്നാൽ അക്കാലത്ത് തെക്കൻ വടക്കൻ ചിട്ടകളിൽ തലപൊക്കിയിരുന്ന വിവാദങ്ങളിലേക്കൊന്നും കുഞ്ചുനായർ ശ്രദ്ധ തിരിച്ചില്ല. സ്വപ്രയത്നത്താൽ ഭാവാത്മകമായി അരങ്ങിൽ പ്രേക്ഷകപ്രീതി എത്രത്തോളം കൈവരിക്കാനാകുമോ

അതിനാവോളം ആത്മാർത്ഥമായി പരിശ്രമിക്കുവാനാണ് അദ്ദേഹം ശ്രദ്ധിച്ചത്.

തെക്കൻച്ചിട്ടയിലെ ആചാര്യന്മാരായ മാത്തുർ കുഞ്ഞുപ്പിള്ളപ്പണിക്കർ, ചെങ്ങന്നൂർ രാമൻപിള്ള, സമകാലികരായിരുന്ന മാങ്കുളം വിഷ്ണു നമ്പൂതിരി, ചമ്പക്കുളം പാച്ചു പിള്ള, പള്ളിപ്പുറം ഗോപാലൻ നായർ തുടങ്ങിയവരോടും അവർക്ക് തിരിച്ചും തികഞ്ഞ സ്നേഹാദരവുകളായിരുന്നു. അവരോടൊപ്പവും കുഞ്ചുനായർ അരങ്ങ് പങ്കിട്ടിട്ടുണ്ട്. മാത്തൂരിലൂടെ വളർന്നുവന്ന നളചരിതരംഗ വ്യാഖ്യാനങ്ങളായിരുന്നില്ല കുഞ്ചുനായരുടെ അവതരണങ്ങളെങ്കിലും നളചരിതത്തിന്റെ കാന്തി മറ്റൊരു തലത്തിലൂടെ കണ്ടെത്തുന്നതിൽ മാത്തൂർ വഹിച്ച പങ്കിനെ കുഞ്ചുനായർ ബഹുമാനിച്ചിരുന്നു. മാത്തൂരിന്റെ "കഥകളി പ്രകാശിക" എന്ന ഗ്രന്ഥം കഥകളിക്കാർക്കും ആസ്വാദകർക്കും ഒരുപോലെ ഗുണകരമാണെന്നദ്ദേഹം അഭിപ്രായപ്പെട്ടിട്ടുണ്ട്. ഗുരു ചെങ്ങന്നൂരുമായി അധികം ഇടപഴകാൻ അവസരം ഉണ്ടായില്ലെങ്കിലും തെക്കൻ ചിട്ടയുടെ കുലപതി എന്ന നിലയിൽ അദ്ദേഹത്തോട് കുഞ്ചുനായർക്ക് വളരെയധികം ആദരവ് ആയിരുന്നു. കഥകളിയുടെ നിലനിൽപ്പിനുവേണ്ടി അനവരതം പ്രയത്നിച്ച ചെങ്ങന്നൂരിന്റെ കഥകളി സിദ്ധാന്തങ്ങളേയും ശാന്തമായ പ്രകൃതത്തേയും കുഞ്ചുനായർ സ്നേഹപൂർവ്വം സ്മരിക്കാൻ മറന്നില്ല. തെക്കൻ നടന്മാരിൽ പാണ്ഡിത്യവും പുരാണപരിചയവുമുള്ള മാങ്കുളം വിഷ്ണുനമ്പൂതിരിയുമായി ഏറ്റവുമധികം അടുത്ത ബന്ധമായിരുന്നത്രെ. അതുപോലെ കത്തിയും, കരിയും വട്ട മുടിയും മാത്രമല്ല പച്ചവേഷങ്ങളും കൈകാര്യം ചെയ്തിരുന്ന പള്ളിപ്പുറം ഗോപാലൻ നായരുമായും നല്ല സൗഹൃദമായിരുന്നു. സൗമ്യനായ അദ്ദേഹത്തിന്റെ സ്വഭാവ വിശേഷത്തിൽ ഏറെ മതിപ്പു തോന്നിയിരുന്നു. 1955-ൽ ആരംഭിച്ച ഉണ്ണായിവാരിയർ സ്മാരക കലാനിലയത്തിന്റെ ചരിത്രം പള്ളിപ്പുറത്തിന്റെ ജീവിതവുമായി ഇഴ ചേർന്ന് കിടക്കുന്നു. അവിടുത്തെ പ്രധാനാധ്യാപകനായിരുന്നു അദ്ദേഹം. അടുപ്പമുള്ള മറ്റൊരു വ്യക്തിത്വമായിരുന്നു കുടമാളൂർ കരുണാകരൻ നായർ.

വെള്ളിനേഴി നാണു നായർ, കരിയാട്ടിൽ കുമാരൻ നായർ, വാഴേങ്കട ഗോവിന്ദ വാരിയർ, വെള്ളിനേഴി ബാലൻ മേനോൻ, നീലകണ്ഠൻ നമ്പീശൻ, ഉണ്ണിക്ക്യഷ്ണക്കുറുപ്പ്, അപ്പുക്കുട്ടി പുതുവാൾ, കൃഷ്ണൻകുട്ടി പുതുവാൾ, തുടങ്ങി നിരവധി കലാകാരന്മാരുമായും അണിയറയിലെ പെട്ടിക്കാരുടെ മേധാവിയായിരുന്ന മാങ്ങോട് നമ്പ്യാത്ത്

തരകൻ അണിയറ സഹായിയായ അപ്പുണ്ണിത്തരകൻ എന്നി വരോടും അവർക്കെല്ലാം കുഞ്ചുനായരോടും സ്നേഹവും ബഹുമാനവും ആയിരുന്നു. കൂടിയാട്ടത്തിന്റെ ആചാര്യൻ പൈങ്കുളം രാമച്ചാക്യാരുമായി ദീർഘ സംവാദങ്ങളായിരുന്നു പലപ്പോഴും. അവ രുടെ ചർച്ചകളിൽ സംസ്കൃതനാടകങ്ങളും, കേരളത്തിലെ പ്രാചീന അഭിനയരീതികളെക്കുറിച്ചുമൊക്കെയുള്ള വിഷയങ്ങൾ കടന്നു വരുമായിരുന്നു. ഭാസ കാളിദാസാദികളുടെ നാടകങ്ങളെക്കുറിച്ചും കഥകളിക്കു സ്വീകരിച്ച രീതികളെക്കുറിച്ചുമൊക്കെയുള്ള ബൗദ്ധിക ചർച്ചകൾ കലാജീവിതത്തിന് രണ്ടുപേർക്കും മുതൽക്കൂട്ടായി. സർഗ്ഗ സംവാദങ്ങളിലൂടെ അന്വേഷണങ്ങളും പുതിയ കണ്ടെത്തലുകളും നടത്തി. സംഗീതത്തിലെ രാഗ വ്യവസ്ഥകൾക്കപ്പുറം ഉച്ചാരണ ത്തിലെ ധ്വനി ഭേദം രീതിഭേദം എന്നതിലൊക്കെ സൂക്ഷ്മമായ അവ ലോകനങ്ങളും ചെയ്യുമായിരുന്നു. അതൊക്കെ തന്നെ കലാകാരൻ എന്ന നിലക്ക് വളർച്ചക്ക് കാരണങ്ങളായി. കൊണ്ടും കൊടുത്തു മുള്ള സർഗ്ഗസംഭാഷണങ്ങൾക്ക് നേരമോ കാലമോ എന്ന വ്യവസ്ഥ യുണ്ടായിരുന്നില്ല. ജീവിതത്തിന്റെ നാനാതുറകളുമായുള്ള കുഞ്ചുനാ യരുടെ ബന്ധമാണ് ഒരു വ്യക്തി എന്നതിൽ നിന്നും ഒരു പ്രസ്ഥാന മായി വളരാൻ കുഞ്ചുനായരെ പ്രാപ്തനാക്കിയത്. അദ്ദേഹത്തിന്റെ ഹൃദയ വിശുദ്ധിയുടെ അടയാളങ്ങളാണ് ഇവിടെയെല്ലാം അവശേഷി പ്പിക്കുന്നത് !

# 14

കുഞ്ചുനായരെന്ന നടന്റെ മനസ്സും ശരീരവും എത്താത്തിടങ്ങൾ കുറവാണ്. കലയുടെ അണുമാത്ര ഘടകങ്ങളിലേക്കും അതോടൊപ്പം അതിന്റെ ഹിമാലയ ശൃംഗങ്ങളിലേക്കും അദ്ദേഹത്തിന്റെ ധിഷണ ഒരുപോലെ സഞ്ചരിച്ചിട്ടുണ്ട്. ചതുർവ്വിധാഭിനയങ്ങളുടെ പല തലങ്ങളിലൂടെയും വ്യാപരിക്കുമ്പോൾ അവിടെയൊക്കെ ശ്രേഷ്ഠത കൈവരിച്ച കലാകാരന്മാരേയും അറിയാൻ ശ്രമിച്ചിട്ടുണ്ട്. അത്തരത്തിൽ ചുട്ടിയിൽ പ്രാവീണ്യമുള്ള കലാകാരന്മാരായിരുന്നു വാഴേങ്കട രാമവാരിയർ അദ്ദേഹത്തിന്റെ ശിഷ്യനായ വാഴേങ്കട ഗോവിന്ദവാരിയർ എന്നിവർ. ഇവരെയൊക്കെ കൂടുതൽ ആഴത്തിൽ മനസ്സിലാക്കാൻ തോന്നിച്ചതും കുട്ടിക്കാലത്തേ കഥകളിക്കൊപ്പം ഇഷ്ടം തോന്നിയിരുന്ന ചിത്രകല ആയിരുന്നിരിക്കാം. കഥകളിയിലെ മുഖത്തെഴുത്തിന് ചിത്രകലയോടൊപ്പം മറ്റു പല അനുഷ്ഠാനകലകളുടെ മുഖത്തെഴുത്തിനോടും സാമ്യമുണ്ട്. വർണ്ണങ്ങളുടെ സങ്കലനത്തിലൂടെ പലപല കഥാപാത്രങ്ങളും ഉയിർത്തെഴുന്നേല്ക്കുന്നു. അരങ്ങിലെ നടനൊപ്പം തന്നെ പ്രാധാന്യമുള്ള വ്യക്തിയാണ് അണിയറയിലെ ചുട്ടി കലാകാരനും എന്ന ബോധം കുഞ്ചുനായർക്കുണ്ടായിരുന്നു. അവരുടെ കരവിരുതിലൂടെ ആവിഷ്ക്കരിക്കുന്ന കഥാപാത്രം കർതൃത്വത്തിൽ നിന്നും കഥാപാത്രത്തിലേക്കെത്തുന്ന പരിണാമങ്ങൾ എത്ര പേർ ശ്രദ്ധിക്കുന്നുണ്ടെന്ന് അറിയില്ല. പക്ഷെ ആ കരചലനങ്ങളിലൂടെ പ്രത്യക്ഷമാകുന്നത് വിസ്മയം തീർക്കുന്ന കഥാപാത്രങ്ങളാണ്.

ചുട്ടിയിൽ അപാരമായ കഴിവുള്ള ആളായിരുന്നു വാഴേങ്കട രാമവാരിയർ. പരമ്പരാഗതമായ ഗുരുശിഷ്യബന്ധത്തിലൂടെയല്ല രാമവാരിയർ ആ കലയിൽ തുടക്കം കുറിച്ചത്. മദ്ദളം വാദകനായിരുന്ന അദ്ദേഹത്തിന്റെ താൽപര്യം മൂലം സ്വാധ്യായത്തിലൂടെയാണ് ചുട്ടിയിലെ ആദ്യ പാഠങ്ങൾ നേടിയെടുത്തതെന്ന വിവരം കഥകളി ചരിത്രത്തിലെ നിർണ്ണായകമായ സ്ഥാനമാണ് അലങ്കരിക്കുന്നതത്രെ. രാമവാരിയർ ഗുരുക്കന്മാരില്ലാത്തതിനാൽ വാഴേങ്കട തേവർക്ക് ഗുരുദ

ക്ഷിണ സമർപ്പിച്ചാണ് ആദ്യ പഠനം തുടങ്ങിയതെന്ന് ശിഷ്യനായ രാംമോഹൻ അദ്ദേഹത്തിന്റെ "നേപത്ഥ്യം" എന്ന പുസ്തകത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. പിന്നീട് മദ്ദളം ഉപേക്ഷിച്ച് ചുട്ടിയിലെ അറിയാപാഠ ങ്ങളിലേക്ക് ഗുരുസമക്ഷത്തിലേക്ക് എത്തി. ആ ഗുരുവായിരുന്നു ഒതേനത്ത് ഗോവിന്ദൻ നായർ. ഗോവിന്ദൻ നായർ തുടങ്ങിവെച്ച വഴി കളിലൂടെ സഞ്ചരിച്ച് കാലത്തിന്നനുസരിച്ച് പുതിയ വഴികളുടെ അന്വേഷണങ്ങളിലേക്ക് രാമവാരിയർ ശ്രദ്ധ തിരിച്ചു. അതിലൂടെ തന്റേതായ ചില കണ്ടുപിടുത്തങ്ങളും അദ്ദേഹം നടത്തി. നിലവിലു ണ്ടായിരുന്ന കിരീടത്തിലെ വെള്ളിയലുക്കുകളിലെ ആകൃതിയിൽ നേരിയ വ്യത്യാസങ്ങൾ വരുത്തി. ആദ്യം വെള്ളിയലുക്കുകൾ കുമ്പളക്കുരുവിന്റെ ആകൃതിയിലേക്കും പിന്നീട് കുറെക്കൂടി ചെറു താക്കി വെള്ളരിവിത്തിന്റെ രൂപത്തിലേക്കും മാറ്റി തന്റെ സർഗ്ഗവൈ ഭവത്തിന്റെ സാക്ഷാൽക്കാരം നടത്തിയെന്നു എൻ. രാധാകൃഷ്ണൻ നായർ തന്റെ ആരൂഢങ്ങൾ എന്ന കഥകളി ലേഖനപംക്തിയിൽ പരാമർശിക്കുന്നുണ്ട്. കേരളീയവസ്തുക്കളുടെ രൂപസൗന്ദര്യത്തിന്റെ സൂക്ഷ്മതലങ്ങളെ അപഗ്രഥിച്ചാണ് രാമവാരിയർ ഈ പരീക്ഷണ ങ്ങൾ നടപ്പിലാക്കിയിട്ടുള്ളതെന്നത് ചെറിയ കാര്യമല്ല. ബൗദ്ധികതല ങ്ങളിലെ സൂക്ഷ്മമായ അപഗ്രഥനത്തിലൂടെ കലാവിഷ്ക്കാരത്തി ലേക്ക് സമന്വയിപ്പിക്കുകയാണു ചെയ്തത്. അതൊരു വലിയ ചിന്ത യുടെ വിളവെടുപ്പായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യനായ വാഴേങ്കട ഗോവിന്ദവാരിയരും ചുട്ടിയിൽ വിദഗ്ദ്ധനായ കലാകാരനായിരുന്നു. തേപ്പിനുള്ള ചായക്കൂട്ട് മിശ്രണം ചെയ്യുന്നതിൽ ബദ്ധശ്രദ്ധനാ യിരുന്നു ഗോവിന്ദവാരിയരും. ഭേദങ്ങളുടെ അഭേദകല്പനകളിൽ നിന്നുമുള്ള മനുഷ്യശരീരത്തിലും മുഖത്തുമാണ് താൻ ചായമിടേ ണ്ടതെന്ന തികഞ്ഞ ബോധം കാത്തുസൂക്ഷിച്ചിരുന്നയാൾ. അവിടെ യാണ് ചുട്ടിയുടെ കലാസപര്യ പൂർണ്ണമാകുന്നത്. ആഹാര്യത്തി ന്റേതായ ഇന്നത്തെ പലനിർവ്വഹണങ്ങളും നടപ്പിൽ വരുത്തിയതിൽ ശ്രദ്ധേയമായ പങ്ക് ഗോവിന്ദവാരിയർക്കുണ്ട്.പിന്നീട് ശിഷ്യ പ്രശിഷ്യ തിലൂടെ മുഖത്തെഴുത്തിലും ഭാവുകത്വസങ്കല്പങ്ങൾ വളരുകയും പൂക്കുകയും ചെയ്തു. ചുട്ടിയെ നിഷ്ക്കാമമായി ഉപാസിച്ചുപോന്ന ഈ കലാകാരന്മാരുമൊക്കെയായി കുഞ്ചുനായരുടെ വ്യക്തിബന്ധം സുദൃഢമായിരുന്നു. അതേപോലെ സ്മരിക്കപ്പെടേണ്ട മറ്റൊരു പേരാണ് മേക്കരനാരായണൻ നായരുടേത്. ശേഷം വന്ന ഇന്നത്തെ രാം മോഹൻ എന്നിവരെല്ലാം ചിത്രകലയുടെ ലാവണ്യപരമായ

സങ്കീർണ്ണതകളെ ധ്യാനിച്ചും ഉപാസിച്ചും തനതായ ശൈലികൾക്ക് കാരണഭൂതരായവരും പ്രശസ്തരുമാണ്. അരങ്ങിലെ നടനോടൊപ്പം ഈകലാകാരന്മാരുടെ മനോധർമ്മങ്ങളും കഥാപാത്രങ്ങളിൽ സന്നി വേശിക്കപ്പെടുന്നു.

കുഞ്ചുനായരുടെ ശിഷ്യപരമ്പരയിൽ വലിയൊരു വിഭാഗം തന്റേ തായ മൗലികമായ വഴികളിൽ എത്തിച്ചേർന്നവരാണ്. കഥകളിയുടെ വ്യാകരണപ്രഭേദങ്ങളിൽ ഒതുങ്ങി നില്ക്കുന്ന ശൈലീ വിജ്ഞാനീ യത്തിൽ നിന്നും വ്യത്യസ്തമായ വഴികൾ കണ്ടെത്താൻ ഈ ഗുരു വിന്റെ ശിക്ഷണം പലർക്കും പര്യാപ്തമായിട്ടുണ്ട്. പഠിതാവിന്റെ കഴിവു വളർത്തി അതിനു ജന്മസാഫല്യം നല്കിയ ഗുരുനാഥനാ യിരുന്നു കുഞ്ചുനായർ.

കലാമണ്ഡലം ഗോപിയെന്ന അനുഗൃഹീതനടൻ ചെറിയൊരു കാല യളവിൽ മാത്രമേ കുഞ്ചുനായരുടെ ശിക്ഷണം നേടിയിട്ടുള്ളു. എന്നി രുന്നാലും കുഞ്ചുനായർക്ക് ഗോപിയോട് വാത്സല്യനിർഭരമായ ഒരു സ്നേഹമുണ്ടായിരുന്നു. മറ്റുള്ളവരിൽ ചിലരെ കുറിച്ചിവിടെ സൂചിപ്പി ക്കാനുദ്ദേശിക്കുന്നു. താടിവേഷങ്ങളിൽ അലർച്ച പകർച്ച ഊക്ക് നോക്ക് എന്നതിലൂടെ അരങ്ങിനെ കീഴടക്കിയ നടനാണ് നെല്ലിയോട് വാസുദേവൻ നമ്പൂതിരി. ഗുരുനാഥനോട് വിധേയത്വം നിറഞ്ഞ ഭക്ത്യാദരവുകൾ. ജീവിതത്തിലെ വളരെ സ്വാത്വികനായ ഒരു ബ്രാ ഹ്മണൻ. പക്ഷേ അദ്ദേഹം താടി വേഷകഥാപാത്രങ്ങളിലൂടെ അര ങ്ങത്തു വരുമ്പോൾ വരുന്ന രാസമാറ്റങ്ങൾ വിവരണാതീതം. അഭി ജാത പ്രതിനായകന്മാരെ അരങ്ങിൽ അടയാളപ്പെടുത്തുകയെന്നത് ക്ഷിപ്രസാദ്ധ്യമല്ല. രാജസ താമസഭാവങ്ങളെ സ്ഥായിയായി നില നിർത്തി ഇത്തരം കഥാപാത്രങ്ങളെ അരങ്ങത്താവിഷ്ക്കരിക്കാൻ അഭ്യാസബലം മാത്രം പോര ,അതിനപ്പുറമുള്ള അറിവും പാത്ര ബോധവും ഔചിത്യവും ആവശ്യമാണ്. നെല്ലിയോടിന് ഇതേക്കുറി ച്ചുള്ള ബോധം നല്ലവണ്ണമുണ്ടായിരുന്നു എന്നതിന്റെ തെളിവുക ളാണ് അദ്ദേഹത്തിന്റെ വേഷങ്ങൾ ചിരസ്ഥായികളായിത്തീരാൻ കാരണവും.

കുഞ്ചുനായരുടെ വേഷസാമ്യത്തോടെ അരങ്ങത്തെത്തിയ ശിഷ്യനാ യിരുന്നു കലാമണ്ഡലം വാസുപിഷാരോടി. കുഞ്ചുനായരുടെ ശിക്ഷ ണത്തിൽ മാത്രം വളർന്ന അദ്വതീയനായ കലാകാരൻ. ആ വസ്തുത തന്നെ ആവിഷ്ക്കാരങ്ങളെ വ്യതിരിക്തങ്ങളാക്കുന്നു.

"രംഗനൈഷധം" എന്ന കൃതിയിലൂടെ നളചരിതത്തിന്റെ മറ്റൊരു ആട്ടപ്രകാരം വാസുപിഷാരോടി നിർവ്വഹിച്ചിട്ടുണ്ട്.

കുഞ്ചുനായരെന്ന ഒറ്റഗുരുനാഥന്റെ കീഴിൽ അഭ്യസിച്ച് പ്രശസ്തി യാർജ്ജിച്ചവരാണ് മരുമകനായ കോട്ടക്കൽ ശിവരാമനും മകനായ വാഴേങ്കട വിജയനും. കോട്ടക്കൽ ശിവരാമൻ കഥകളിയിലെ സ്ത്രൈണപാത്രങ്ങൾക്ക് പുതിയ രംഗഭാഷ്യം കുറിച്ചു. ചിരപരിചിതമായ രീതിയിൽ നിന്നും മാറി ചില നല്ല നിഷേധങ്ങളിലൂടെ സ്ത്രീകഥാപാത്രങ്ങൾക്ക് ലാവണ്യശാസ്ത്രം ചമച്ചു. നവവ്യാഖ്യാനങ്ങളിലൂടെ പുനഃസൃഷ്ടികൾ നടത്തി. സ്ത്രീയെന്നും ഏതു മേഖലയിലും പിന്നണിയിലായിരുന്നു. കഴിവുണ്ടെങ്കിലും പുരുഷാധിപത്യം നിറഞ്ഞ സമൂഹത്തിൽ അവളുടെ സ്ഥാനം അകത്തളങ്ങളിൽ ഒതുങ്ങിക്കൂടുകയെന്നതായിരുന്നല്ലൊ. കഴിവുള്ളവരെ അവഗണിക്കുകയെന്നതുതന്നെ മറ്റൊരു തരത്തിലുള്ള തമസ്ക്കരിക്കലുകളാണ്. സ്ത്രീയുടെ ഉന്നതിക്കായി പുരോഗമനേച്ഛുക്കൾ നടത്തിയ സമരങ്ങളിലൂടെയാണ് ചരിത്രത്തിൽ സ്ത്രീയുടെ ഇടങ്ങൾ നിർണ്ണയിക്കപ്പെട്ടിട്ടുള്ളത്. അതിനുപോൽബലകമായ കൃത്യമായ രാഷ്ട്രീയ നിർവ്വചനങ്ങളും ഉണ്ട്. അതൊക്കെ പണ്ട് കഥകളിയരങ്ങിലും ഉണ്ടായിരുന്നു. നിലവിലുള്ള അതുല്യത തുല്യതയാക്കിമാറ്റാൻ ശിവരാമൻ തന്റെ വേഷങ്ങളിലൂടെ പ്രയത്നിക്കുകയും ആ പ്രയത്നം സഫലമാക്കുകയും ചെയ്തു. പുരുഷനെപ്പോലെ തന്നെ സ്ത്രീക്കും ശക്തിയുണ്ടെന്നും അത് സമൂഹത്തിന് അനിവാര്യമെന്നും അരങ്ങിലൂടെ തെളിയിച്ചു. അപരിമിതമായ സാദ്ധ്യതകളെ സൂക്ഷ്മമായി കണ്ടെത്തി പ്രയോഗിച്ച കലാകാരന്മാരിൽ പ്രഥമഗണനീയൻ തന്നെയായിരുന്നു കോട്ടക്കൽ ശിവരാമൻ.

ജീവിത പ്രാരാബ്ധങ്ങളിൽ നിന്നും ഒരു രക്ഷപ്പെടലായിരുന്നു ശിവരാമനെ സംബന്ധിച്ച് കഥകളിപഠനത്തിന്റെ ആദ്യഘട്ടം. 1936 ജൂലായ് 26ന് പാലക്കാട് ജില്ലയിലെ കാറൽമണ്ണയിലാണ് ശിവരാമൻ ജനിച്ചത്. 13 വയസ്സിലാണു വകയിലെ അമ്മാവനായ കുഞ്ചുനായരുടെ അടുത്ത കഥകളിക്ക് കച്ച കെട്ടുന്നത്. ഗുരുനാഥനും അന്നത്തെ രക്ഷകനും കുഞ്ചുനായരായിരുന്നു. ഡൽഹിയിലെ ഒരരങ്ങിൽ നിശ്ചയിച്ചുറപ്പിച്ച വേഷക്കാരൻ എത്താത്തതിനെ തുടർന്ന് ഗുരുനാഥന്റെ ആവശ്യപ്രകാരം പകരക്കാരനായാണ് ആദ്യമായി ശിവരാമൻ സ്ത്രീവേഷത്തിന്റെ മിനുക്കിട്ടത്. ആ അരങ്ങ് ജീവിതത്തിന്റെ വഴിത്തിരിവായിരുന്നു. പ്രകൃതിയേയും അമ്മയേയും സ്ത്രീയേയും

ഒരുപോലെ കണ്ടിരുന്ന ശിവരാമൻ കഥകളിയരങ്ങിൽ ഏറ്റെടു ത്തതും വ്യത്യസ്തവും പുതുമയാർന്നതുമായ രംഗഭാഷ്യങ്ങളായി രുന്നു. ഏതൊരു പുരുഷവേഷത്തിന്നൊപ്പവും ശിവരാമന്റെ സ്ത്രീ വേഷം ഉയർന്നു നിന്നുവെന്നത് കഥകളിയാസ്വാദകർ ഏകകണ്ഠ മായി പറയുന്നു. സ്ത്രീയില്ലെങ്കിൽ ഭൂമിയില്ല എന്നു മനസ്സിലാക്കിയ ശിവരാമൻ അഭിനയത്തിന്റെ കാന്തശേഷിയെ ആവാഹിച്ച് അര ങ്ങിലെ ദമയന്തിയായും സീതയായും ദ്രൗപദിയായും ലളിതയായും കുന്തിയായുമൊക്കെ സ്വയം മറന്നാടി. പരമ്പരാഗതമായ ചിട്ടകളെ അതേപടി ആവിഷ്ക്കരിക്കുകയല്ല യഥാർത്ഥകലാകാരൻ ചെയ്യേ ണ്ടത്. കാലത്തിന്നാവശ്യമായ പുതുമകളെ സ്വീകരിച്ച് അതിനെ രംഗ പ്രയോഗക്ഷമമാക്കുക എന്ന കർത്തവ്യവും നടനിൽ അടങ്ങിയിരി ക്കുന്നു. ആ കർത്തവ്യനിർവ്വഹണം ശിവരാമൻ നടത്തി. പുരുഷനിൽ നിന്നും സ്ത്രീയിലേക്കുള്ള ഒരു കൂടുമാറ്റം ശിവരാമനെ സംബന്ധിച്ച് വളരെ അനായാസമായിരുന്നു. അദ്ദേഹത്തിന്റെ സ്ത്രീകഥാപാത്രങ്ങ ളിലൂടെ കൃത്യമായി കഥാപാത്രത്തിന്റെ മനസ്സു പ്രേക്ഷകർക്കു മുന്നിൽ അനാവരണം ചെയ്യപ്പെട്ടു. മുദ്രകുറച്ച് ഭാവാഭിനയത്തിലൂടെ നേടിയ സിദ്ധിയിൽ ആട്ടക്കഥാപാത്രങ്ങളല്ല ആത്മപാഠങ്ങളായിരുന്നു ശിവരാമന് കഥാപാത്രങ്ങൾ. വായനാസംസ്ക്കാരം പാത്രബോ ധത്തെ മേന്മയിലെത്തിക്കാൻ ഏറേ സഹായകമായിട്ടുണ്ടെന്ന് അദ്ദേഹം തന്നെ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. മഹാകവി പി. കുഞ്ഞി രാമൻ നായർ അദ്ദേഹത്തെ "ദമയന്തി ശിവരാമൻ" എന്നു വിശേഷി പ്പിച്ചിട്ടുണ്ട്. നളചരിതം പലപ്പോഴും ശിവരാമയരങ്ങുകളിൽ ദമയന്തി ചരിതമായി മാറി. തനതായ ഒരു സ്ത്രീദർശനം തന്നെ ശിവരാമൻ രൂപപ്പെടുത്തി. ദേവസ്പർശം ലഭിച്ച കലാകാരൻ എന്നു കഥകളി പ്രേമികൾ ശിവരാമനെ ഉദാത്തവല്ക്കരിക്കുമ്പോഴും താൻ കടന്നു പോന്ന വഴികളെ മറന്ന് ഒരിക്കലും ജീവിച്ചില്ല. തനിക്കു ചുറ്റുമുള്ള പ്രകൃതിയും ജീവജാലങ്ങളും നന്മകളാണെന്ന് വിശ്വസിച്ചു. മഹാ സ്വഭാവമായ പ്രകൃതിചൈതന്യത്തിന്റെ പകർന്നാട്ടങ്ങളായിരുന്നു കളിയരങ്ങിലെ ശിവരാമന്റെ സ്ത്രൈണരാവുകൾ. എന്തു പറയു മ്പോഴും എന്റെ ഗുരുനാഥൻ എന്ന് അടിവരയിട്ടു സംസാരിക്കുന്ന ശിവരാമനിൽ ഗുരുത്വം നിറഞ്ഞുതുളുമ്പിയതും ഈ കലാകാരന്റെ ഉയർച്ചക്കു നിദാനമാണ്.

ഓരോ മനുഷ്യനിലും സാത്വികം രാജസം താമസം എന്നീ സ്വഭാവ ഘടനകൾ ഉൾച്ചേർന്നിട്ടുണ്ട്. ചിലർ പരമസാത്വികരാവും. പക്ഷേ

അവർ വിഹരിക്കുന്ന മേഖലകളിൽ ആ സ്ഥാനത്തിനനുസരിച്ചുള്ള സ്വഭാവം വേണ്ടിവരും. പ്രത്യേകിച്ച് അഭിനയവേദികളിൽ കഥാപാത്ര ങ്ങൾക്കനുസരിച്ച് വേഷമിടുമ്പോൾ ആ കഥാപാത്രത്തിന്റെ സ്വഭാവ ഘടനയും സ്വീകരിക്കണമല്ലൊ. ഒരു പക്ഷെ പലപ്പോഴും കണ്ടിട്ടു ള്ളത് ദുഷ്ടകഥാപാത്രങ്ങളായി വേഷം കെട്ടുന്നവർ ജീവിതത്തിലെ ഏറ്റവും നല്ലവരായിരിക്കാം. സാത്വികതയുടെ മൂർത്തികളാകുന്നവർ ഒരു പക്ഷെ അത്രയൊന്നും നന്മകളില്ലാത്തവരുമാകാം. അതൊക്കെ ആപേക്ഷികങ്ങളാണ്. ജീവിതവും അനുഭവങ്ങളും സാഹചര്യ ങ്ങളും മനുഷ്യസ്വഭാവത്തിൽ കാര്യമായ സ്വാധീനം ചെലുത്തി സ്വഭാവഘടനകളിൽ തന്നെ വ്യതിയാനം സംഭവിക്കാം.

കഥകളിരംഗത്തെ കുലപതിയായ അച്ഛന്റെ പാത പിന്തുടരുന്ന മകനും ശിഷ്യനുമായ വാഴേങ്കട വിജയൻ എന്ന കലാകാരൻ തികച്ചും ഒരു സാത്വികൻ എന്നുപറയാം. വിനയത്തിന്റെ മുഖമുദ്ര യുള്ള പച്ചയായ ഒരു നാട്ടുമ്പുറത്തുകാരൻ. അരങ്ങിലെ രാജസ പ്രൗഢി. അരങ്ങിലെ മികച്ച നടനും കളരിയിലെവിഷയങ്ങളെക്കുറിച്ച് ആധികാരികമായ അറിവുള്ള അധ്യാപകനും. കത്തിവേഷങ്ങളും പച്ചവേഷങ്ങളുമാണ് ഇദ്ദേഹം കൂടുതലും കൈകാര്യം ചെയ്യുന്നത്. ദക്ഷയാഗത്തിലെ ദക്ഷൻ, രാജസൂയത്തിലെ ശിശുപാലൻ, രാവ ണൻ, ഹിരണ്യകശിപു, ഹനുമാൻ തുടങ്ങിയ വേഷങ്ങളിൽ അരങ്ങ ത്തുള്ള രാജസഭാവങ്ങൾക്കുള്ളിലും സാത്വികത തുളുമ്പുന്നു. അച്ഛന്റെ കൃത്യമായ ശിക്ഷണത്തിൽ അഭ്യാസം സിദ്ധിച്ച മകൻ. സഹവേഷക്കാർക്ക് അരങ്ങിൽ സഹകരിച്ചു ചെയ്യുന്ന നടൻ. കത്തിവേഷത്തിന്റെ സമ്മോഹനസൌന്ദര്യം അദ്ദേഹത്തിന്റെ വേഷ ങ്ങളിൽ പ്രകടമാണ്. ഗുരുനാഥനെപ്പോലെ തന്നെ അരങ്ങത്തെത്തി യാൽ മെയ്യും മനസ്സും ഇഴുകിച്ചേർന്ന അഭിനയപാടവം. വർത്തമാന കാലത്തു പലരും കാണികളെ രസിപ്പിക്കാൻ പരിധിവിട്ട് പലതും ചെയ്യുന്നു. കഥകളിയെ പഴയതിൽ നിന്നും ജനകീയമാക്കുക എന്നതു നല്ലതുതന്നെ പക്ഷേ എന്തും അമിതമായാൽ ആസ്വാദ നവും വിരസമാകും. വിജയന്റെ വേഷങ്ങൾ അച്ഛനെപ്പോലെത്തന്നെ ഔചിത്യപൂർണ്ണങ്ങളായിരുന്നു. അരങ്ങിന്റെ പാത്രബോധത്തിലും മിതത്വത്തിലും നിഷ്ക്കർഷയുള്ള നടൻ. ആരോടും ഒരു മത്സര ബുദ്ധി ഇല്ല. അച്ഛനെപ്പോലെത്തന്നെ നിരവധി ശിഷ്യസമ്പത്തുകൾ വാഴേങ്കട വിജയനുമുണ്ട്. ജോവൻ ഡെന്നച്ചി, അഞ്ജലിക തുട ങ്ങിയ വിദേശവനിതകൾക്കും അദ്ദേഹം കഥകളിപാഠങ്ങൾ നല്കിയി

ട്ടുണ്ട്. ഇപ്പോഴത്തെ പ്രശസ്തരായ പല നടന്മാരും അദ്ദേഹത്തിന്റെ ശിഷ്യരാണ്. നിരവധി അംഗീകാരങ്ങൾ ഇക്കലയളവിനുള്ളിൽ ലഭിച്ചു. 2013 ലെ കേന്ദ്രസംഗീത നാടക അക്കാദമി പുരസ്ക്കാര ത്തിനും അർഹനായി. കേരളകലാമണ്ഡലത്തിലെ കഥകളിയദ്ധ്യാ പകനായി പ്രവർത്തിച്ച് പ്രിൻസിപ്പലായി വിരമിച്ചു. ഇപ്പോ കൽപ്പിത സർവ്വകലാശാല കഥകളി ഫാക്കൽറ്റി അംഗമായി പ്രവർത്തിക്കുന്നു.

ഇങ്ങനെ കുഞ്ചുനായരിലൂടെ വളർന്നുവികസിച്ച കഥകളി ചരിത്രം എത്ര കുറിച്ചാലും പൂർണ്ണമാവില്ല. അത്രത്തോളം പരന്നുകിടക്കുന്ന മഹാസാഗരമായിരുന്നു വാഴേങ്കട കുഞ്ചുനായർ എന്ന അതുല്യ പ്രതിഭ. വാഴേങ്കടയെന്ന ഗ്രാമവും കഥകളിയുടെ കേളികൊണ്ട് സമൃ ദ്ധമാണ്. ആ മണ്ണിലിപ്പോഴും കലാശങ്ങളും ചുഴിപ്പുകളും സംഗീ തവും താളവാദ്യങ്ങളുടെ മന്ദ്രധ്വനിയുമെല്ലാം കാറ്റിലൂടെ തിരയടി ക്കുന്നു. കുഞ്ചുനായരോടൊപ്പം ആ കാലത്ത് വാഴേങ്കടയുണ്ടാ യിരുന്ന കലാകാരന്മാരായിരുന്നു കവളപ്പാറ നാരായണൻ നായർ, മുന്നേപ്പറഞ്ഞ രാമവാരിയർ, ഗോവിന്ദവാരിയർ, ഇപ്പോഴത്തെ പ്രശ സ്തരിൽ ചിലരാണ് കഥകളി ചെണ്ടയിൽ മാന്ത്രികത സൃഷ്ടിക്കുന്ന വാഴേങ്കട ബലരാമൻ, വേഷത്തിലൂടെ തനതായ സ്ഥാനം സ്വായ ത്തമാക്കിയ കോട്ടക്കൽ ദേവദാസൻ, മറ്റൊരു ചെണ്ട കലാകാരനായ വാഴേങ്കട കൃഷ്ണദാസ് എന്നിവർ. എനിയും കാലങ്ങളിലൂടെ കലാകാരന്മാർ ആ മണ്ണിൽ പുനർജ്ജനിക്കുമായിരിക്കും.

# 15

കലയുടെയും സാഹിത്യത്തിന്റേയും ആശയതലത്തിലും ഭൗതികതലത്തിലും നടന്ന നിരന്തരമായ സംഘർഷങ്ങൾ നിരവധി നല്ല സൃഷ്ടികൾക്ക് കാരണമായിട്ടുണ്ട്. സമൂഹത്തിനെ പ്രതിഫലിപ്പിക്കുന്ന കണ്ണാടിയായി മാറി അതിലെ ചലനങ്ങൾ. വ്യത്യസ്തമായ ആശയങ്ങളെ പ്രതിപാദിച്ചുകൊണ്ട് ജനജീവിതത്തെ അടയാളപ്പെടുത്തുന്ന ദൃശ്യകലാ പ്രസ്ഥാനമായിരുന്നല്ലോ മലയാളനാടകവേദി. സംസ്കൃതനാടകങ്ങളിലൂടെ ആവിഷ്ക്കരിച്ചിരുന്ന സംഗീതനാടകങ്ങളും കൂടിയാട്ടവുമാണല്ലൊ കഥകളിയോട് ഏറെ അടുത്തു നില്ക്കുന്നതും. പാരമ്പര്യമായ സംഗീതനാടകങ്ങളുടെ പരിവേഷം നിലനിർത്തിത്തന്നെ ദേശീയപ്രസ്ഥാനത്തിന്റെ നിർമ്മാണാത്മകമായ ആശയങ്ങളെ പ്രചരിപ്പിക്കുവാൻ നാടകവേദി ഉപയുക്തമായിരുന്നു. കഥകളി വേറിട്ട ഒരു തലത്തിൽ നില്ക്കുന്നതിനാൽ എത്രത്തോളം സാമൂഹ്യപ്രതിബദ്ധത കൈവരിക്കാൻ കഴിഞ്ഞുവോ എന്നതിൽ സംശയമുണ്ട്. പ്രതിബദ്ധതയേക്കാൾ ഉയർന്ന ഒരു സംസ്ക്കാരത്തെ അറിവിനെയാണ് കഥകളി പ്രതിനിധാനം ചെയ്യുന്നത്. ഉദാത്തകലയുടെ പരിവേഷത്തിൽ നിന്നും നാട്യശാസ്ത്രത്തിൽ അധിഷ്ഠിതമായ ഒരു കലക്ക് അതിസാധാരണതയിലേക്ക് ഇറങ്ങിവരാനും സാധ്യമല്ല. നിയതമായ ചട്ടക്കൂടുകൾക്കുള്ളിൽ നിന്നുകൊണ്ട് മാത്രമേ കഥകളിയിൽ പുതുമകൾ കൊണ്ടുവരാനും കഴിയുകയുള്ളു. നടനും ആസ്വാദകനും അറിവിന്റെ ഒരേ നിലവാരം പുലർത്തിയാലെ കഥകളി ആസ്വദിക്കാനും ആവു. ശാരീരികവും മാനസികവുമായ കഠിനമായ അവസ്ഥകളിലൂടെ പിന്നിട്ടാണ് അരങ്ങിലെ നടൻ എത്തുന്നത് എന്നത് ആ കലയോടുള്ള പ്രതിബദ്ധതയാണ് സൂചിപ്പിക്കുന്നത്. കലക്കോ സാഹിത്യത്തിനോ അവനവനോടൊ സമൂഹത്തോടൊ നീതി പുലർത്തണം എന്ന ആശയം ഇവിടെ സാദ്ധ്യമാകുന്നുണ്ട്. കഥകളിയെന്ന കലയോടാണ് അവിടെ പ്രതിബദ്ധത നിർവഹിക്കേണ്ടതും. ഇന്നു പഴയതിലുപരി കഥകളിയവതരണങ്ങളും ആസ്വാദകരും വർദ്ധിച്ചിട്ടുണ്ട് എന്നതും ആ കല

യുടെ സ്വീകാര്യതയും വളർച്ചയും ആണ്ു് സൂചിപ്പിക്കുന്നത്. ആട്ടക്കഥാസാഹിത്യം എന്നത് സാഹിത്യമേഖലക്ക് ലഭിച്ച വരദാനമാണ്. ഒരു രംഗം വിഭാവന ചെയ്ത് കാണികളെ ബോധ്യപ്പെടുത്തി അഭിനയം എന്ന മാധ്യമമുപയോഗിച്ച് വൈകാരികാവിഷ്ക്കാരം നടത്തുന്നതിലാണ് കഥകളിയിലെ നാടകീയത പ്രേക്ഷകർ അറിയേണ്ടതെന്ന് കവി അയ്യപ്പപ്പണിക്കർ അദ്ദേഹത്തിന്റെ രംഗകലാപഠനത്തിൽ വിവക്ഷിക്കുന്നു. കലാലക്ഷ്യം മറന്ന് ജനകീയത കൈവരുത്തുവാൻ കഥകളിയിൽ സാധ്യവുമല്ല. അങ്ങിനെയായാൽ അത് മറ്റൊന്നായിത്തീരും. ഈയൊരു അടിസ്ഥാനബോധ്യങ്ങൾ കുഞ്ചുനായർക്കുമുണ്ടായിരുന്നു. സങ്കേതബദ്ധമായ കലയിൽ ഉറച്ചു നിന്നുകൊണ്ടു തന്നെയാണ് കുഞ്ചുനായർ പല രംഗപാഠങ്ങളും നിർവ്വഹിക്കുകയും ചെയ്തിട്ടുള്ളത്.

ജീവിതം കണ്ടും ചിന്തിച്ചും മാനുഷികതയുടെ ആഴം അറിഞ്ഞ മഹാനടനു് ഔചിത്യബോധം നന്നായുണ്ടായിരുന്നു എന്ന് പല സന്ദർഭങ്ങളിലും സൂചിപ്പിച്ചുവല്ലോ. അതുകൊണ്ട് തന്നെ കഥാപാത്രങ്ങളിൽ വികാരങ്ങൾക്കടിപ്പെട്ടാലും ധർമ്മബോധം കൈവിടാതെ കഥാപാത്രങ്ങളിൽ നിലകൊണ്ടു. ആ നടനുള്ളിൽ ഒരു സംവിധായകനും മറഞ്ഞിരിപ്പുണ്ടായിരുന്നു. അതിന് ദൃഷ്ടാന്തങ്ങളാണ് കോട്ടക്കലിൽ വെച്ച് ചിട്ടപ്പെടുത്തിയ സീതാസ്വയംവരം. കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ സീതാകല്യാണത്തിൽ നിന്നും ചില ഭാഗങ്ങൾ സന്ദർഭോചിതമായി അതിൽ ചേർത്തിട്ടുണ്ട്. അതുപോലെ കക്കാട് കാരണവരുടെ വാമനചരിതം എൻ.വിയുടെ ബുദ്ധചരിതം വള്ളത്തോളിന്റെ ശിഷ്യനും മകനും ശാകുന്തളം എന്നതിലൊക്കെ കുഞ്ചുനായരുടെ സംവിധാനചാതുരി പ്രകടമാണ്. രംഗസാഫല്യം നോക്കി തള്ളേണ്ടത് തള്ളിയും കൊള്ളേണ്ടത് കൊണ്ടും ആണ് ആ കർമ്മം അദ്ദേഹം നിർവ്വഹിച്ചിരുന്നതും.

കുഞ്ചുനായരുടെ കഥകളിജീവിതം നിരവധി വിദേശപര്യടനങ്ങൾക്ക് സാക്ഷ്യമായിട്ടുണ്ട്. 1955 നവംബറിൽ ഒരു മാസക്കാലം വടക്കേയിന്ത്യയിൽ പര്യടനം നടത്തി. പ്രമുഖഗാന്ധിയനും ഗാന്ധി സേവാസദനത്തിന്റെ സാരഥിയുമായ ശ്രീ സദനം കുമാരന്റെ നേതൃത്വത്തിലായിരുന്നു ആ യാത്ര. ആദ്യമെത്തിയത് വാർദ്ധയിലായിരുന്നു. ബ്രിട്ടീഷ് ഭരണത്തിന്റെ അടിമച്ചങ്ങലകൾ കൂച്ചുവിലങ്ങായിമാറിയ ഇന്ത്യൻ ജനതക്ക് ത്യാഗത്തിലൂടെയും അഹിംസയിലൂടേയും സ്വാതന്ത്ര്യത്തിന്റെ വെളിച്ചം തുറന്നുകൊടുത്ത സ്നേഹസൂര്യനായ മഹാ

ത്മാവിന്റെ പവിത്രസ്മൃതികളാൽ ധന്യമായ പവിത്രമണ്ണിലേക്ക്. കക്ഷിരാഷ്ട്രീയങ്ങളിൽ വിശ്വാസമില്ലെങ്കിലും കൃത്യമായ രാഷ്ട്ര ബോധം കുഞ്ചുനായർക്കുമുണ്ടായിരുന്നു. രാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങളൊ സിദ്ധാന്തങ്ങളൊ പഠിച്ച് നേടിയ രാഷ്ട്രീയ അറിവൊന്നുമായിരുന്നില്ല അത്. ജീവിതവും അനുഭവങ്ങളുമാണ് അതിനു കാരണമായിത്തീർന്നത്. അതുകൊണ്ട് തന്നെ നിസ്സഹായതയനുഭവിക്കുന്ന ഏതു വ്യക്തിയോടും അദ്ദേഹത്തിന് സ്നേഹവും അനുകമ്പയുമായിരുന്നു. കഠിനമായ തന്റെ കുട്ടിക്കാലവും ദാരിദ്ര്യവും ജീവിതത്തിൽ ഏറ്റെടുത്ത വെല്ലുവിളികളുമൊക്കെ അതിനു പാഠങ്ങളായി. ജീവിതത്തിന്റെ പലയവസരങ്ങളിലും വാഴേങ്കടയിൽ തന്നെ ഉപരിപഠനങ്ങൾക്ക് പലർക്കും അദ്ദേഹം സഹായം ചെയ്തിട്ടുണ്ട്. ഒന്നും തിരിച്ച് പ്രതീക്ഷിച്ചല്ല ചെയ്തുകൊടുത്തിരുന്നതും. അങ്ങിനെയുള്ള ആ മനസ്സിൽ, വള്ളത്തോൾ എഴുതിയ "എന്റെ ഗുരുനാഥനു" മൊക്കെ പല കുറി വായിച്ച കുഞ്ചുനായരിൽ ആ മഹാത്മാവിന്റെ പുണ്യഭൂമി സന്ദർശിക്കാനായത് മഹാഭാഗ്യമായിക്കരുതി. അതിനു നിമിത്തമായത് കഥകളിയും.

വാർദ്ധയിൽ നിന്നും ഡൽഹി അലഹബാദ്, ബനാറസ്, പാറ്റ്ന, കൽക്കത്ത, വിശാഖപ്പട്ടണം തുടങ്ങിയ സ്ഥലങ്ങളിലൂടെ യാത്ര തുടർന്നു.

കഥകളിയുടെ ഒരു പ്രചരണം തന്നെയായിരുന്നു ഈ യാത്രയെല്ലാം. കേരളീയ കലയായ കഥകളിയെ അന്യസംസ്ഥാനക്കാരും വിദേശിയരും വളരെയധികം ആദരിച്ചിരുന്നു. യാത്രയിൽ പലയിടത്തുനിന്നും പഴയകാല ശിഷ്യരേയും കണ്ടുമുട്ടി. നൃത്തരംഗത്ത് അവരും അപ്പോഴേക്ക് പ്രശസ്തരായിരുന്നു.

1957ൽ ഇന്ത്യാഗവണ്മെന്റിന്റെ ഫിലീം ഡിവിഷനെടുത്ത കഥകളി എന്ന ഡൊക്യുമെന്ററിയിൽ കുഞ്ചുനായർ അഭിനയിച്ചു. ഒരു പക്ഷേ കഥകളിചരിത്രത്തിൽ തന്നെ ടി.വിയിൽ പ്രത്യക്ഷപ്പെട്ട ആദ്യകലാകാരനായിരിക്കാം കുഞ്ചുനായർ. 1959ൽ ശിഷ്യയായ കമല ഗിയയുടെ നേതൃത്വത്തിൽ പശ്ചിമജർമ്മനി, ഡന്മാർക്ക്, ബല്ജിയം സിസലി, ഇറ്റലി എന്നിവിടങ്ങളിലും കഥകളിയാത്രകൾ ഉണ്ടായി. ഡന്മാർക്കിൽ വെച്ച് ടെലിവിഷൻ ഷൂട്ടിംഗും ഡെമോൺസ്ട്രേഷനും ഉണ്ടായി. പല നാടുകളിലേയും ജീവിതവും സംസ്ക്കാരവും ശൈലികളുമൊക്കെ അടുത്തറിഞ്ഞത് അന്വേഷണകുതുകിയായ കുഞ്ചുനായരുടെ മനസ്സിലിടം നേടി.

1958 നവംബറിൽ ബൊംബെ ഭാരതീയ സംഗീതസഭയുടെ ആഘോഷങ്ങൾ പ്രമാണിച്ച് കഥകളിയരങ്ങിൽ വെച്ച് ബോംബെ കഥകളി സ്വാകര (കഥകളിപ്രേമി സംഘം) വക സി ബാലകൃഷ്ണൻ ഒരു വീരശൃംഖലയും പട്ടും നൽകി ആദരിച്ചു. 1959ൽ ഒക്ടോബർ 13 മുതൽ നവംബർ 25വരെ ഒന്നരമാസത്തെ യൂറോപ്പ് പര്യടനം. കഥകളിയിലെ പല വിഷയങ്ങളിലേയും ആധികാരികമായ പഠനങ്ങളും ചർച്ചകളും സംവാദങ്ങളും കുഞ്ചുനായരുടെ നേതൃത്വത്തിൽ നടന്നു. ആ പര്യടനത്തിൽ അവസാനം ഇറ്റലിയിലും അവിടുന്ന് റോമിലേക്കും റോമിൽ നിന്നും ബോംബെയിലും എത്തി. അവിടുന്ന് കേരളത്തിലേക്ക് തിരിച്ചെത്തി.

1968ൽ ഷിറാസ് മഹോത്സവത്തിലും കഥകളിയവതരിപ്പിച്ചു. ഇറാനിലുള്ള സാംസ്ക്കാരികോത്സവത്തിൽ മഹാഭാരതവും രാമായണവും അവതരിപ്പിച്ചു. 1970ൽ ജപ്പാനിലെ പ്രശസ്തമായ "എക്സ്പോ 70" എന്ന കലാമേളയിൽ ഏഷ്യൻ കലകൾക്കൊപ്പം കഥകളിയും ഉണ്ടായി. പത്മനാഭൻ നായരുടെ ശിഷ്യരായ ക്ളിഫോഡ് ജോൺസിന്റേയും പത്നി ബെറ്റിയുടേയും നേതൃത്വത്തിൽ ഫിജി, ആസ്രേടലിയ, ഹോംങ്കോങ്ങ്, കാനഡ, യു. എസ്.എ, ഇന്തോനേഷ്യ തുടങ്ങിയ രാജ്യങ്ങളിലൂടേയുള്ള ഒരു മാരത്തോൺ കഥകളി പര്യടനവും നടന്നു. അന്നത്തെ ആ പരിപാടിയിൽ ഇന്ത്യൻ ഇതിഹാസകഥാപാത്രങ്ങളെ കണ്ട് വിദേശീയകാണികൾക്ക് കഥകളിയോട് മതിപ്പ് കൂടിയത്രെ. അതിന് കുഞ്ചുനായരുടെ ഭാഷ്യം ഇതായിരുന്നു "മറ്റൊരു കലയിലും കാണാത്ത ആഹാര്യശോഭ കഥകളിയിലുള്ളതിനാലാണു് വിദേശീയ ആസ്വാദകർ ഇത്രയും ആകൃഷ്ടരായത്."

പുട്ടപർത്തിയിൽ സ്വാമി സായിബാബയുടെ സവിധത്തിലേക്കും കഥകളിയവതരിപ്പിക്കുവാൻ കുഞ്ചുനായർ ക്ഷണിക്കപ്പെട്ടിട്ടുണ്ട്. സായിബാബയുടെ കൈകളാൽ ഉപഹാരവും സമ്മാനിച്ചിട്ടുണ്ട്. കുഞ്ചുനായരെ പെരിയവർ എന്നായിരുന്നത്രെ സ്വാമി സംബോധന ചെയ്തത് എന്നും അറിയുന്നു. ശബരിമലയിലും കുഞ്ചുനായരുടെ നേതൃത്വത്തിൽ കഥകളി ഉണ്ടായിട്ടുണ്ട്.

കഥകളിയിൽ ഹിമശൈലങ്ങൾ കീഴടക്കിയ കലാകാരൻ കഥകളിക്ക് ലഭിച്ച അപൂർവ്വവരദാനമായിരുന്നു എന്നു ചുവന്ന ലിപികളാൽ കുറിക്കാം. തന്റെ വേഷത്തിന് പിന്നണിയിൽ ഇന്നവർ മാത്രമേ പാടൂയെന്ന കണിശവ്യവസ്ഥകളൊന്നും കുഞ്ചുനായർക്കുണ്ടായിരു

ന്നില്ല. പക്ഷേ നീലകണ്ഠൻ നമ്പീശന്റെ പതിഞ്ഞ പദങ്ങൾക്ക് ആടുമ്പോഴുള്ള അയത്നതയും ഉണ്ണിക്കൃഷ്ണക്കുറുപ്പിന്റെ പാട്ടിൽ നിഴലിക്കുന്ന പ്രണയവും വിരഹവും ഭക്തിയും അഭിനയത്തെ ആഴത്തിൽ സ്പർശിച്ചിരുന്നുവെന്ന് കുഞ്ചുനായർ പറഞ്ഞിട്ടുണ്ടത്രെ. ഏതു വേഷമായാലും അതിന് തന്റേതായ ഒരു കയ്യൊപ്പ് അദ്ദേഹം അവശേഷിപ്പിച്ചു. മുതിർന്ന കലാകാരന്മാർ മുതൽ ഇളമുറക്കാർ വരെ കുഞ്ചുനായരുടെ വേഷങ്ങൾക്കൊപ്പം അരങ്ങിൽ അണിനിരന്നിട്ടുണ്ട്. എത്രയോ അംഗീകാരങ്ങൾ ലഭിച്ചിട്ടും അതൊന്നും അദ്ദേഹത്തിനെ ബാധിച്ചില്ല. എല്ലാം ഒരു നിയോഗം പോലെ സ്വീകരിച്ചു. പ്രശസ്തിയുടെതായ കനങ്ങളൊന്നും കുഞ്ചുനായരെ അലട്ടിയിട്ടില്ല. അരങ്ങിൽ മാത്രം നാട്യമുള്ള ജീവിതത്തിൽ നാട്യങ്ങളില്ലാത്ത പ്രതിഭാശാലിയായിരുന്നുവെന്ന് കഥകളിയാസ്വാദകർ ഒരു പോലെ പറയുന്നു.

1969 സെപ്റ്റംബറിൽ വള്ളത്തോളിന്റെ മകൻ ബാലക്കൃഷ്ണക്കുറുപ്പിന്റേയും സൂപ്രണ്ടിന്റേയും നമ്പീശന്റേയും രാമൻകുട്ടിനായർ പത്മനാഭൻനായർ മറ്റനേകം ശിഷ്യരുടേയും ശ്രമഫലമായി കേരള കലാമണ്ഡലത്തിൽവെച്ച് കുഞ്ചുനായരുടെ ഷഷ്ടിപൂർത്തി സമുചിതമായി നടത്തി. കഥകളി ജീവിതത്തിന്റെ തൌരിത്ര്യകത നിറഞ്ഞ ഒരരങ്ങായിരുന്ന ആ പിറന്നാളാഘോഷം എന്ന് മുതിർന്ന മക്കൾ നിസ്സംശയം പറയുന്നു. ജനിച്ചുവളർന്ന, കഥകളിക്ക് കച്ചമണികെട്ടിയ വാഴേങ്കടയിലും കുഞ്ചുനായരുടെ സ്വന്തം ചിലവിൽ പിറന്നാളാഘോഷം ഗംഭീരമായി. പി.എസ്.വി. നാട്യസംഘത്തിന്റെ കഥകളിയും ഉണ്ടായിരുന്നു. അന്നത്തെ വരവു ചിലവു കണക്കുകളുടെ ചുമതല മകൻ ശ്യാമളനെയാണത്രെ കുഞ്ചുനായർ ഏൽപ്പിച്ചത്. പലമേഖലകളിലുള്ള സുഹൃത്തുക്കൾക്കൊപ്പം സാഹിത്യനഭസ്സിലെ ശുക്രനക്ഷത്രവും സ്നേഹിതനുമായിരുന്ന മഹാകവി പി.യുടെ സാന്നിധ്യവും ആ ചടങ്ങിനുണ്ടായിരുന്നു.

കഥകളിയുടെ കല്ലുവഴിച്ചിട്ടയിൽ ആകർഷകമായ ചിട്ടകൾ കൊണ്ടുവന്ന് അറിയാപാഠങ്ങളെ അടുത്തറിഞ്ഞ് സാധ്യതകളെ വിളക്കിച്ചേർത്ത്, സ്വന്തം ജീവിതാവസ്ഥകളെ വെല്ലുവിളിയായി ഏറ്റെടുത്ത മഹാനായ ഈ കലാകാരന്റെ ജീവിതം നീണ്ട തപഃശ്ചര്യയുടെ കഥയാണ് ലോകത്തിനു മുമ്പിൽ തുറന്നു കാണിക്കുന്നത്.

കലാമണ്ഡലത്തിലെ ഔദ്യോഗികകാലാവധി അറുപതുവയസ്സായിരുന്നു. അന്നത്തെ ഭരണസമിതിയുടെ പ്രത്യേക ശുപാർശപകാരം

മൂന്നു വർഷം കൂടി കൂട്ടി. 1969ൽ അന്നത്തെ രാഷ്ട്രപ്രതി വി.വി ഗിരിയിൽ നിന്നും കേന്ദ്രസംഗീതനാടക അക്കാദമി പുരസ്ക്കാരത്തിന്നർഹനായി. 1971ൽ കേരളത്തിൽ ഇ.എം.എസ് മന്ത്രിസഭക്കുശേഷം നിലവിൽ വന്ന സി. അച്ചുതമേനോൻ മുഖ്യമന്ത്രി ആയിരിക്കേയാണ് കുഞ്ചുനായർക്ക് രാജ്യം ആദരിക്കുന്ന പത്മശ്രീ പുരസ്ക്കാരം ലഭിക്കുന്നത്. കേരളകലയായ കഥകളിക്ക് അന്ന് വളരെ വിരളമായാണ് പത്മാപുരസ്ക്കാരങ്ങൾ കിട്ടിയിരുന്നത്. പത്മശ്രീ ലഭിച്ച മറ്റുള്ളവർ ഗുരു ചെങ്ങന്നൂർ രാമപിള്ള, കൃഷ്ണൻ നായർ എന്നിവരായിരുന്നു. ഗുരു കുഞ്ചുക്കുറുപ്പിന് പത്മഭൂഷണും ലഭിച്ചു. 1972 മാർച്ചിൽ കുഞ്ചു നായർ കലാമണ്ഡലത്തിലെ തന്റെ ഔദ്യോഗിക ജീവിതത്തിൽ നിന്നും വിരമിച്ചു.

1946 മുതൽ 1972വരേയുള്ള ഇരുപത്താറു വർഷത്തെ ആചാര്യപദവി, നാട്യസംഘത്തിൽ പതിന്നാലു വർഷവും കലാമണ്ഡലത്തിൽ പന്ത്രണ്ടു വർഷവും കുഞ്ചുനായരുടെ ഭാഷയിൽ തന്നെ തൃപ്തികരമായി നിറവേറ്റി. ജീവിതവും കഥകളിയും പാരസ്പര്യത്തോടെ കൊണ്ടുപോയ മഹാനുഭാവൻ. മറ്റൊന്നിലും മനസ്സിനെ അനാവശ്യമായി തളച്ചിട്ടില്ല. അർത്ഥപൂർണ്ണമായ കലാസപര്യയിൽ ആ ഹൃദയം മുഴുകി.

അവസാനമായി ബാഹുകവേഷം നാലാം ദിവസത്തിൽ കെട്ടിയത് വാഴേങ്കടയിൽ തന്നെയായിരുന്നു. 1972ൽ വിഷുക്കളിക്ക്. ഉത്സവകാലമല്ലാതിരുന്നിട്ടും അന്നത്തെ കളിക്ക് ജനസമുദ്രമായിരുന്നു. പ്രഗല്ഭർ നിറഞ്ഞ അരങ്ങും സദസ്സും. അതിനു മുമ്പ് കോട്ടക്കലിലും ബാഹുകൻ കെട്ടിയിരുന്നു. അവസാനമായി ധർമ്മപുത്രർ കെട്ടിയത് ഏപ്രിൽ 29ന് തൃശൂർ കഥകളി ക്ളബ്ബിലായിരുന്നു. അതിനും പതിവിൽ കൂടുതൽ പ്രേക്ഷകരുണ്ടായിരുന്നു. തന്റെ ഡയറിക്കുറിപ്പിൽ അദ്ദേഹം അവസാനം കുറിച്ചിട്ട വേഷം സന്താനഗോപാലത്തിലെ ബ്രാഹ്മണനായിരുന്നു. ഗുരുവായൂർ കഥകളിക്ളബ്ബിന്റെ വാർഷികാഘോഷം. നീലകണ്ഠൻ നമ്പീശൻ ഗംഗാധരൻ, കൃഷ്ണൻകുട്ടിപ്പൊതുവാൾ, അപ്പുക്കുട്ടിപ്പൊതുവാൾ, കുഞ്ചുനായർ, കൃഷ്ണൻ നായർ.... അവിസ്മരണീയമായ അരങ്ങ്. മക്കൾ നഷ്ടപ്പെട്ട് ദു:ഖത്തിന്റെ അതികഠിനാവസ്ഥയിലായ ബ്രാഹ്മണനെ സമാധാനിപ്പിക്കാനാഞ്ഞ കൃഷ്ണൻ നായരുടെ അർജ്ജുനൻ. ബ്രാഹ്മണന്റെ പദത്തിനും കലാശത്തിനുമിടയ്ക്ക് ഒരു ഭാഗത്തേക്ക് കുഴഞ്ഞുവീഴാൻ പോകുന്ന ബ്രാഹ്മണ വേഷം കെട്ടിയ കുഞ്ചുനായർ. അർജ്ജുനവേഷം കെട്ടിയ കൃഷ്ണൻ നായർ അദ്ദേഹത്തെ താങ്ങി. വാദ്യ

സംഗീതങ്ങളുടെ ശ്രുതി മുറിഞ്ഞ അരങ്ങ്. നിലച്ച കച്ചമണിക്കിലുക്കങ്ങൾ .......

“ചെത്തവും ചൂരുമടങ്ങീ പടുതിരി
കത്തിക്കരിഞ്ഞു കളിവിളക്കിൻ മുഖം
അന്ധകാരത്തിൽക്കളികഴിഞ്ഞാടുന്ന
പന്തലുപോലെ കുഴയുന്നു വിണ്ടലം
പാട്ടു കഴിഞ്ഞൊരു ഗായകൻ വെച്ചതാം
ചേങ്ങില പോലെ മയങ്ങുന്ന ഭൂതലം
തോടും പുഴയുമുറക്കമായ് മുറ്റത്തു
വാടിത്തളർന്നു കിടക്കുന്നു താരകൾ” (കളിയച്ഛൻ... പി)

അങ്ങകലെ നിന്നും പന്തുവരാളിയോ, ദ്വജാവന്തിയോ ശ്യാമയോ ഉച്ച സ്ഥായിയിൽ അലയടിക്കുന്ന രാഗശീലുകൾ... പിന്നീട് നീണ്ട ചികിത്സകൾ. അതിന്നിടയിൽ ഒരൽപ്പം അസുഖം ഭേദമായപ്പോൾ പ്രാർത്ഥനയായി ഗുരുവായൂരിൽ കുചേലവൃത്തം വഴിപാടായി കഥകളി ഉണ്ടായി. അതികായനായ ഒരു നടന്റെ അവസാനത്തെ അരങ്ങായിരുന്നു അത്. പിന്നേയും വിധി നിഷ്ഠുരനായി. ഒരു വലിയ കലാകാരൻ ഉൾവലിഞ്ഞ നീണ്ട കാലം. കോട്ടക്കൽ ആര്യവൈദ്യശാലയിലും വൈദ്യമഠത്തിലും കോഴിക്കോട് മെഡിക്കൽ കോളേജിലുമായി പല ചികിത്സകളും നടത്തിയെങ്കിലും കാര്യമായ ഫലപ്രാപ്തിയുണ്ടായില്ല. ദക്ഷിണേന്ത്യയിലെ പ്രഗല്ഭനായ ന്യൂറോളജിസ്റ്റിന്റെ അടുത്തും വിശദമായ പരിശോധന നടത്തി. എന്തിനും ഏതിനും ഭാര്യയും മക്കളും ശിഷ്യരും അടുത്തുണ്ട്.

നിശ്ശബ്ദ വേദനമറച്ച് നിസ്സഹായതയുടെ തടവറയിൽ ഏകാന്തതയിൽ ഓർമ്മയിൽ തപിച്ച്, മനസ്സിന്റെ ആളൊഴിഞ്ഞ അരങ്ങിൽ കൊഴിഞ്ഞ കാലത്തിലെ കൊഴുത്ത രംഗങ്ങൾക്ക് പുനർജന്മം തേടി ആ മഹാനടൻ വാഴേങ്കട വീട്ടിലെ നടുമുറിയിൽ വലതുവശം തളർന്നു കിടന്നു. വേദനാജനകമായ കാഴ്ച. അകത്തുറങ്ങുന്ന കോപ്പുകളുടെ വലിയ കളിപ്പെട്ടി. ചുവരിന്റെ കോണിൽ ചിലന്തിവലയിൽ കുടുങ്ങിയ ഒരു ചിത്രശലഭം ചിറകിട്ടടിക്കുന്നതു കണ്ടപ്പോൾ ആ കണ്ണുകളും ഈറനാകുന്നു. തിരശ്ശീല നീങ്ങിയ കാലത്തിന്റെ കളിയരങ്ങിൽ സൂര്യതേജസ്സാർന്ന അതീതകാലത്തിലെ യുഗപ്രഭാവന്മാരെ അനായാസമായി ആടിഫലിപ്പിച്ച ഒരു കലാകാരന്റെ മനസ്സിൽ ഏതു രസമായിരിക്കും അപ്പോഴുണ്ടയിരിക്കുക? അരങ്ങിലെ ഇന്ദ്രധനുസ്സൊളി ചിതറിയ അനന്തമായ കഥാപാത്രങ്ങൾ അദ്ദേഹത്തിന്നടുത്തും വന്ന്

ആശ്വസിപ്പിച്ചിട്ടുണ്ടാവില്ലേ? ധനാശിച്ചുവടു ചവുട്ടിത്തളർന്നു പോയ ജീവിതത്തിന്റെ നൈമിഷികതയെക്കുറിച്ചോർത്താവാം ഇടയ്ക്കുയരുന്ന നിശ്വാസങ്ങൾ. വ്രണിതമായ മനസ്സിൽനിന്നും വപുസ്സിൽ നിന്നും തിരയടിച്ചിരുന്ന ശിവസ്മരണമാത്രം ഇടയ്ക്ക് ഉച്ചത്തിൽ കേൾക്കാം.

"ശിവം ശിവകരം ശാന്തം
ശിവാത്മാനം ശിവോത്തമം
ശിവമാർഗ്ഗപ്രണേതാരം
പ്രണതോസ്മി സദാശിവം"

കടലിൽ പതിച്ച സൂര്യരശ്മിയുടെ മൗനസ്മിതം പോലെ ഭാര്യ ലക്ഷ്മിക്കുട്ടി എല്ലാ വേദനകളും കടിച്ചമർത്തി അദ്ദേഹത്തെ സമയാസമയം മരുന്നും ഭക്ഷണവുമായി ശുശ്രൂഷിച്ചു. കഥകളിരംഗത്തെ കുലപതിയായിരുന്ന തന്റെ ഭർത്താവിന്റെ ശയ്യാവലംബമായ അവസ്ഥ മനസ്സിനെ തളർത്തിയിരുന്നെങ്കിലും അദ്ദേഹത്തിന്റെ മുമ്പിൽ അതൊന്നും പ്രകടമാക്കിയില്ല. മനസ്സു കൊണ്ടും കർമ്മം കൊണ്ടും കൂടെ നിന്നു. 1981ൽ ഫെബ്രുവരി 19ന് കുംഭ മാസത്തിലെ ആദ്യത്തെ വ്യാഴാഴ്ച്ച ത്രിസന്ധ്യക്ക് ആയിരുന്നു ആ കറുത്ത മുഹൂർത്തം. ആകാശത്ത് മഴമേഘങ്ങൾ ഘനീ ഭവിച്ചു നിന്നു. മെല്ലെ മെല്ലെ കലാശം ആടിയിരുന്ന ആ പാദങ്ങൾ നിശ്ചലങ്ങളായി. മുദ്രപുഷ്പങ്ങളാൽ പ്രപഞ്ചം വിരിയിച്ചിരുന്ന ആ വിരലുകളും... നവരസഭാവങ്ങൾ ഇഴചേർന്നു തുടിച്ച മിഴിയിണകളും .... ഇതിഹാസ തുല്യമായ ജീവിതത്തിന് പരിസമാപ്തി കുറിച്ച് ആ ജീവൻ ചക്രവാളങ്ങളിലേക്ക് ചിറകടിച്ച് പറന്നു പോയി. ഒരു മഹാനടൻ ജീവിതത്തിന്റെ കളിക്കോപ്പഴിച്ചുവെച്ച് മറ്റൊരു ലോകത്തേക്ക് യാത്ര തുടരുന്നു. ഉള്ളിൽ വേദനയുടെ കടലൊഴുകി അടുത്ത് ലക്ഷ്മിക്കുട്ടി, എല്ലാം ഏറ്റു വാങ്ങി. വിഷാദം തളം കെട്ടി നിന്ന വാഴേങ്കട വീട്.

വർഷങ്ങൾ കൊഴിഞ്ഞെങ്കിലും ഋതുക്കൾ മാറിമറിഞ്ഞെങ്കിലും കുഞ്ചുനായരെന്ന മഹാനടന്റെ അഷ്ടകലാശത്തിന്റെ കച്ചമണിക്കിലുക്കം വർത്തമാനകളിയരങ്ങുകളിലും മുഖരിതമാണ്. സ്വയം വികസിപ്പിച്ചെടുത്ത കഥകളിശൈലിയിലൂടെ ഒരു കലാവീക്ഷണം തന്നെ അദ്ദേഹത്തിന്റേതായി കഥകളിലോകത്തിന് നല്കി. ആ ദൗത്യം കലയോട് നിർവ്വഹിച്ച വലിയൊരു ഉത്തരവാദിത്വമായിരുന്നു എന്നു തെളിയിക്കുന്നു കുഞ്ചു നായരുടെ രംഗകലാജീവിതം..

കുഞ്ചുനായരുടെ മരണശേഷം ഒറ്റച്ചിറകു തളർന്നുപോയ ഭാര്യ ലക്ഷ്മിക്കുട്ടി. ദിവസങ്ങൾക്കു ശേഷം മരണത്തിന്റെ വേദനയിൽ നിന്നും മെല്ലെമെല്ലെ ഉണർന്നു സാധാരണതയിലേക്കെത്തി. വീടിന്റെ ഉത്തരവാദിത്വങ്ങളിൽ മുഴുകി വേദനകളെ അകറ്റാൻ ശീലിച്ചു. പിന്നീടെപ്പോഴോ അവരേയും അലട്ടി ചില രോഗങ്ങൾ. പരിശോധന കളും ചികിത്സകളും. അവസാനം അതൊരു ക്യാൻസറായി അവ രിൽ പ്രവേശിച്ചു. ഡോക്ടറുടെ നിർദ്ദേശപ്രകാരം ഓപ്പറേഷൻ കഴിഞ്ഞു. പത്താം ദിവസം ആശുപത്രിയിൽ നിന്നും ഡിസ്ചാർജ്ജ് ചെയ്യാമെന്ന് പറഞ്ഞിരുന്നു. 1986 ജനുവരി 15... കുഞ്ചുനായരുടെ സ്മരണാർത്ഥം വാഴേങ്കട കഥകളി... അദ്ദേഹം വിട പറഞ്ഞിട്ട് 5 വർ ഷമാകുന്നു. അന്ന് കഥകളി നടന്നില്ല. അപ്രതീക്ഷിതമായി ലക്ഷ്മി ക്കുട്ടിയമ്മക്കു രോഗം മൂർച്ഛിച്ചു. നിനച്ചിരിക്കാതെ അവരും തന്റെ പതിയുടെ അടുത്തേക്ക് 58-ാം വയസ്സിൽ യാത്രയായി.

ഇപ്പോൾ വാഴേങ്കട സ്ഥലവും കലയുടെ സംസ്കൃതി പെരുമയുടെ കിരീടമണിഞ്ഞ കുഞ്ചുനായരുടേയും ജീവിതസൂര്യനൊപ്പം ചന്ദ്രകി രണം പോലെ ജീവിച്ച ലക്ഷ്മിക്കുട്ടിയമ്മയുടേയും സമാധികളും കാലത്തിന്റെ സാക്ഷിപത്രങ്ങളായി നിലനില്ക്കുന്നു. അകത്തളങ്ങ ളിൽ ഉയരുന്ന ഗാന്ധാരവിലാപങ്ങൾ. മൂകവിശ്രാന്തമായി നില്ക്കുന്ന ആ സ്ഥലം ഒരു വിരഹമുരളിയായൊഴുകുന്നു. അവിടെ ഇപ്പോഴും പ്രതിധ്വനിക്കുന്നു ആ കച്ചമണിക്കിലുക്കങ്ങൾ !

കഥകളിരംഗത്തെ സ്മരണക്കായി കാറൽമണ്ണയിൽ കുഞ്ചുനായർ മെമ്മോറിയൽ ട്രസ്റ്റ് അദ്ദേഹത്തിന്റെ സ്മരണ നിലനിർത്തി പ്രവർ ത്തിക്കുന്നു. 2017ൽ മക്കളും ശിഷ്യപ്രശിഷ്യരും സഹൃദയരും ചേർന്ന് വാഴേങ്കട കുഞ്ചുനായർ സംസ്തുതി സമ്മാൻ എന്ന പേരിൽ ഒരു ലക്ഷം രൂപയും ഫലകവും ചേർന്ന പുരസ്ക്കാരവും ഏർപ്പെടുത്തി കലാരംഗത്തെ മികച്ച കലാകാരന്മാർക്ക് നൽകുന്നു. കുഞ്ചു നായരുടെ അരങ്ങേറ്റദിനമായ ധനു അവിട്ടത്തിനാണ് ഈ പുരസ് ക്കാരം നല്കുന്നത്. പ്രഥമപുരസ്ക്കാരം കഥകളിയിലെ അഭിനയ സാമ്രാട്ടായ ശ്രീ കലാമണ്ഡലം ഗോപിക്കു നൽകി. അടുത്തത് മറ്റൊരു അഭിനയത്തിലകമായ ശ്രീ മടവൂർ വാസുദേവൻ നായർക്കു നൽകി. 2019-ലെ സംസ്തുതി സമ്മാൻ പുരസ്ക്കാരം പ്രശസ്ത മദ്ദള കലാകാരൻ കലാമണ്ഡലം ശ്രീ നാരായണൻ നമ്പീശനു നൽകി.

കലക്കുവേണ്ടി ആത്മസമർപ്പണം ചെയ്ത കഥകളിരംഗത്തെ കുഞ്ചു നായരെന്ന പ്രതിഭാശാലിയുടെ നാമധേയം യുഗങ്ങളും മന്വന്തര

ങ്ങളും കഴിഞ്ഞാലും ചരിത്രത്തിലൂടെ വറ്റാത്ത കളി വിളക്കിന്റെ ചിരസ്മരണയായി ദീപ്ത പ്രഭയോടെ കത്തി നിൽക്കും. ആ കച്ച മണികളും അവിരാമം കിലുങ്ങട്ടെ!

കച്ചമണിക്കിലുക്കത്തിന്റെ അക്ഷരതിലോദകം ഇവിടെ പൂർണ്ണ മാകുന്നു.....

**കടപ്പാട് :**

| | |
|---|---|
| **കലാപ്രസാദം** | : വാഴേങ്കട കുഞ്ചുനായർ ഷഷ്ടിപൂർത്തി സ്മരണിക |
| **ചൊല്ലിയാട്ടം** | : കലാമണ്ഡലം പത്മനാഭൻ നായർ |
| **രംഗകലാപഠനങ്ങൾ** | : പ്രൊഫസർ അയ്യപ്പപ്പണിക്കർ |
| **വിശ്വസാഹിത്യദർശനങ്ങൾ** | : ഡോ: നെല്ലിക്കൽ മുരളീധരൻ |
| **ആരൂഢങ്ങൾ (ലേഖനപംക്തി)** | : എൻ. രാധാകൃഷ്ണൻ നായർ |
| **മനയോലപ്പാടുകൾ** | : പി.വി. ശ്രീവത്സൻ |